# ശബ്ദശോധിനി

എന്ന

## മലയാളവ്യാകരണം



ഗ്രന്ഥകർത്താ

കേരളപാണിനീയം, മധ്യമവ്യാകരണം, ഭാഷാഭൂഷണം,
വൃത്തമഞ്ജരി, മണിദീപിക, ലഘുപാണിനീയം,
മുതലായവയുടെ കർത്താവായ

**ഏ. ആർ. രാജരാജവർമ്മ**

എം. ഏ., എം. ആർ. ഏ. എസ്. കോയിത്തമ്പുരാൻ



പ്രകടനാധികൃതൻ—കളക്കുന്നത്തു രാമൻമേനോൻ.
ബി. വി. ബുക്ക്ഡിപ്പോ,
തിരുവനന്തപുരം.





വില അണ ൯.

തപാൽ കൂലി പുറമേ.

പരിഷ്കരിച്ച ൨-ാംപതിപ്പ്—കാപ്പി ൧൦൦൦.

തിരുവനന്തപുരം

ബി. വി. ബുക്കഡിപ്പോ പ്രവൎത്തകന്മാൎക്കുവേണ്ടി,

തിരുവനന്തപുരം, 'കമലാലയ' പ്രസ്സിൽ

അച്ചടിച്ചതു്.

1918

# മുഖവുര.

ശബ്ദശോധിനിയുടെ രണ്ടാംപതിപ്പ് കുറെ തിടുക്കമായി തെയ്യാറാക്കേണ്ടിവന്നതിനാൽ അതിൽ വിചാരിച്ചിരുന്ന പരിഷ്കാരമെല്ലാം ചെയ്വാൻ കഴിഞ്ഞില്ല. പ്രൂഫ് തിരുത്തുന്നതിന് എനിക്കു തരപ്പെടാത്തതിനാൽ പ്രക്രിയ പറയുന്നിടത്തും മററും പരാമർശസൌകര്യത്തിനുവേണ്ടി ചൂണ്ടിക്കാണിച്ചിട്ടുള്ള വകുപ്പുകളുടെ നമ്പർ പല ദിക്കിലും തെററിപ്പോകാനിടവന്നിരുന്നു. ഈ വക ന്യൂനതകളെ പരിഹരിച്ചതിനുപുറമേ ഈ പതിപ്പിൽ വിഷയത്തിൽ തന്നെ പല പരിശോധനകളും ചെയ്തിട്ടുണ്ട്. അവതാരികയിൽ ഭാഷാചരിത്രം എന്നൊരു പുതിയ വകുപ്പു മദ്ധ്യമവ്യാകരണത്തിൽ നിന്ന് എടുത്തുചേർത്തിരിക്കുന്നു. ശട്ടപ്പുസ്തകങ്ങളിൽ ഷെഡ്യൂൾ (Schedule) എന്നു പറയുന്ന പട്ടികയുടെ രീതിയിൽ എഴുതീട്ടുള്ള സന്ധിപ്രകരണത്തിൽ വകുപ്പുകളുടെ ഉൾപിരിവുകളെ വേർതിരിച്ചു കാണിപ്പാനായി അച്ചടിയിൽ പരിഷ്കാരങ്ങൾ ചേർത്തിട്ടുണ്ട്. പട്ടികാരീതി വിദ്യാർത്ഥികളുടെ കണ്ണിനെ സഹായിക്കുംപോലെ ധാരണയെ സഹായിക്കാത്തതിനാൽ അവർക്ക് ഓർമ്മിക്കാൻ സൌകര്യത്തിനുവേണ്ടി സന്ധിസൂത്രങ്ങളെയെല്ലാം പ്രകരണാന്തത്തിൽ ശ്ലോകരൂപേണ സംഗ്രഹിച്ചിരിക്കുന്നു. ചുരുക്കത്തിൽ പുസ്തകം എഴുതുന്നവർ വിഷയത്തെ വ്യക്തമാക്കുന്നതിൽ എത്രത്തോളം അധികമധികം പ്രയാസം ചെയ്യുന്നുവോ അത്രത്തോളം വിദ്യാർത്ഥികൾക്ക് വിഷയം ഗ്രഹിക്കുന്നതിൽ പ്രയാസം കുറഞ്ഞു കുറഞ്ഞു വരുമെന്നുള്ള ന്യായം പ്രമാണിച്ച് ഈ പതിപ്പിൽ കഴിയുന്ന പരിഷ്കാരമെല്ലാം ചെയ്തിട്ടുണ്ട്-

൧൦൮൫ മിഥുനം ൧൯<br>
തിരുവനന്തപുരം.

ഗ്രന്ഥകർത്താ.

# വിഷയാനുക്രമണിക

# ശബ്ദശോധിനി

## അവതാരിക

ഏതെങ്കിലും ഒരാഗ്രഹം മനസ്സിൽ ജനിച്ചാൽ നിങ്ങൾ അതിനെ നിങ്ങളുടെ അച്ഛനമ്മമാരോടു ചെന്നു പറയുന്നു. നിങ്ങൾ പറയുന്നതു കേൾക്കുമ്പോൾ നിങ്ങളുടെ മനസ്സിൽ ജനിച്ച ആഗ്രഹം ഇന്നതെന്നു അവർ ഗ്രഹിക്കുന്നു; ആ ആഗ്രഹം സാധിക്കേണ്ടതാണെങ്കിൽ അതിനെ അവർ നടത്തിത്തരികയും ചെയ്യുന്നു. ഇതിന്മണ്ണം എല്ലാ മനുഷ്യരും അവരവരുടെ മനസ്സിലുണ്ടാകുന്ന വിചാരങ്ങളെ മറ്റുള്ളവരെ പറഞ്ഞു മനസ്സിലാക്കുന്നു. ഇങ്ങനെ ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചു അന്യോന്യം മനോഭാവങ്ങളെ ഗ്രഹിപ്പിക്കുന്നതിലേയ്ക്കു ഏർപ്പെട്ടിട്ടുള്ള സമ്പ്രദായത്തിനു ഭാഷയെന്നു പേർ.

എന്നാൽ പട്ടാണിമാരും, ധുരമാരും, ഗോസായിമാരും മറ്റും തങ്ങളിൽ സംസാരിക്കുന്നതു കേട്ടാൽ നിങ്ങൾക്കു് അവരുടെ മനോഭാവം വെളിപ്പെടുന്നില്ല. അതിന്മണ്ണം നിങ്ങൾ പറയുന്നതു് അവർക്കും മനസ്സിലാകുന്നില്ല. നിങ്ങളുടേയും അവരുടേയും ഭാഷ വേറെയാകുന്നു. ഭാഷകൾ, അതിനാൽ പലവകയുണ്ടെന്നു ധരിക്കണം.

നാം സംസാരിക്കുന്ന ഭാഷയ്ക്കു *മലയാളം* എന്നു പേർ.

എല്ലാ ഭാഷകൾക്കും ചില നിബന്ധനകളുണ്ടു്. ഇവയെ ഗ്രഹിച്ചിരുന്നാലെ ഒരുവന്നു് അവയെ ശരിയായി ഉപയോഗിപ്പാൻ കഴിയൂ. ഭാഷയുടെ നിബന്ധനകളെ പ്രസ്താവിക്കുന്ന ഗ്രന്ഥത്തിനു *വ്യാകരണം* എന്നു പേർ.

സംസാരിച്ചു മാത്രമല്ല എഴുതിയും ഭാഷയെ ഉപയോഗിക്കാം. വാദ്ധ്യാന്മാർ പറഞ്ഞുതരുന്നതിനെ കേൾക്കുമ്പോൾ നിങ്ങൾ സംഗതികളെ ഗ്രഹിക്കുംപോലെ പുസ്തകത്തിൽ നോക്കി വായിക്കുമ്പോഴും നിങ്ങൾക്കു കാൎയ്യം മനസ്സിലാകുന്നുണ്ടല്ലോ. അതിനാൽ ഭാഷ രണ്ടുവിധമുണ്ടെന്നു പറയാം. സംസാരിക്കുന്ന ഭാഷ *വാമൊഴി*; എഴുതുന്ന ഭാഷ *വരമൊഴി*.

വാമൊഴിയിൽ അധികം വരമൊഴിയിലാണു വ്യാകരണത്തിന്റെ ആവശ്യം. പ്രായേണ നാം വീടുകളിൽ സംസാരിക്കുമ്പോൾ ചെറിയ ഇണ്ടു വാചകങ്ങളെയേ ഉപയോഗിക്കാറുള്ളു. അവയെ സംബന്ധിച്ചിടത്തോളം ഉള്ള വ്യാകരണനിബന്ധനകളെല്ലാം ബാലന്മാൎക്കു വിശേഷാഭ്യാസം കൂടാതെ തനിയേ മനസ്സിലാകയും ചെയ്യും. അതിനു പുറമേ, നേരേ സംസാരിക്കുമ്പോൾ ശ്രോതാവിനു സംഗതി മുഴുവൻ ബോധപ്പെട്ടില്ലെങ്കിൽ ആംഗികങ്ങളുടേയും മററും സഹായം കൊണ്ടും, വ്യാഖ്യാനിച്ചുകൊടുത്തും അവനെ കാൎയ്യം ഗ്രഹിപ്പിക്കാം. ഗ്രന്ഥമെഴുതുമ്പോഴാകട്ടെ ഈ വക സൌകൎയ്യങ്ങളില്ലാത്തതിനാൽ വായനക്കാൎക്കു വിവക്ഷിതം മനസ്സിലാകാതെ പോകയോ അന്യഥാഗ്രഹണം വരികയോ ചെയ്യാൻ ഇടയുണ്ടു്. അതിനാൽ വരമൊഴിയിൽ വ്യാകരണനിബന്ധനകളെ അവശ്യം അനുഷ്ഠിച്ചേ തീരൂ.

'ആന കരിമ്പു തിന്നുന്നു', 'എലി മുണ്ടു കരണ്ടു' എന്നും മററും ഓരോ വാക്യം ആയിട്ടു, സംസാരിക്കാതെ, 'ആന', 'കരിമ്പു', 'എലി' മുതലായ ഒററപ്പദങ്ങളെ ഉച്ചരിച്ചാൽ, നമുക്കു ഒരൎത്ഥബോധവും ഉണ്ടാകുന്നില്ല. അതിനാൽ ഭാഷയുടെ നാരായവേരായതു പദമല്ല വാക്യംതന്നെ ആണു എന്നു സ്പഷ്ടമാകുന്നു. ബാലന്മാൎക്കു ശബ്ദവ്യുല്പത്തി വരാൻവേണ്ടി വൈയാകരണന്മാർ വാക്യത്തെ പദങ്ങൾ ആയിട്ടും, പദങ്ങളെ പ്രകൃതിയും പ്രത്യയങ്ങളും ആയിട്ടും, പ്രകൃതി പ്രത്യയങ്ങളെ അക്ഷരങ്ങൾ ആയിട്ടും വിഭജിക്കുന്നു.

*വാക്യം, പദം, അക്ഷരം,* ഈ മൂന്നുമാകുന്നു വ്യാകരണത്തിന്റെ പ്രതിപാദ്യവിഷയങ്ങൾ. അവയിൽ വാക്യത്തെക്കുറിച്ചു പ്രസംഗിക്കുന്ന ഭാഗത്തിനു '*ആകാംക്ഷാകാണ്ഡം*' എന്നും; പദത്തെപ്പററിയുള്ളതിനു '*പരിനിഷ്ഠാകാണ്ഡം*' എന്നും; അക്ഷരത്തെപ്പററിയുള്ളതിന് '*ശിക്ഷാകാണ്ഡം*' എന്നും പേരുകൾ ആകുന്നു. ഇവയ്ക്കു പുറമേ ശബ്ദങ്ങളുടെ ആഗമത്തെക്കുറിച്ചു വിചാരണചെയ്യുന്ന '*നിരുക്തം*' എന്നൊരു ഭാഗംകൂടി വ്യാകരണഗ്രന്ഥങ്ങളിൽ ചേൎക്കാറുണ്ടു്.

ശാസ്ത്രഗ്രന്ഥങ്ങളെഴുതുന്നതിന *അപഗ്രഥനരീതി* എന്നും *ഉൽഗ്രഥനരീതി* എന്നും രണ്ടുവക രീതികളുണ്ടു്. വാക്യത്തെ എടുത്തുകൊണ്ടു അതിനെ പദങ്ങളായും, പദങ്ങളെ പ്രകൃതിപ്രത്യയങ്ങളായും, പ്രകൃതിപ്രത്യയങ്ങളെ, പുനശ്ച, അക്ഷരങ്ങളായും വിഭജിച്ചുപോകുന്നതു് അപഗ്രഥനരീതി; ഇതിന വിപരീതമായി അക്ഷരങ്ങളിൽനിന്ന വാക്യത്തിലേയ്ക്കുപോകുന്നതു ഉൽഗ്രഥനരീതി. ഇവയിൽ ഈ ശബ്ദശോധിനി രണ്ടാമതായിപ്പറഞ്ഞ ഉൽഗ്രഥനരീതിയിൽ നിർമ്മിക്കപ്പെട്ടതാകുന്നു.

## ഭാഷാസ്വരൂപം



**ചരിത്രസംക്ഷേപം**

ഭാഷയെ സംസാരിക്കുന്ന ജനങ്ങൾക്കുള്ളതുപോലെ ഭാഷയ്ക്കും വർഗ്ഗഭേദമുണ്ടു്. നാം മലയാളികളുന്ന വർഗ്ഗത്തിൽചേന്നവരാണല്ലൊ. നമ്മുടെ ഭാഷ ദ്രാവിഡശാഖയിൽ പെട്ടതാണു്. ആ ശാഖയിൽ മലയാളത്തിന പുറമേ, തമിഴ്, തെലുങ്കു, കർണ്ണാടകം, തുളു എന്ന നാലു പ്രധാനഭാഷകൾ ഉണ്ടു്. ഇവയെല്ലാം തങ്ങളിൽ സഹോദരസംബന്ധമാണു്. തമിഴ് ജ്യേഷ്ഠസഹോദരിയും മലയാളം കനിഷ്ഠസഹോദരിയും അത്രേ. ആദികാലത്തിൽ മലയാളഭാഷ ജ്യേഷ്ഠസഹോദരിയായ തമിഴിന്റെ സംരക്ഷണയിൽ തന്നെ ഇരുന്നു; തമിഴിന്റേതല്ലാതെ സ്വന്തമായി ഒരു അക്ഷരമാലതന്നെ മലയാളത്തിന്നു ഉണ്ടായിരുന്നില്ല. കാലക്രമേണ 'വട്ടെഴുത്തു', 'കോലെഴുത്തു' എന്നിങ്ങനെ തമിഴിൽനിന്ന ഏറെ ഭേദപ്പെടാത്ത അക്ഷരമാലകൾ ഉണ്ടായി. ഈ ബാല്യസ്ഥിതിയിൽ ഇരുന്ന മലയാളത്തിൽ എഴുതിയിട്ടുള്ള ഗ്രന്ഥങ്ങൾ ഇപ്പോൾ ഇല്ലെന്നുതന്നെ പറയാം; ചില വൈദികവിഷയത്തിലുള്ള പാട്ടുകൾ മാത്രം അങ്ങുമിങ്ങും കാണുന്നുണ്ടു്. പിന്നീടു ബാല്യദശ കഴിഞ്ഞിട്ടും മലയാളത്തിന്റെ രക്ഷാകർത്തൃസ്ഥാനം തമിഴിനുതന്നെ ആയിരുന്നതിനാൽ അതിന സ്വാതന്ത്ര്യം കാണിക്കാൻ ഇടകിട്ടിയതില്ല. വേഷവും സമ്പ്രദായവും ആചാരവുമെല്ലാം തമിഴിനുള്ളതു തന്നെ; കവിത എല്ലാം തമിഴപ്പാട്ടു അനുസരിച്ചു ചെയ്തുവന്നു. കവികൾ ആവശ്യപ്പെട്ട പദ

ങ്ങളേയും ചമൽക്കാരരീതികളേയും തമിഴിൽനിന്നുതന്നെ സ്വീകരിച്ചുപോന്നു. ഈ കൌമാരാവസ്ഥയിൽ ഇരുന്ന കാലത്തുണ്ടായ ചില പുസ്തകങ്ങൾ ഇപ്പോഴും നടപ്പുണ്ടു്. ഇക്കാലത്തെ മലയാളത്തിനു *പഴയമലയാളം* എന്നു പേരിടാം; ആരംഭാവസ്ഥയിലുള്ള പൂൎവ്വഭാഗത്തിനു *ആദ്യമലയാള*മെന്നും പേർ ചെയ്യാം. 'രാമചരിതം' പഴയ മലയാളത്തിന്റെ ആരംഭത്തിൽ ഉണ്ടായിട്ടുള്ളതും 'കണ്ണശ്ശരാമായണം' അതിന്റെ അവസാനകാലത്തുണ്ടായിട്ടുള്ളതുമാകുന്നു.

കണ്ണശ്ശപ്പണിക്കരുടെ കാലത്തിനു ഇപ്പുറമുള്ള മലയാളമാണു ഇപ്പോഴത്തെ മലയാളം. അതു് ഇന്നും നാം ഉപയോഗിച്ചുവരുന്ന ഭാഷയാകയാൽ അതിനു വിശേഷിച്ചു പേരൊന്നും വേണമെന്നില്ല. പൂൎവ്വസ്ഥിതിയിൽ നിന്നും അതു വളരെ ഭേദിച്ചുതാണു്; അതിലേയ്ക്കുള്ള കാരണം സംസ്കൃതത്തിന്റെ സംസൎഗ്ഗവും ആകുന്നു. പഴയ മലയാളം നടപ്പായിരുന്ന കാലത്തു തന്നെ ആൎയ്യന്മാരായ നമ്പൂരിമാർ കേരളത്തിൽ കുടിപാൎപ്പു തുടങ്ങിയിരുന്നെങ്കിലും അവർ നാട്ടുഭാഷയെ ആദരിച്ചിരുന്നില്ല. കാലക്രമത്തിൽ സംസ്കൃതം സംസാരിച്ചിരുന്ന നമ്പൂരിമാരും പഴയമലയാളം സംസാരിച്ചിരുന്ന നാട്ടുകാരും തങ്ങളിൽ കൂടിക്കലൎന്നുതുടങ്ങിയപ്പോൾ രണ്ടു വൎഗ്ഗക്കാരുടെയും ഭാഷ ചേൎന്നു് ഉളവായ ഒരു മിശ്രഭാഷയാണു് ഇപ്പോഴത്തെ മലയാളം. മലയാളഭാഷ യൌവ്വനാരംഭം വരെ തമിഴിന്റെ അധീനത്തിലായിരുന്നുവെന്നു പറഞ്ഞുവല്ലോ. അക്കാലത്താണു് സംസ്കൃതത്തിന്റെ സംബന്ധമുണ്ടായതു്. സംബന്ധം എന്നു പറഞ്ഞാൽ സാക്ഷാൽ 'സംബന്ധം' തന്നെ, ഭാൎയ്യാഭൎത്തൃഭാവസംബന്ധം; അന്നുമുതൽ മലയാളഭാഷ ജ്യേഷ്ഠസഹോദരിയായ തമിഴുമായി അകന്നുതുടങ്ങി. എന്താവശ്യം നേരിട്ടാലും ഭൎത്താവിനോടു ചോദിച്ചു വാങ്ങുകയല്ലാതെ തറവാട്ടിൽ നിന്നു എടുക്കുക എന്നുള്ളതു ഇല്ലാതായി. വിശേഷപദങ്ങൾ, വാചകരീതി, വാക്യഭംഗി, വൃത്തവൈചിത്ര്യം, എന്നുവേണ്ടാ അക്ഷരമാലപോലും സംസ്കൃതത്തിന്റേതുതന്നെ എന്നായി. സംസ്കൃതത്തിലെ അക്ഷരമാലയെ സ്വീകരിച്ചതോടുകൂടി തമിഴരെ കുറിച്ചു അക്ഷരവ്യക്തിയില്ലാത്തവർ എന്നു പരിഹാസവും തുടങ്ങി. സംസ്കൃതത്തിന്റെ അധികാരം ഇത്രയൊക്കെയും മുഴുത്താലും വിവാഹബന്ധം മരുമക്കത്തായപ്രകാരമാകയാൽ ഗോത്രം മാറാൻ സാധിച്ചിട്ടില്ല. മലയാളം ഇന്നും ദ്രാവിഡഗോത്രത്തിൽത്തന്നെ ഇരിക്കുന്നതേയുള്ളു. സംസ്കൃതത്തിൽ നിന്നു്

ആവശ്യപ്പെട്ടിട്ടും ഇല്ലാതെയും അസംഖ്യം പദങ്ങളെ എടുത്തിട്ടുണ്ടെങ്കിലും വൃത്തം, അലങ്കാരം മുതലായ ആഡംബരങ്ങളെല്ലാം സംസ്കൃതരീതിയിൽ ആയിരുന്നാലും, മലയാളഭാഷയുടെ വ്യാകരണത്തെ ഇന്നേവരെ സംസ്കൃതത്തിന്നു ബാധിക്കാൻ കഴിഞ്ഞിട്ടില്ല. അന്വയക്രമം, വിഭക്തിസംബന്ധം, വിശേഷണവിശേഷ്യങ്ങളുടെ നില, രൂപഭേദം, ഇതെല്ലാം തമിഴ വ്യാകരണമനുസരിച്ചുതന്നെ മലയാളവ്യാകരണത്തിലും കാണുന്നു. ചുരുക്കത്തിൽ പറയുന്നതായാൽ തമിഴ വ്യാകരണത്തിലെ നിയമങ്ങളെത്തന്നെ പകർത്തി ഇടുകളിൽ ഇന്ന ഇന്ന ഭാഗങ്ങൾ മാത്രം മാററണം എന്നു കാണിച്ചുകഴിഞ്ഞാൽ അതായിരിക്കും ഉത്തമമായ ഒരു മലയാളവ്യാകരണം. ഈ സംഗതി എപ്പോഴും ഓർത്തിരിക്കേണ്ടതാകുന്നു.

ദേശഭേദം

ഇനി ദേശഭേദംകൊണ്ടും ഭാഷക്കു ചില വ്യത്യാസങ്ങളുണ്ടു്. എന്നാൽ അതു സംസാരിക്കുന്ന നാട്ടുഭാഷയെ അല്ലാതെ ഗ്രന്ഥങ്ങളെഴുതുന്ന സാഹിത്യഭാഷയെ അധികം ബാധിച്ചിട്ടില്ല. (൧) വടക്കൻ മലയാളം, (൨) തെക്കൻ മലയാളം, (൩) മദ്ധ്യമലയാളം എന്നു പ്രധാനമായി മൂന്നാണു ദേശഭേദംകൊണ്ടുള്ള വ്യത്യാസം. ഇതു ദേശഭേദത്താലുണ്ടാകുന്ന വ്യത്യാസമാകയാൽ ഒന്നിനേക്കാൾ മററതു നല്ലതെന്നു പറവാനില്ല. എങ്കിലും മദ്ധ്യമലയാളമാണു നല്ലതെന്നു പണ്ടേതന്നെ സർവസമ്മതമാകുന്നു. അതിന്നുള്ള കാരണവും ദൂരെ തേടേണ്ടതില്ല. തെക്കൻഭാഷ തമിഴിന്റെ ആക്രമംകൊണ്ടും വടക്കൻ ഭാഷ കർണ്ണാടകത്തിന്റെ ആക്രമംകൊണ്ടും ദൂഷിച്ചുപോയിട്ടുണ്ടു്. നടുക്കുള്ള ഭാഷക്കാകട്ടെ ഭാഷാന്തരസമ്പർക്കമില്ലാത്തതിനാൽ ശുദ്ധിയേറും. ഈ മദ്ധ്യമലയാളംതന്നെയാണു സാഹിത്യത്തിൽ എല്ലാദിക്കുകാരും പ്രാധാന്യേന ഉപയോഗിക്കുന്നതെന്നു വരികിലും കവികൾ സ്വാതന്ത്ര്യത്താൽ ചിലപ്പോൾ സ്വന്തനാട്ടിൽ നടപ്പുള്ള വിശേഷപ്രയോഗങ്ങളേയും ഉപയോഗിക്കും. പ്രസിദ്ധനായ *കുഞ്ചൻ* നമ്പിയാർ ഭാഷയുടെ ശുദ്ധിയിൽ ഏറെ ദൃഷ്ടിവച്ചിട്ടില്ല. അദ്ദേഹത്തിന്റെ കൃതികളിൽ ദേശ്യപ്രയോഗങ്ങൾ ധാരാളമുണ്ടു്. സാഹിത്യഭാഷയെ അടിസ്ഥാനമാക്കിയാണു് ഈ വ്യാകരണം എഴുതീട്ടുള്ളതെങ്കിലും പ്രധാനപ്പെട്ട ചില ദേശ്യപ്രയോഗങ്ങളേയും ഇതിൽ സ്വീകരിച്ചിട്ടുണ്ടു്.

# ശിക്ഷാകാണ്ഡം

## വൎണ്ണവിഭാഗം

ഒരു വടത്തെ എടുത്തഴിച്ചു നോക്കുന്നതായാൽ അതു് അനേകം പൊച്ചക്കയറുകൾ മേൽക്കുമേൽ പിന്നിച്ചേൎത്തു പിരിച്ചുണ്ടാക്കിയതാണെന്നു നിങ്ങൾക്കു ബോധപ്പെടും. പൊച്ചങ്ങളെ പിന്നീടും അഴിക്കുന്നപക്ഷം ഒടുവിൽ ചകരിനാരു കിട്ടും. ഇപ്രകാരം ഭാഷയുടെ മൂലമായ വാക്യത്തെ അപഗ്രഥിച്ചിട്ടു് (അഴിച്ചിട്ടു്) വൈയാകരണൻ പൊച്ചക്കയറിന്റെ സ്ഥാനത്തു പദങ്ങളേയും, ചകരിനാരിന്റെ സ്ഥാനത്തു വൎണ്ണങ്ങളേയും കല്പിച്ചിരിക്കുന്നു. എത്ര കനത്ത വടത്തിന്റേയും ചുവടു ചകരിത്തുരുമ്പായിരിക്കുംപോലെ എത്ര നീണ്ട വാക്യത്തിന്റേയും മൂലം വൎണ്ണമാകുന്നു.

2. വടങ്ങളിൽ നൂലുകളെ തരത്തില്ലും എണ്ണത്തിനും വ്യവസ്ഥയില്ലാത്തതുപോലെ ഭാഷയിലും വൎണ്ണങ്ങൾക്കു നിയമമില്ല. ഇംഗ്ലീഷുകാർ ൨൬ വൎണ്ണങ്ങളെക്കൊണ്ടു സകല പദങ്ങളേയും സൃഷ്ടിക്കുന്നു; സംസ്കൃതത്തിൽ, പ്രസിദ്ധികേട്ടിട്ടുള്ളതുപോലെ ൫൧ വൎണ്ണങ്ങൾ ഇല്ലെങ്കിലും, വാസ്തവത്തിൽ ൪൬ വൎണ്ണങ്ങളുണ്ടു്. നമ്മുടെ മലയാളത്തിൽ നടപ്പുള്ളതു ൫൩ വൎണ്ണങ്ങൾ ആകുന്നു. മലയാളവാക്കുകൾ ആസകലം ഇവയെ മാററിയും മറിച്ചും കൂട്ടിച്ചേൎത്താൽ ഉളവാകുന്നവയേ ഉള്ളൂ.

3. നിങ്ങൾ എഴുത്തുപഠിപ്പാൻ ആരംഭിച്ച സമയം നിങ്ങളുടെ ആശാന്മാർ സ്ലേററിലോ മണ്ണിലോ മററോ ചില വരകളേയും കുനികളേയും വരച്ചുകാണിച്ചിട്ടു് ഇന്നവിധം എഴുതിക്കണ്ടാൽ ഇന്നവിധം ഉച്ചരിക്കണമെന്നു് ഉപദേശിച്ചു തന്നിട്ടുണ്ടു്. ഉച്ചരിക്കുന്ന ശബ്ദവും എഴുതുന്നവരയും ഭിന്നങ്ങളാണെന്നു് ഇതുകൊണ്ടു് നിങ്ങൾക്കു സ്പഷ്ടമാണല്ലോ. ഉച്ചരിക്കുന്ന ശബ്ദത്തിനു വൎണ്ണം എന്നും എഴുതുന്ന വരകൾക്കു *ലിപി* എന്നും വ്യാകരണത്തിൽ പേരുകൾ ചെയ്യപ്പെട്ടിരിക്കുന്നു ഇതിൽ വാസ്തവമായതു വൎണ്ണമാണെന്നും, ലിപി ആ വൎണ്ണത്തെ ഓൎമ്മിപ്പിക്കുന്നതിനുള്ള ഒരു സങ്കേതം മാത്ര

മാണെന്നും ധരിക്കണം. ഒരു മലയാളവാചകത്തെ മലയാളലിപിയിൽ എന്നതുപോലെ അന്യലിപികളിൽ എഴുതുന്നതിന്നും വിരോധമില്ല.

4. മലയാളത്തിലെ വർണ്ണങ്ങളെ ലിപികൾകൊണ്ടു താഴെ എഴുതികാണിക്കുന്നു.

| വർണ്ണങ്ങൾ | | കണ്ഠ്യം | താലവ്യം | ഓഷ്ഠ്യം | മൂർദ്ധന്യം | ദന്ത്യം | കണ്ഠതാലവ്യം | കണ്ഠോഷ്ഠ്യം |
|---|---|---|---|---|---|---|---|---|
| സ്വരം | ഹ്രസ്വം | അ | ഇ | ഉ | ഋ | (ഌ) | എ | ഒ |
| | ദീർഘം | ആ | ഈ | ഊ | ൠ | (ൡ) | ഏ ഐ | ഓ ഔ |
| വ്യഞ്ജനം | ഖരം | ക | ച | പ | ട | ത | | |
| | അതിഖരം | ഖ | ഛ | ഫ | ഠ | ഥ | | |
| | മൃദു | ഗ | ജ | ബ | ഡ | ദ | | |
| | ഘോഷം | ഘ | ഝ | ഭ | ഢ | ധ | | |
| | അനുനാസികം | ങ | ഞ | മ | ണ | ന ഩ | | |
| | മദ്ധ്യമം | — | യ | വ | ര റ | ല | | |
| | ഊഷ്മാവ് | ഹ | ശ | — | ഷ ള ഴ | സ | | |

5. മേൽ കാണിച്ച ൫൩ വർണ്ണങ്ങളിൽ 'അ' മുതൽ 'ഔ' വരെയുള്ള ൧൬ വർണ്ണങ്ങൾക്കു *സ്വരം* എന്നു പേർ. ശേഷിച്ച 'ക' തുടങ്ങിയുള്ള ൩൭ വർണ്ണങ്ങൾക്കു *വ്യഞ്ജനം* എന്നു പേർ. ഇവയിൽ സ്വരമാകുന്നു പ്രധാനം; അതിന്റെ സഹായംകൂടാതെ ഒരു വ്യഞ്ജനത്തെ മാത്രമായി ഉച്ചരിപ്പാൻ പാടില്ല. നാം സംസാരിക്കുന്ന വാക്കുകളിൽ ഒക്കെയും വ്യഞ്ജനങ്ങളിൽ സ്വരങ്ങൾ കലൎന്നിരിക്കും.

സ്വരസ്പർശം കൂടാതെ വ്യഞ്ജനങ്ങളെ ഉച്ചരിപ്പാൻ പാടില്ലാ അതിനാൽ വ്യഞ്ജനങ്ങളെ തനിച്ച് എടുത്തു പറയേണ്ടുന്നെടത്തിൽ ആദ്യസ്വരമായ 'അ' എന്നതിനെ അവയിൽ ചേർത്താണ് എഴുതുകയും പറകയും ചെയ്ക പതിവ്. അതിനാൽ മുൻ കാണിച്ച വ്യഞ്ജനങ്ങളുടെ പട്ടികയിലും 'അ' കൂട്ടിച്ചേർത്തിട്ടുണ്ടെന്നറിക. ക=ക്+അ. ഒരു വ്യഞ്ജനലിപിയുടെ മേൽ ് എന്ന ചിഹ്നമിട്ടാൽ അതിൽ സ്വരസ്പർശമില്ലെന്നു കാണിക്കും.

൭. എന്നാൽ എല്ലാ വ്യഞ്ജനത്തിലും ഒരു സ്വരം ചേർത്തേ തീരുവെന്നു നിർബ്ബന്ധമില്ല. ചിലപ്പോൾ രണ്ടോ, മൂന്നോ, നാലോ വ്യഞ്ജനം ഒന്നിച്ചു ചേർന്നിരുന്നു എന്നു വരാം. ഇപ്രകാരം ഒന്നിച്ചുചേരുമ്പോൾ അവയുടെ ഒടുവിൽ ഒരു സ്വരം സിദ്ധമായിട്ടു ചേർത്തേ തീരൂ; ഒന്നിലധികം വ്യഞ്ജനങ്ങൾ ചേർന്നുവരുന്നതിന് *കൂട്ടക്ഷരം* എന്നും *സംയോഗം* എന്നും പേരുകൾ പറയുന്നു. അഞ്ചിലധികം വ്യഞ്ജനങ്ങളുള്ള കൂട്ടക്ഷരം ഉണ്ടാകുന്നതല്ല.

ഉദാഹരണം:—

| | | | | | |
|---|---|---|---|---|---|
| സ്ക, | ഷ്ട, | ഗ്ര, | ത്ര | - ൨ | വ്യഞ്ജനം |
| ന്ത്ര, | ക്ഷ്മ, | സ്ത്ര, | | - ൩ | ,, |
| ന്ത്ര്യ, | ക്ഷ്മ്യ | | | - ൪ | ,, |
| ൻസ്ത്ര്യ | | | | - ൫ | ,, |

ണ, ന, ര, റ, ല, ള, ഴ, ഈ ഏഴു വ്യഞ്ജനങ്ങൾ മാത്രം സ്വരയോഗം കൂടാതെ ഒറ്റയായി ശബ്ദങ്ങളുടെ ഒടുവിൽ നില്ക്കും. ഇങ്ങനെ ഉള്ളവയ്ക്കു *ചില്ലുകൾ* എന്നു പേർ.

| | | |
|---|---|---|
| ഉദാ:— | കൺ | തേൽ (ല്) |
| | ഞാൻ | അവൾ (ള്) |
| | അവർ (ര്) | കീഴ് (ഴ്) |
| | ചോർ (റ്) | |

8. വ്യഞ്ജനങ്ങളിൽ സ്വരങ്ങളെ ചേർക്കുമ്പോൾ കൂട്ടക്ഷരങ്ങളിലെപ്പോലെ അവയെ പ്രത്യേകം എഴുതിക്കാണിക്കാറില്ല. സ്ത്, എന്നതു സ്, ത് എന്നവയുടേയും ക്ഷ്മ് എന്നതു ക്, ഷ്, മ്, എന്നവയുടേയും കൂട്ടക്ഷരങ്ങളാണെന്നു എഴുത്തുകൊണ്ടുതന്നെ സ്പഷ്ടമാകുമ്പോലെ, 'ക' എന്നതു ക്, അ എന്നവയുടേയും, കു എന്നതു ക്, ഉ എന്നവയുടേയും യോഗമാണെന്നു വ്യക്തമാകുന്നില്ല. എല്ലാ വ്യഞ്ജനത്തിലും ഏതു സ്വരങ്ങളിൽ ഒന്നിനെ

ചേർക്കേണ്ടതാവശ്യമാകയാൽ സൌകൎയ്യത്തിനുവേണ്ടി ചില സങ്കേതങ്ങളെ ഏൎപ്പെടുത്തിയിരിക്കുന്നു. എങ്ങനെ എന്നാൽ:—

| | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| ക് | + | അ | = | ക | | ക് | + | ഌ | = | ക്ഌ |
| ക് | + | ആ | = | കാ | | ക് | + | ൡ | = | ക്ൡ |
| ക് | + | ഇ | = | കി | | ക് | + | എ | = | കെ |
| ക് | + | ഈ | = | കീ | | ക് | + | ഏ | = | കേ |
| ക് | + | ഉ | = | കു | | ക് | + | ഐ | = | കൈ |
| ക് | + | ഊ | = | കൂ | | ക് | + | ഒ | = | കൊ |
| ക് | + | ഋ | = | കൃ | | ക് | + | ഓ | = | കോ |
| ക് | + | ൠ | = | കൄ | | ക് | + | ഔ | = | കൌ |

ഈ സങ്കേതങ്ങൾ തന്നെ ശേഷം വ്യഞ്ജനങ്ങളിലും സ്വല്പ വ്യത്യാസങ്ങളോടുകൂടെ ഉപയോഗപ്പെടുന്നു.

9. യ, ര, ല, വ ങ്ങളെ കൂട്ടിച്ചേൎത്തുണ്ടാകുന്ന സംയോഗങ്ങൾക്കും അസ്പഷ്ടതയുണ്ട്; അതിനാലാണ് നിലത്തെഴുത്തു പഠിപ്പിക്കുമ്പോൾ ക്യ-വൎഗ്ഗം, ക്ര-വൎഗ്ഗം, ക്ല-വൎഗ്ഗം, ക്വ-വൎഗ്ഗം, ൎക്ക-വൎഗ്ഗം എന്നു ഇവയെ മാത്രം പ്രത്യേകിച്ച് എല്ലാ വ്യഞ്ജനങ്ങളിലും കാണിച്ചുകൊടുക്കുന്നത്.

| | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| ക് | + | യ് | = | ക്യ് | | ക് | + | വ് | = | ക്വ് |
| ക് | + | ര് | = | ക്ര് | | ര് | + | ക് | = | ൎക്ക് |
| ക് | + | ല് | = | ക്ല് | | | | | | |

10. ഒററയായിട്ടോ, വ്യഞ്ജനത്തോടു ചേൎന്നോ, നില്ക്കുന്ന ഒരു സ്വരത്തിന് ഒരു അക്ഷരം എന്നു പേർ.

ഉദാ:— അ, ഉ, എ, ഒ—ഒററസ്വരം.
കു, പു, സെ, ഷൊ—മുൻവ്യഞ്ജനസഹിതം.
സ്ഥു, ഷ്ട, ത്ര്യ, ത്വൊ—മുൻസംയോഗസഹിതം.

11. ഒരു ശബ്ദം ഒരു ചില്ലിൽ അവസാനിക്കുന്നതായാൽ ആ ചില്ല് ആ ശബ്ദത്തിന്റെ ഒടുവിലെ അക്ഷരത്തിന്റെ അംശമായിട്ടു വിചാരിക്കപ്പെടും. അതിനാൽ 'ഞങ്ങൾ' എന്ന ശബ്ദം, 'ഞ' എന്നും 'ങ്ങൾ' എന്നും ഉള്ള രണ്ടക്ഷരങ്ങളാൽ ചമച്ചപ്പെട്ടതാകുന്നു.

## അഭ്യാസം ൧

---

താഴെ എഴുതിയിരിക്കുന്ന വാക്യങ്ങളിലെ അക്ഷരങ്ങൾ ഏതു വൎണ്ണങ്ങൾ ചേൎന്നുണ്ടായവയാണെന്നു വിവരം തിരിച്ചു കാണിക്ക.

(൧) ശ്രീപത്മനാഭൻ തുണ.
(൨) എല്ലാവരും സത്യം പറയണം.
(൩) തിരുവനന്തപുരത്തുത്സവം.
(൪) ജ്ഞാനം സമ്പാദിക്കണം,
(൫) കീൾമേലായിസ്സംസാരിക്കുന്നു.
(൬) കണ്ടാലിരക്കുന്ന ജനങ്ങളുണ്ടോ
കപ്പാൻമടിക്കുന്ന തരംവരുമ്പോൾ
(൭) വാഗ്ധ്യാരേഡ്ഭ്വാജധശ്ശ്വൃതോദ്ധ്വാധിപതിഃ

12. സ്വരങ്ങളെ ഉച്ചരിക്കുന്നതിൽ ഉള്ള മാത്രാഭേദം കൊണ്ടു് അവ *ഹ്രസ്വം* എന്നും *ദീൎഘം* എന്നും രണ്ടുതരമുണ്ടു്. അ, ഇ എന്നപോലെ ഒരു മാത്രയുള്ളവ ഹ്രസ്വങ്ങൾ; ആ, ഈ എന്നപോലെ രണ്ടുമാത്രയുള്ളവ ദീൎഘങ്ങൾ.

ഉദാ:—ഹ്രസ്വം—അ, ഇ, ഉ; ഋ (ഌ,) എ, ഒ.

ദീൎഘം — ആ, ഈ, ഊ (ൠ), (ൡ), ഏ, ഓ, ഐ, ഔ.

ഐ—ഓ-കാരങ്ങൾ ഹ്രസ്വവും, ൡ എന്ന ദീൎഘവും; ഌ എന്ന സ്വരവും മലയാളത്തിൽ ഉപയോഗിച്ചിട്ടില്ല. ഇവയെ നിലത്തെഴുത്തിൽ ചേൎത്തിരിക്കുന്നതു് പഴയ ആചാരത്തെ അനുസരിച്ചു മാത്രമാകുന്നു. അക്ഷരമാലയായുള്ള ചില കീൎത്തനങ്ങളിലും മററും ഇവയെ ഉപയോഗിച്ചിട്ടുള്ളതുകൊണ്ടാണു് ഇവിടെ സ്വീകരിക്കേണ്ടിവന്നതു്.

13. വൎണ്ണങ്ങളെക്കുറിച്ചു സംസാരിക്കുമ്പോൾ അവയിൽ ഉച്ചാരണസൌകൎയ്യത്തിനുവേണ്ടി 'കാരം' എന്നുകൂടി ചേൎക്കാറുണ്ടു്. അതിനാൽ,

| | | | | |
|---|---|---|---|---|
| അകാരം | എന്നു പറഞ്ഞാൽ | 'അ' | എന്ന | അക്ഷരമെന്നും |
| ഇകാരം | ,, | 'ഇ' | ,, | |
| ഉകാരം | ,, | 'ഉ' | ,, | |
| വകാരം | ,, | 'വ' | ,, | |
| ലകാരം | ,, | 'ല' | ,, | |

അൎത്ഥം ഗ്രഹിക്കണം.

14. ഹ്രസ്വമായ ഉകാരം രണ്ടു വിധമുണ്ടു്. ഒന്നിനെ 'ഗുരു' 'പെരു' ഇത്യാദികളിലെപ്പോലെ സ്പഷ്ടമായി തുറന്നു ഉച്ചരിക്കുന്നു. മററതിനെ 'വയസ്സ്' 'പാലു്' ഇത്യാദികളിലെപ്പോലെ ഒരുൾവലിവോടുകൂടെ അസ്പഷ്ടമായിട്ടു ഉച്ചരിക്കുന്നു. മററു ഹ്രസ്വസ്വരങ്ങളെപ്പോലെ സ്പഷ്ടമായിട്ടുച്ചരിക്കുന്ന ഒന്നാംമാതിരിക്കു * *വിവൃതം* എന്നും, ഉൾവലിവുള്ള രണ്ടാംമാതിരിക്കു *സംവൃതം* * എന്നും, പേരുകൾ.

15. വ്യഞ്ജനത്തിൽ അവസാനിക്കുന്ന ശബ്ദങ്ങളുടെ ഒടുവിൽ ഒക്കെയും സംവൃത ഉകാരം ചേർത്തു് അവയെ സ്വരാന്തങ്ങളാക്കാറുണ്ടു്. എങ്ങനെ—

| | | | | | |
|---|---|---|---|---|---|
| ഉലക് | = | ഉലകു | തേര് | = | തേരു / തേർ |
| കവുങ്ങ് | = | കവുങ്ങു | കാല് | = | കാലു / കാൽ |
| പൂച് | = | പൂച്ചു് | പാവ് | = | പാവു് |
| നെഞ്ച് | = | നെഞ്ചു് | കാശ് | = | കാശു് |
| കരട് | = | കരടു് | മനസ് | = | മനസ്സു് |
| കൺ | = | കണ്ണു് / കൺ | തോള് | = | തോളു / തോൾ |
| കുന്ന് | = | കുന്നു് | കീഴ് | = | കീഴു് / കീൾ |
| വിരുത് | = | വിരുതു് | ചോറ് | = | ചോറു് / ചോർ |
| തേന | = | തേനു / തേൻ | | | |
| കമ്പ് | = | കമ്പു് | | | |
| നെയ് | = | നെയ്യു് | | | |

മേൽ കാണിച്ച ഉദാഹരണങ്ങളിൽ ണ്, ന, ര, റ, ല, ള, ഴ ഈ ഏഴക്ഷരങ്ങൾ മാത്രം സംവൃതം കൂടാതെ തനിയേയും നില്ക്കുമെന്നു സ്പഷ്ടമാകുന്നു. ഇവയുടെ ഈ വിശേഷത്തെ ഓർമ്മിക്കാൻ വേണ്ടിയാണു് ഇത്രയും വ്യഞ്ജനങ്ങൾക്കു ചില്ലു് എന്നൊരു വിശേഷാൽ പേർ ൭-ാം വകുപ്പിൽ പറഞ്ഞതു്.

ഈ ഉദാഹരണങ്ങളിൽനിന്നു വേറെ ഒന്നുകൂടി ഗ്രഹിക്കേണ്ടതുണ്ടു്. എന്തെന്നാൽ—ചില വ്യഞ്ജനങ്ങൾ സംവൃതം ചേരുമ്പോൾ ഇരട്ടിക്കുന്നു, ചിലതു് അതുകൂടാതെ ഒററയായിത്തന്നെ നില്ക്കുന്നു. ഇതിനു് ഒരു നിയമമുണ്ടു്. ദീർഘത്തിനു രണ്ടു മാത്രയെന്നും ഹ്രസ്വത്തിനു ഒരു മാത്രയെന്നും മുൻ പറഞ്ഞതല്ലോ. ശ

* സംവൃതത്തിനു ചിലർ അരയുകാരമെന്നും വിവൃതത്തിനു മുററുകാരമെന്നും പേർ കൊടുക്കുന്നു.

ബ്ദത്തിന്റെ മാത്ര ഒന്നേ ഉള്ളെങ്കിൽ അന്ത്യവ്യഞ്ജനം ഇരട്ടിക്കും. ഒന്നിലധികമുണ്ടെങ്കിൽ ഇല്ല.

ഉദാ:—ചുക്ക്, തെങ്ങ്, മുട്ട്, കണ്ണ്, നെല്ല്, ഏകമാത്രകം
ഉലക്, കരട്, മാൻ, വീറ്, തോല്, അനേകമാത്രകം.

ഏകമാത്രകശബ്ദങ്ങളുടെ അന്ത്യവ്യഞ്ജനം ഇരട്ടിച്ചേ ഇരിക്കു എന്നല്ലാതെ, മറിച്ച്, അനേകമാത്രകശബ്ദങ്ങളുടെ അന്ത്യവ്യഞ്ജനം ഇരട്ടിച്ചുകൂടെന്നു ഇതുകൊണ്ടൎത്ഥമാക്കരുത്.

16. അം, അഃ എന്നപോലെ സ്വരങ്ങളുടെ ഒടുവിൽ ചേൎക്കുന്ന ഉച്ചാരണങ്ങൾക്കു മുറയ്ക്കു *അനുസ്വാരം* എന്നും *വിസൎഗ്ഗം* എന്നും പേരുകൾ. ഇവയിൽ അനുസ്വാരം മകാരത്തിനോടും, വിസൎഗ്ഗം സകാരത്തിനോടും, ഉച്ചാരണത്തിൽ യോജിച്ചിരിക്കും. അനുസ്വാരം ഭാഷയിൽ ധാരാളം നടപ്പുണ്ട്; വിസൎഗ്ഗം സംസ്കൃതപദങ്ങളിലേ ഉള്ളു.



ഉദാ:—അവനും, കലം, എല്ലാം, പോം,—അനുസ്വാരം.
ദുഃഖം, ഹരിഃ, ഭോഃ—വിസൎഗ്ഗം.

17. വ്യഞ്ജനങ്ങൾ താഴെ കാണിക്കുംപ്രകാരം വേർതിരിക്കപ്പെട്ടിരിക്കുന്നു.

| | | | | | |
|---|---|---|---|---|---|
| ക, | ഖ, | ഗ, | ഘ, | ങ, | —കവൎഗ്ഗം. |
| ച, | ഛ, | ജ, | ഝ, | ഞ, | —ചവൎഗ്ഗം. |
| ട, | ഠ, | ഡ, | ഢ, | ണ, | —ടവൎഗ്ഗം. |
| ത, | ഥ, | ദ, | ധ, | ന,ഩ | —തവൎഗ്ഗം. |
| പ, | ഫ, | ബ, | ഭ, | മ, | —പവൎഗ്ഗം. |
| യ, | ര, | റ, | ല,ള, | വ, | —മദ്ധ്യങ്ങൾ. |
| ശ, | ഷ, (ഴ), | സ, | ഹ, | | —ഉഷ്മാക്കൾ |

18. കവൎഗ്ഗം മുതൽ പവൎഗ്ഗം വരെ ഐയഞ്ചു വൎണ്ണമുള്ള അഞ്ചുവൎഗ്ഗങ്ങളിലെ വൎണ്ണങ്ങൾക്കു ക്രമേണ *ഖരം, അതിഖരം, മൃദു, ഘോഷം, അനുനാസികം* എന്നു പേരുകൾ.

| | | | | | |
|---|---|---|---|---|---|
| ക, | ച, | ട, | ത, | പ | —ഖരം. |
| ഖ, | ഛ, | ഠ, | ഥ, | ഫ | —അതിഖരം. |
| ഗ, | ജ, | ഡ, | ദ, | ബ | —മൃദു |
| ഘ, | ഝ, | ഢ, | ധ, | ഭ | —ഘോഷം. |
| ങ, | ഞ, | ണ, | ന, ഩ | മ | —അനുനാസികം. |

*ഖരം* കടുപ്പമുള്ളതു്, *അതിഖരം* ഖരത്തേക്കാൾ അധികം കടുപ്പമുള്ളതു്, *മൃദു* മാർദ്ദവമുള്ളതു, *ഘോഷം* മുഴങ്ങുന്നതു *അനുനാസികം* മൂക്കിന്റെ സംബന്ധമുള്ളതു്; എന്നു ഈ പേരുകൾ അന്വൎത്ഥങ്ങളാകുന്നു. ഇവയുടെ ഈ സ്വഭാവം സൂക്ഷിച്ചുച്ചരിച്ചാൽ സ്പഷ്ടമാകുന്നതുമാണു്. പൂൎണ്ണവ്യഞ്ജനങ്ങളായിരിക്കാതെ ഇ, ഉ, ഋ, ഌ എന്ന സ്വരങ്ങളോടു യോജിച്ചിരിക്കയാൽ യ, വ, ര, (റ) ല, (ള) ഇവകളെ മദ്ധ്യങ്ങൾ എന്നും പറയുന്നു.

## സ്ഥാനഭേദം

19. വൎണ്ണങ്ങളുടെ ഉത്ഭവം കണ്ഠനാളത്തിൽ ഉള്ള തന്തിപോലെ ഇരിക്കുന്ന ചില സിരകളിൽ കൂടി ശ്വാസവായുവിനെ പ്രേരിപ്പിക്കയാലാകിലും മുഖത്തിലുള്ള ചില സ്ഥാനങ്ങൾ കൂടി ആവശ്യപ്പെട്ടിരിക്കയാൽ വൎണ്ണങ്ങൾക്കു സ്ഥാനഭേദം ഉളവാകുന്നു. സ്ഥാനങ്ങളാവിതു:—



൧) അ, ഹ, ക വൎഗ്ഗം ഇവയ്ക്കു കണ്ഠം (തൊണ്ട).

൨) ഇ, യ, ശ, ച വൎഗ്ഗം ഇവയ്ക്കു താലു (അണ്ണാക്കു).

൩) ഉ, പ വൎഗ്ഗം ഇവയ്ക്കു ഓഷ്ഠം (ചുണ്ടു്).

൪) ഋ, ഷ, ഴ, ള, ര റ, ട വൎഗ്ഗം ഇവയ്ക്കു മൂൎദ്ധാ (മേൽതൊണ്ട).

൫) ഌ, ല, സ, ത വൎഗ്ഗം ഇവയ്ക്കു ദന്തം (പല്ലു്).

൬) എ, ഐകാരങ്ങൾക്കു കണ്ഠതാലു. (കണ്ഠവും താലുവും)

൭) ഒ, ഔകാരങ്ങൾക്കു കണ്ഠോഷ്ഠം.

൮) വകാരത്തിനു ദന്തോഷ്ഠം.

൯) അനുനാസികങ്ങൾക്കു സ്വസ്വസ്ഥാനങ്ങൾക്കു പുറമേ നാസികയും.

ഈ സ്ഥാനങ്ങളെ പ്രമാണിച്ചു വൎണ്ണങ്ങളെ *കണ്ഠ്യം* എന്നും *താലവ്യം* എന്നും, *ഓഷ്ഠ്യം* എന്നും, *മൂൎദ്ധന്യം* എന്നും, *ദന്ത്യം* എന്നും വ്യവഹരിക്കാറുണ്ടു്.

20. അ വൎണ്ണം ശുദ്ധമായ കണ്ഠ്യത്തിനു പുറമേ താലവ്യമായിട്ടും, ഓഷ്ഠ്യമായിട്ടും കൂടിയുണ്ടു്. താലവ്യം എകാരത്തോടും ഓഷ്ഠ്യം ഒകാരത്തോടും ഉച്ചാരണത്തിൽ ഏകദേശം സാമ്യമുള്ളതായിരിക്കും.

ഉദാ:— ഗണപതി = ഗെണപതി — താലവ്യം

നമ്മൾ = നൊമ്മൾ — ഓഷ്ഠ്യം

തടയുന്നു = തടെയുന്നു — താലവ്യം

തടവുന്നു = തടൊവുന്നു — ഓഷ്ഠ്യം

തമിഴ് വാക്കുകളുടെ ഒടുവിൽ കേൾക്കുന്ന ഐകാരം മലയാളത്തിൽ അകാരമായിട്ടു മാറും; ഈ മാതിരിയുള്ളവയാണു പ്രായേണ ശബ്ദാന്തത്തിലെ താലവ്യങ്ങൾ. എങ്ങനെയെന്നാൽ:—

| തമിഴ് | മലയാളം. |
|---|---|
| മഴൈ | മഴ |
| കുടൈ | കുട |
| തോശൈ | തോശ |

21. ഋ ഌ എന്ന സ്വരങ്ങൾ ഭാഷാശബ്ദങ്ങളിൽ ഇല്ലാത്തതിനാലും, അകാരം ഓഷ്ഠ്യതാലവ്യങ്ങളിൽ രണ്ടിലും ചേരുന്നതിനാലും ഭാഷയിലെ സ്വരങ്ങളെ സാധാരണയിൽ ഓഷ്ഠ്യങ്ങളെന്നും, താലവ്യങ്ങളെന്നും പൊതുവെ രണ്ടിനങ്ങളായിട്ടു പകുക്കാം.

താലവ്യങ്ങൾ—അ ആ ഇ ഈ എ ഏ ഐ.

ഓഷ്ഠ്യങ്ങൾ—അ ആ ഉ ഊ ഒ ഓ ഔ.

22. അതിഖരമൃദുഘോഷങ്ങളും, ഊഷ്മാക്കളും സംസ്കൃതവൎണ്ണങ്ങളാകുന്നു. ദ്രാവിഡകുടുംബത്തിൽ ചേൎന്ന മലയാളത്തിലെ ധാതുക്കളിലും, നാമപ്രകൃതികളിലും, അതിനാൽ, ഈ വൎണ്ണങ്ങൾ കാണുന്നതല്ല. ഈ വൎണ്ണങ്ങൾ ചേൎന്ന ശബ്ദങ്ങളെല്ലാം സംസ്കൃതം മുതലായ ആൎയ്യഭാഷകളിൽ നിന്നു സ്വീകരിക്കപ്പെട്ടവയാകുന്നു.

## അഭ്യാസം ൨.

൧. താഴെ എഴുതിയിരിക്കുന്ന ജോടികളിൽ വൎണ്ണഭേദം അനുസരിച്ചു അൎത്ഥഭേദമുണ്ടെന്നു കാണിക്കുക.

(൧) { തോട / തോട്ട് } (൨) { പാട / പാട്ട് } (൩) { ഉണ്ട / ഉണ്ട് } (൪) { ചെമ്പ / ചെമ്പ് }

൨. താലവ്യ-അകാരത്തിൽ അവസാനിക്കുന്ന വാക്കുകൾക്കു് ആറു ഉദാഹരണങ്ങൾ എഴുതുക.

൩. കണ്ഠ്യഖരവും, ദന്ത്യമൃദുവും, ഓഷ്ഠ്യഘോഷവും, താലവ്യാനുനാസികവും, മൂർദ്ധന്യാതിഖരവും ഏതു്?

൪. പാഠപുസ്തകത്തിലെ ഒരു വകുപ്പു എടുത്തു് അതിൽ അടങ്ങിട്ടുള്ള ഓഷ്ഠ്യവർണ്ണങ്ങളെ തിരിഞ്ഞെടുക്കുക.

൫. താഴെ കാണിക്കുന്ന വാക്യങ്ങളിൽ ഉച്ചാരണസൌകര്യത്തിനു വേണ്ടി ഏർപ്പെടുത്തപ്പെട്ട അടയാളങ്ങളെ ചേർത്തെഴുതുക.

(൧) കാലുതട്ടി വീണു. പിറകുകൊണ്ടുവരുന്നു.

(൨) എന്നാൽ അതു സാധിക്കയില്ല.

(൩) രാമസ്വാമി ബുദ്ധിമാനാണ്; എന്നാൽ അവനു പഠിത്തത്തിൽ ജാഗ്രതക്കുറവുണ്ട്.

(൪) മിന്നുന്നതെല്ലാം പൊന്നല്ല.

(൫) വെയിലത്തു കുടപിടിക്കുന്നു.

## ശബ്ദവിഭാഗം.

23. 'നല്ല കുട്ടികൾ എളുപ്പം പഠിക്കുന്നു' എന്ന വാക്യത്തിൽ നാലു പദങ്ങൾ ഉൾപ്പെട്ടിട്ടുണ്ടു്. ഇവയിൽ ഓരോന്നും ഓരോ ജാതിയായിരിക്കുന്നു. 'കുട്ടികൾ' എന്നതു് ഒരു വസ്തുവിന്റെ പേരാകുന്നു; 'നല്ല' ആ വസ്തുവിലുള്ള ഗുണത്തെ ചൂണ്ടിക്കാണിക്കുന്നു; 'പഠിക്കുന്നു' ആ വസ്തു ചെയ്ത ക്രിയയെ കുറിക്കുന്നു, 'എളുപ്പം' ആ ക്രിയയുടെ സ്വഭാവത്തെ പറയുന്നു, അല്ലെങ്കിൽ അതിനെ വിശേഷിപ്പിക്കുന്നു. കുട്ടികൾ എന്നപോലെ *ഒരു വസ്തുവിന്റെ പേരായ ശബ്ദം 'നാമം'* ആകുന്നു. നല്ല എന്നപോലെ *ഒരു വസ്തുവിൽ ഇരിക്കുന്ന ഗുണങ്ങളെക്കുറിക്കുന്ന ശബ്ദങ്ങൾക്കു 'ഭേദകം'* എന്നു പേർ. പഠിക്കുന്നു എന്നതുപോലെയുള്ള *ഒരു ക്രിയ അർത്ഥമായിട്ടുള്ള ശബ്ദം കൃതി* ആകുന്നു. എളുപ്പം എന്നപോലെ *കൃതികളെ വിശേഷിപ്പിക്കുന്ന ശബ്ദങ്ങൾക്കു് 'അവ്യയം'* എന്നു പേർ. ഇതിനു പുറമേ *അയ്യോ, ഓഹോ,* എന്നും മററും പോലെ വിസ്മയാദി വികാരങ്ങളെക്കുറിക്കുന്നതും മററുമായി ചില ശബ്ദങ്ങൾ ഉണ്ടു്. അവയ്ക്കു നിപാതം എന്നു പേർ. *നാമം, കൃതി, ഭേദകം, നിപാതം, അവ്യയം,* എന്നു ഇപ്രകാരം ശബ്ദങ്ങൾ അഞ്ചു വകയുണ്ടു്. ഇവയുടെ ലക്ഷണങ്ങളും ഉൾപിരിവുകളും മുറയ്ക്കു താഴെ കാണിക്കുന്നു.

24. *ദ്രവ്യത്തിൻെറയൊ, ഗുണത്തിൻെറയൊ, ക്രിയയുടെയൊ പേരായ ശബ്ദം "നാമം."*

ആന, കുതിര, രാമൻ, കൃഷ്ണൻ മുതലായവ ഓരോ ദ്രവ്യങ്ങളുടെ പേരാകയാലും; അഴക, നന്മ, മിടുക്ക, വിസ്തീൎണ്ണം മുതലായവ ഓരോ ഗുണങ്ങളുടെ പേരാകയാലും; പഠിപ്പ, കളി, വരവ്, ഉറക്കം മുതലായവ ഓരോ ക്രിയകളുടെ പേരാകയാലും നാമങ്ങൾക്ക ഉദാഹരണങ്ങൾ ആകുന്നു. ദ്രവ്യത്തിൻെറ പേരായ നാമത്തിന *ദ്രവ്യനാമം* എന്നും ഗുണത്തിൻെറ പേരായ നാമത്തിന *ഗുണനാമം* എന്നും, ക്രിയയുടെ പേരായ നാമത്തിന *ക്രിയാനാമം* എന്നും സംജ്ഞകൾ ചെയ്യപ്പെട്ടിരിക്കുന്നു.

---

അഭ്യാസം ൩



താഴെ കാണിക്കുന്ന വാക്യങ്ങളിൽ നാമപദങ്ങൾ ഏതെല്ലാമെന്ന എടുത്തുകാണിക്കുക:—

മൂഢത മിക്കപ്പോഴം കോപഹേതുക്കളിൽ ഒന്നായി തീരുന്നുണ്ട്. ബലഹീനമനസ്സിന്ന വേഗേന കോപമുത്ഭവിക്കുന്നു. മതിയായ കാരണങ്ങളുള്ള സംഗതിയിൽ ബുദ്ധിമാന്ന കോപമുണ്ടായിയെന്നു വരാം; എങ്കിലും അവൻ തൻെറ വിവേകം നിമിത്തം അതിനെ പ്രകാശിപ്പിക്കുന്നില്ല. വേഗത്തിൽ കോപം വരാതിരിക്കയെന്നുള്ളതു അദ്ധ്യാപകന്മാൎക്കു മററും ഉണ്ടായിരിക്കേണ്ട മുഖ്യ ഗുണങ്ങളിൽ ഒന്നാകുന്നു. ഭോഷൻെറ കോപം വേഗത്തിൽ അറിയപ്പെടുന്നു. അതു അവനിൽ ക്ഷണം ഉത്ഭവിച്ചു ജ്വലിച്ചു അവൻെറ ഭോഷത്വത്തെ പ്രകാശിപ്പിക്കുന്നു.

25. ദ്രവ്യനാമം, ഗുണനാമം, ക്രിയാനാമം എന്നു നാമങ്ങളെ മൂന്നായി തരംതിരിച്ചതിൽ ദ്രവ്യനാമങ്ങൾക്കു നാലു അവാന്തരവിഭാഗങ്ങൾ ഉണ്ട്. *സംജ്ഞാനാമം, സാമാന്യനാമം, മേയനാമം, സൎവനാമം* എന്ന്.

രാമസ്വാമി, കൃഷ്ണൻ, ഗോവിന്ദൻ, ശങ്കു, നാണു, ഉണ്ണിക്കോരൻ എന്നും മററും നാം ഓരോരുത്തനെ വിളിക്കുന്നു; മനുഷ്യൻ എന്ന ഒററപ്പേർ ഇവൎക്കെല്ലാപേൎക്കും ഒരുപോലെ ചേരും. അപ്രകാരം തന്നെ തിരുവനന്തപുരം, കൊച്ചി, കോഴിക്കോട്ട, മദ്രാസ്, ബോമ്പാ മുതലായ പേരുകൾ ഓരോ വസ്തുവിൻെറ പ്രത്യേക സംജ്ഞകളാകുന്നു; ഇവ ഒക്കെയും പട്ടണം എന്ന ഒരു പേരിൽ ഉൾപ്പെടുന്നു. ഇക്കാണിച്ച ഉദാഹരണങ്ങളിലെപ്പോലെ *പൊതുവെ പല എണ്ണങ്ങൾക്കു ചേരുന്ന ഒററയായ*

*പദാൎത്ഥം* 1 'ജാതി' *ആ ജാതിയിൽ ഉൾപ്പെടുന്ന ഓരോ എണ്ണവും* 2 'വ്യക്തി' അതിനാൽ മനുഷ്യനും, പട്ടണവും ജാതി; രാമസ്വാമി മുതൽപേരും, തിരുവനന്തപുരം മുതലായതും മുറയ്ക്ക് അതിലെ വ്യക്തികൾ.

ഇനി ഈ ജാതി വ്യക്തിഭേദം കല്പിക്കുന്നതിനു സൌകൎയ്യമില്ലാത്ത ചില പദാൎത്ഥങ്ങളുണ്ടു്. വെള്ളം, മണ്ണു, സ്വൎണ്ണം, ആകാശം, വായു മുതലായവ ഈ മാതിരിയാകുന്നു. ഇവയ്ക്കു് ഒരു പരിച്ഛിന്നം (ഇത്രയെന്നു് അളവുള്ളതു്) ആയ ആകൃതിനിയമമില്ലാത്തതിനാൽ വ്യക്തിയെ കല്പിച്ചാൽ അതിനു വ്യവസ്ഥയില്ലാതെ പോകുന്നു. സ്വൎണ്ണത്തിന്റെ ഒരു കഷണം ഒരു മഞ്ചാടിയോളം ഇരിക്കാം; മറ്റൊന്നു ഒരു ആനത്തലയോളം ഇരുന്നു എന്നും വരാം. ഇതിന്നുമണ്ണും ഒരു കൈ വെള്ളവും സമുദ്രത്തിലെ വെള്ളം എല്ലാം കൂടിയതും ഒരുപോലെ വ്യക്തിയെന്നു പറയേണ്ടിവരും. അതിനാൽ ഈ മാതിരി വസ്തുക്കൾ രാശി (സമൂഹ) രൂപങ്ങളാകുന്നു; ഇവയിൽ വ്യക്തിഭേദമില്ല.

26. ഒരു വ്യക്തിയുടെ പേരായതു സംജ്ഞാനാമം.

ഉദാ.—തിരുവനന്തപുരം, പെരിയാറു, കണ്ണൻദേവൻമല, മലയാളമനോരമ, കൊല്ലവൎഷം, തിങ്കളാഴ്ച, പൂവാലി, തിരുനീലകണ്ഠൻ, ഭാഷാപോഷിണി.

27. ഒരു ജാതിയെ കുറിക്കുന്നതു സാമാന്യനാമം.

ഉദാ:—പട്ടണം, നദി, മല, വൎത്തമാനക്കടലാസ്സു്, അമ്പലം, ആഴ്ച, പശു, ആന, സഭ.

28. വ്യക്തിഭേദം ഇല്ലാത്തതു മേയനാമം.

ഉദാ.—പൊൻ, വെള്ളി, വെള്ളം, ആകാശം, മഴ, മഞ്ഞു, വെയിൽ, വെളിച്ചം, ഇരുട്ടു, പൊടി.

29. സൎവ്വനാമം എന്നതു് ഒരു അന്യാദൃശമായ വിഭാഗമാകുന്നു. *സൎവത്തിന്റേയും നാമമാകുന്നതു സൎവനാമം.* നാം ഒരു വസ്തുവിനെപ്പറ്റി സംസാരിക്കുമ്പോൾ അതിന്റെ പേർ പിന്നെയും പിന്നെയും ആവൎത്തിക്കാതിരിപ്പാൻ വേണ്ടി ഭാഷയിൽ സൎവ്വനാമങ്ങളെ പ്രയോഗിക്കുന്നു. *സൎവനാമം അടുത്തു പറഞ്ഞ തിന്ന നാമത്തെക്കുറിക്കും.*

---

1 ജാതി = A class
2 വ്യക്തി = An individual

ഉദാ.— "രാമസ്വാമി നല്ല ബുദ്ധിമാനാകുന്നു;
അവൻ ക്ലാസിൽ ഒന്നാമനാണ്;
പഠിത്തത്തിൽ അവനു വളരെ ശ്രദ്ധയുണ്ടു്"

ഈ വാക്യത്തിൽ 'അവൻ', 'അവനു' എന്ന പദങ്ങൾ അടുത്തിരിക്കുന്ന 'രാമസ്വാമിയെ' പരാമൎശിക്കയാൽ ആ പദത്തെ ആവൎത്തിക്കാതെ ഇരിപ്പാൻ ഉപയോഗപ്പെടുന്നു. സൎവ്വനാമങ്ങൾ എണ്ണത്തിൽ ചുരുങ്ങുന്നതിനാൽ അവയ്ക്കു് ഒരു പട്ടിക താഴെ ചേൎത്തിരിക്കുന്നു.

| | | |
|---|---|---|
| ൧. | എൻ | ഉത്തമസൎവ്വനാമം |
| ൨. | നിൻ | മദ്ധ്യമ " |
| ൩. | അ | ചൂണ്ടെഴുത്തു അല്ലെങ്കിൽ വിവേചകസൎവ്വനാമം |
| ൪. | ഇ | |
| ൫. | (ഉ) | |
| ൬. | ഒരു് | |
| ൭. | എ | വ്യപേക്ഷകം |
| ൮. | യാ | |
| ൯. | ഏ | ചോദ്യസൎവ്വനാമം |
| ൧൦. | ആർ | |
| ൧൧. | എന്തു | |
| ൧൨. | ചില | നാനാസൎവ്വനാമം |
| ൧൩. | പല | |
| ൧൪. | ഇന്ന | നിൎദ്ദിഷ്ടവാചി |
| ൧൫. | എല്ലാ | സൎവ്വവാചി |
| ൧൬. | ഒക്ക | |
| ൧൭. | താൻ | സ്വവാചി |
| ൧൮. | മിക്ക | അംശവാചി |
| ൧൯. | മററു | അന്യാൎത്ഥകം |
| ൨൦. | വല്ല | അനാസ്ഥാവാചി |

## അഭ്യാസം ൪

താഴെ കാണിക്കുന്ന വാക്യങ്ങളിൽ സൎവ്വനാമങ്ങളെ തിരിഞ്ഞെടുത്തു് അവ ഏതു നാമങ്ങളെ പരാമൎശിക്കുന്നുവെന്നു പറക.

൧. രാമനും കൃഷ്ണനും ചങ്ങാതിമാരായിരുന്നു. ഒരു ദിവസം രാമൻ കൃഷ്ണന്റെ പുസ്തകം എടുത്തു് ഒളിച്ചുവച്ചിരുന്നു. അതു അറിഞ്ഞിട്ടു് അവരോടു കൃഷ്ണൻ

ഇങ്ങനെ പറഞ്ഞു: "നീ എന്റെ പുസ്തകം എടുത്തു് ഒളിച്ചുവച്ചിരിക്കുന്നു, അതു് എന്നെ ഏല്പിക്കു; അല്ലെന്നാകിൽ ഞാൻ വാദ്ധ്യാരോടു പറയും. തല്ലുകൊണ്ടു തന്നെ അതു് അനർത്ഥമായിത്തീരും."

൨. എന്നാൎയ്യപുത്രൻ വനത്തിന്നു പോയാൽ
പിന്നെപ്പുരീവാസമെന്തിന്നുവേണ്ടി?
നിന്നോടു കൂടീട്ടുപോരുന്നു ഞാനും
എന്നാൽ മനോജ്ഞാംഗി (വൈദേഹിതാനും)

൩. ഉള്ളിലുറച്ചു പുരോഹിതനപ്പോൾ കൊള്ളിയെരിച്ചു പിടിച്ചു കരത്തിൽ;
കള്ളനൊളിച്ചു തിരിച്ചൊരവന്റെ കാലടിയവന്റെ പിറകേ കൂടി,
ജതുഭവനത്തിൽ ചെന്നുകരേറി . . . ഒരുമയമിവിടെ പാൎക്കുന്നമെന്നു് കരുതികോപിയാത്തുക രേറി
കുറിമുണ്ടവിടെ വിരിച്ചെരിച്ചു. . . .
പാശം കെട്ടി വലിച്ചു ശഠന്റെ ദേശം നോക്കി നടന്നു കുതൂഹലാൽ.

൪. ഒരുത്തനു തന്റെ ഇഷ്ടന്മാരെക്കുറിച്ചു് എതുകാലത്തും ദുരഭിമാനം ഉണ്ടായിരിക്കുന്നതു് സാദ്ധ്യമല്ല അവരൊക്കെയും തന്റെ ധനത്തെ മാത്രം അനുഭവിക്കാമെന്നു കരുതി തന്നെയാൽ ഇഷ്ടം നടിക്കുന്നവരായിരുന്നേക്കാം.

൫. ഈ ലോകത്തിലുള്ള എല്ലാ പദാൎത്ഥത്തിന്നും ഒരു ചരിത്രം ഉണ്ടു്. ആയതു് ആ പദാൎത്ഥം ഏതു സ്ഥിതിയിലായിരുന്നുവെന്നും ഇപ്പോഴത്തെ സ്ഥിതിയെ എങ്ങനെ പ്രാപിച്ചുവെന്നും ഉള്ളതിനെക്കുറിച്ചു് അതു നമ്മെ ഗ്രഹിപ്പിക്കുന്നതോ നമുക്കു കണ്ടുപിടിക്കാനുള്ളതോ ആയ ഏതെങ്കിലും വിവരമാകുന്നു.

൬. ക്ഷത്രയോഗ്യയിവളാൎയ്യനാം മമ
സ്സത്രമേ സാനുരക്തമാകയാൽ.
സത്തുകൾക്കു വിചികിത്സിതങ്ങളിൽ
ചിത്തവൃത്തിയതുതാൻ പ്രമാണമാം

൭. രാജാ — പ്രിയംവദയോടും അനസൂയയോടും.
"ഞാനും നിങ്ങളുടെ സഖിയെക്കുറിച്ചു കുറെത്തൊന്നു ചോദിക്കട്ടെയോ?"

൮. കുന്തളസചിവൻ —

"ഓ! ഗാലവനോ? ഹേ സ്നേഹിത! ഇരിക്കു — എന്തു് ഞാൻ സ്നേഹിതനെന്നോ വിളിച്ചതു? ആട്ടെ, പതിവായിട്ടു വിളിച്ചുവരുന്ന ഓൎമ്മയാണതു്. ഇതു മാറുവാൻ പാടില്ലാത്ത ഒരു വല്ലാത്ത പതിവായിരിക്കുന്നു. എന്തെന്നാൽ ഈയുള്ളവനെപ്പോലെ ഭാഗ്യഹീനനു സ്നേഹിതരുണ്ടെന്നും മറ്റും മേനിപറയാമോ? ഓ! ദുരദൃഷ്ടമേ! എന്റെ ഭാഗ്യഹീനത എത്ര ശക്തിമത്തായിരിക്കുന്നു. ഭാഗ്യഹീനനായ മഹാപാപി എവിടേക്കു പോയാലും അനൎത്ഥങ്ങളും അവനെ വിടാതെ പിന്തുടരുന്നു. അവൻ എന്തുതന്നെ ചെയ്താലും അതിന്റെ ഫലം ഒരു വിധത്തിലും തടുക്കുവാൻ പാടില്ലാത്ത ദോഷമായി ഭവിക്കുന്നു. ആരോടെല്ലാം സംസൎഗ്ഗം ചെയ്യുന്നുവോ അവരെല്ലാം അവന്റെ പരമശത്രുക്കളായും തീരുന്നു.

# നാമവിഭാഗപ്പട്ടിക

൧. ദ്രവ്യനാമം
   - ൧) സംജ്ഞാനാമം
   - ൨) സാമാന്യനാമം
   - ൩) മേയനാമം
   - ൪) സർവ്വനാമം

൨. ഗുണനാമം

൩. ക്രിയാനാമം

30. *ഒന്നു ഒരു വിധമിരിക്കുന്നുവെന്നൊ ഒരു പ്രവൃത്തി ചെയ്യുന്നുവെന്നൊ ഉള്ള ഒരു ക്രിയയെ കുറിക്കുന്നതു് 'കൃതി'*

കുളിക്കുക, ഉറങ്ങുക, നിൽക്കുക, ചാകുക മുതലായവ ഒരവസ്ഥ ഏതുവിധത്തിൽ ഇരിക്കുന്നുവെന്നു കാണിക്കുന്നു; അതിനാൽ അവ കൃതികളാകുന്നു. ഉണ്ണുക, കുടിക്കുക, അടിക്കുക, പിടിക്കുക മുതലായവ ഒരു വസ്തുവിന്റെ പ്രവൃത്തികളെ കുറിക്കുന്നു; അതിനാൽ അവയും കൃതികൾ തന്നെ. കൃതികൾക്കു "ക്രിയാപദ" മെന്നും പേർ പറയാം.

31. കൃതികൾക്കു പലമാതിരി ഉൾപിരിവുകൾ ഉണ്ടു്. അവയെ താഴെ വിവരിക്കുന്നു.

(൧) ഒന്നു ഒരു സ്ഥിതിയിലിരിക്കുന്നുവെന്നുള്ള ക്രിയക്കു കർമ്മമില്ലാത്തതിനാൽ ആ വക ക്രിയകളെക്കുറിക്കുന്ന കൃതികൾ *അകർമ്മകങ്ങൾ*. അതിനാൽ ഉറങ്ങുക, കുളിയ്ക്കുക, നില്ക്കുക മുതലായവ അകർമ്മകങ്ങൾ. ഒന്നു ഒരു പ്രവൃത്തിയെ ചെയ്യുന്നുവെന്നുള്ള ക്രിയയ്ക്കു കർമ്മമുള്ളതിനാൽ ആ വക ക്രിയയെ കുറിക്കുന്ന കൃതികൾ *സകർമ്മകങ്ങൾ*. അതിനാൽ ഉണ്ണുക, കുടിക്കുക, അടിക്കുക, മുതലായവ സകർമ്മകകൃതികളാകുന്നു. ഇങ്ങനെ അർത്ഥം പ്രമാണിച്ചു സകർമ്മകം അല്ലെങ്കിൽ അകർമ്മകം എന്നൊരുവക വിഭാഗം.

(൨) ഓടുക, ഓടിക്ക; നിൽക്ക, നിറുത്തുക; കാണുക, കാണിക്ക; തിന്നുക, തീറ്റുക എന്ന മട്ടിൽ എല്ലാ കൃതികൾക്കും രണ്ടുമാതിരി രൂപങ്ങൾ കാണുന്നുണ്ടു്. അതിൽ പരപ്രേരണ കൂടാതെ കർത്താവു തനിയെ ക്രിയ ചെയ്യുന്ന ഇടങ്ങളിൽ ആദ്യത്തെമാതിരി രൂപങ്ങളെ ഉപയോഗിക്കുന്നു. കർത്താവു മറ്റൊരുവന്റെ നിർബന്ധപ്രകാരം ക്രിയ ചെയ്യുന്നിടത്തു രണ്ടാമത്തെ മാതിരി രൂപങ്ങൾ വരുന്നു. അതിൽ ഓടുക, നിൽക്ക, മുതലായ വെറും കൃ

തികൾ *കേവലകൃതികൾ*; ഓടിക്ക, നിറുത്തുക മുതലായ പ്രേരണാൎത്ഥം കൂടിയുള്ളവ *പ്രയോജകകൃതികൾ* ഇങ്ങനെ പ്രകൃതി പ്രമാണിച്ച കേവലം അല്ലെങ്കിൽ പ്രയോജകം എന്ന് രണ്ടാമത്തെ വിഭാഗം.

(൩) ഇനി ചില കൃതികൾ അൎത്ഥം നോക്കുന്നതായാൽ കേവലപ്രകൃതി തന്നെ എന്നും രൂപം നോക്കുന്നതായാൽ പ്രയോജകപ്രകൃതി എന്നും തോന്നാവുന്നവയായിട്ടുണ്ട്. പ്രയോജകപ്രകൃതിയാക്കുമ്പോൾ മിക്ക കൃതികൾക്കും '*ക്ക*' എന്ന പ്രത്യയം ചേൎക്കേണമെന്ന് മുന്നുദാഹരണങ്ങളെക്കൊണ്ട് സ്പഷ്ടമാണല്ലോ. അങ്ങനെ അൎത്ഥഭേദം കൂടാതെ '*ക്ക*' എന്ന പ്രത്യയത്തെ ചേൎക്കുന്ന കേവലപ്രകൃതിയിലെ കൃതികൾക്കു *കാരിതം* എന്നു പേർ. ഈ വിശേഷവിധി ഇല്ലാത്തവ *അകാരിതങ്ങൾ*.

| ഉദാ:— കാരിതം | അകാരിതം | പ്രയോജകം |
|---|---|---|
| കേൾക്കുന്നു | അരയുന്നു | അരപ്പിക്കുന്നു |
| ശിരക്കുന്നു | ഓലുന്നു | ഓലിപ്പിക്കുന്നു |
| പിടിക്കുന്നു | പിരിയുന്നു | പിരിക്കുന്നു |
| പറക്കുന്നു | മറയുന്നു | മറക്കുന്നു. |

ഇവയിൽ കാരിതങ്ങളിലും പ്രയോജകങ്ങളിലും '*ക്ക*' എന്ന പ്രത്യയം, ഒന്നുപോലെ ചേൎന്നുകാണുന്നുണ്ട്. എന്നാൽ കാരിതങ്ങൾക്കു, പ്രയോജകങ്ങൾക്കുള്ളതുപോലെ, പരപ്രേരണയാൽ ചെയ്യു എന്നുള്ള വിശേഷാൎത്ഥമില്ല. ഇതു സ്വഭാവം പ്രമാണിച്ചുള്ള വിഭാഗമാകുന്നു.

(൪) നാലാമത്തെ പ്രാധാന്യം പ്രമാണിച്ചുള്ള വിഭാഗം. നമ്മുടെ ശരീരത്തിൽ ഉടൽ പ്രധാനവും ശേഷമുള്ള കൈകാൽ മുതലായവ അതിന്റെ അംഗങ്ങളും ആണെന്നു നിങ്ങൾ പലപ്പോഴും പറഞ്ഞുകേട്ടിട്ടുണ്ടല്ലോ. അതുപോലെ വാക്യങ്ങളിലും ചില പദങ്ങൾ പ്രധാനങ്ങളും മറ്റു ചില പദങ്ങൾ അപ്രധാനങ്ങളും ആകുന്നുവെന്നു വൈയാകരണന്മാർ പറയുന്നു. അന്വയിക്കുമ്പോൾ മറ്റു പദങ്ങൾ ഒന്നിനും കീഴടങ്ങാത്ത പദം പ്രധാനം. മറ്റൊന്നിനു കീഴടങ്ങുന്നതു് അപ്രധാനം. ഈ വിധം പ്രാധാന്യമുള്ള കൃതിക്കു *[illegible]* അല്ലെങ്കിൽ * *മുറ്റുവിന* എന്നു പേർ. അപ്രധാനകൃതിക്കു *[illegible]* അല്ലെങ്കിൽ ‡ *പറ്റുവിന* എന്നു പേർ.

---

* വിന എന്നു കൃതി എന്നതിന്റെ തമിഴിൽ പേരാകുന്നു.
മുറ്റുവിന = മുറ്റിയ (പൂൎണ്ണപ്പെട്ട) വിന (കൃതി)
‡ പറ്റുവിന = പറ്റിയ (മറ്റൊന്നിനെ ആശ്രയിച്ചുനിൽക്കുന്ന) വിന.

| ഉദാ:— | മുററുവിന | പററുവിന |
|---|---|---|
| | ചെയ്യുന്നു | ചെയ്യുന്ന |
| | ഉണ്ടു | ഉണ്ട |
| | പോകുന്നു | പോകുന്ന |
| | പോകാവുന്നു | പോകാവുന്ന |
| | പോകണം | പോകേണ്ടും |

'രാമൻ തിരുവനന്തപുരത്തേക്കു പോകുന്നു,' എന്നവാക്യത്തിൽ പോകുന്നു എന്ന ക്രിയ മറെറാരു പദത്തിലും കീഴടങ്ങാതെ പ്രധാനമായി നിൽക്കുന്നു. അതിനാൽ അതു മുററു വിനയാകുന്നു. 'തിരുവനന്തപുരത്തേക്കു പോകുന്ന വള്ളം' എന്നു പറയുമ്പോൾ പോകുന്ന എന്ന ക്രിയ വള്ളത്തിനു വിശേഷണമായി കീഴടങ്ങുന്നതിനാൽ പററുവിനയാകുന്നു. ഇതു പോലെ പ്രാധാന്യവും അപ്രാധാന്യവും കാണ്ക.

ഇവയ്ക്കു് ഓരോന്നിനും അവാന്തരവിഭാഗങ്ങളുണ്ടു്. അവയെല്ലാം ഇവിടെത്തന്നെ പ്രസ്താവിക്കുന്നില്ല. എങ്കിലും പററുവിനയ്ക്കു മാത്രമെങ്കിലും ഉള്ള അവാന്തരഭേദങ്ങളെ പറയേണ്ടിയിരിക്കുന്നു. ഒരു *ക്രിയക്കു* കീഴടങ്ങുന്ന പററുവിന *വിനയെച്ചം*.*

ഉദാ: —പറഞ്ഞുകേട്ടു, തേച്ചുകുളിച്ചു ഇത്യാദി.

ഇവിടെ 'പറഞ്ഞു' എന്നതു് 'കേട്ടു' എന്ന മറെറാരു ക്രിയക്കും, 'തേച്ചു' എന്നതു 'കുളിച്ചു' എന്ന മറെറാരു ക്രിയക്കും കീഴടങ്ങുന്നതിനാൽ വിനയെച്ചങ്ങളാകുന്നു.

ഒരു *നാമത്തിനു* കീഴടങ്ങുന്ന ക്രിയ *പേരെച്ചം*. †

ഉദാ:—പറഞ്ഞകാര്യം, കൊടുത്ത വസ്തു.

ഇവയിൽ പറഞ്ഞ, കൊടുത്ത എന്ന ക്രിയകൾക്കു മറയ്ക്കു കാര്യം, വസ്തു എന്ന നാമങ്ങൾക്കു കീഴടങ്ങുന്നവെന്നറിക.

---

## അദ്ധ്യായം ൫.

---

താഴെ കാണിക്കുന്ന വാക്യങ്ങളിൽ ക്രിയകളെ തിരഞ്ഞെടുത്തു് അവ ഏതേതു വിഭാഗങ്ങളിൽ ഉൾപ്പെട്ടവയാണെന്നു പറക

൧. അയാൾ തന്നത്താൻ ഉപവസിച്ചു മരിച്ചു.

---

* വിനയെച്ചം=വിനയുടെ (ക്രിയയുടെ) എച്ചം (അംഗം)

† പേരെച്ചം=പേരിൻെറ (നാമത്തിൻെറ) എച്ചം (അംഗം)

൨. മെക്കാളി എഴുതിയ പുസ്തകങ്ങളെ അയാളുടെ സഹോദരി അച്ചടിപ്പിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

൩. മൃഗപ്രായജാതിക്കാർ ഗണിതവിദ്യയെ മന്ദംമന്ദമായി അഭ്യസിച്ചു.

൪. ജീവകാരുണ്യമില്ലാതെ കേവലം സ്വാത്ഥബുദ്ധിയായ്
മേവീടുന്ന പുമാൻ ഭാരം ഭൂവിന്നേകനാം നിഷ്ഫലം.

൫. കണ്ടോ ചിരിക്കുന്ന ജന്തുക്കളുണ്ടോ
കപ്പാൻ മടിക്കുന്ന തരം വരുമ്പോൾ.

൬. മൈസൂരിലെ ഹൈദരാലി എന്ന പരാക്രമി ൧൭൬൬-ാമാണ്ടിൽ മലയാള രാജ്യത്തിന്റെ വടക്കെഭാഗത്തെ ആക്രമിച്ചു കീഴടക്കി.

൭. നീ കീഴടങ്ങാതിരുന്നാൽ നിന്നെ ഞാൻ കൊല്ലുകയും.

൮. പെണ്ണിന്റെ ചൊൽകേട്ടു ചാടിപ്പുറപ്പെട്ട
പൊണ്ണൻ മഹാഭോഷനല്ലോ മഹാജളൻ.

൯. നമ്മുടെ സ്ഥിതിയ്ക്കു ഇന്നതു യോഗ്യമെന്നും ഇന്നതു അയോഗ്യമെന്നും അറിഞ്ഞു് ന്യായമായും നമുക്കു ശ്രേയസ്കരമായും ഒരു മാൎഗ്ഗത്തെ നിശ്ചയിക്കുന്നതിനു നമുക്കു ശക്തിയുണ്ടാക്കുന്നതായ ഒരു ആവശ്യക ഗുണമാകുന്നു വിവേകം.

൧൦. സാധുശീലയായ പാറുക്കുട്ടിയുടെ നേത്രങ്ങൾ അടഞ്ഞു.

൧൧. വേടക്കാർ മാക്കോയിക്കൽ നടന്ന കഥകളെ വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു.

൧൨. പുത്രിയെ ഉണർത്തി ശാസിക്കുന്നതിനായി കാത്ത്യായനിഅമ്മ അറപ്പുരയ്ക്കുള്ളിൽ കടക്കുന്നു.

൧൩. പ്രേതങ്ങളെ എന്തു ചെയ്തു? എടുത്തു ദഹിപ്പിക്കാൻ ചട്ടംകെട്ടി.

൧൪. തമ്പിയുടെ മുഖം കറുത്തു. പാറുക്കുട്ടി തമ്പിയുടെ മുഖം കറുപ്പിച്ചു.

൧൫. ഒരു ഊത്താമ്പെട്ടിയിൽ ജലം നിറച്ചു ഇറുകെക്കെട്ടി അതിനെക്കാൾ ഘനമുള്ള വേറെ ഒരു നീരിൽ മുക്കിയാൽ ആ ഊത്താമ്പെട്ടിയുടെ ജപ്പു് വഴിയായി ഈ രണ്ടു വക നീരും അതാതിന്റെ സ്ഥാനം വിട്ടു്, ഘനം കുറഞ്ഞ നീരു ഘനമുള്ള നീരിലും ഘനമുള്ള നീരു ഘനം കുറഞ്ഞ നീരിലും കലൎന്നുവരും.

# കൃതിവിഭാഗപ്പട്ടിക

൧. സകൎമ്മകം, അകൎമ്മകം

൨. കേവലം, പ്രയോജകം

൩. കാരിതം, അകാരിതം

൪. { കരോതി, മുററുവിന, } { കുവൽ, പററുവിന }

32 *മററു പദങ്ങളുടെ അർത്ഥത്തെ ഭേദിപ്പിക്കുന്നതു 'ഭേദകം'*

പശു എന്നു പറഞ്ഞാൽ ആ ജാതിയിലുള്ള ഓരോ ജന്തുവിനേയും ഗ്രഹിക്കാം. വെളുത്ത പശു എന്നു ഒരു ഭേദകം കൂട്ടി ചേർക്കുമ്പോൾ കറുത്ത പശുവും ചുവന്ന പശുവും മററും ആ വാക്കിൽ ഉൾപ്പെടാത്തതിനാൽ അതിന്റെ *വ്യാപ്തി* ചുരുങ്ങിപ്പോകുന്നു. അതിനാൽ 'വെളുത്ത' എന്ന ശബ്ദം 'പശു' എന്ന നാമത്തോടു ചേർന്ന് അതിന്റെ അർത്ഥത്തെ ഭേദിപ്പിക്കുന്നുവെന്നു സ്പഷ്ടമായി. ഈ മാതിരിയിൽ ഒരു ശബ്ദത്തിന്റെ അർത്ഥത്തെ ഭേദിപ്പിക്കുക എന്നുള്ള പ്രവൃത്തിക്കു "വിശേഷിപ്പിക്കുക" എന്നു വൈയാകരണന്മാർ പേരിട്ടിരിക്കുന്നു. അതുകൊണ്ടു ഭേദകത്തിനു *വിശേഷണം* എന്നും പേർ പറയാം. അപ്പോൾ നാമത്തെ വിശേഷിപ്പിക്കുന്ന ശബ്ദത്തിനു നാമവിശേഷണമെന്നും ക്രിയയെ വിശേഷിപ്പിക്കുന്നതിനു ക്രിയാവിശേഷണമല്ലെങ്കിൽ കൃതിവിശേഷണമെന്നും, മറെറാരു ഭേദകത്തെത്തന്നെ വിശേഷിപ്പിക്കുന്നതിനു ഭേദകവിശേഷണമെന്നും, ഇവയ്ക്കു എല്ലാത്തിനും പൊതുവെ ഭേദകമെന്നും സംജ്ഞകൾ ചെയ്യപ്പെട്ടിരിക്കുന്നു. നാമവിശേഷണത്തിനുദാഹരണം കാണിച്ചു കഴിഞ്ഞു. ശേഷത്തിന്—

ഉദാഹരണം — മുഖം ചെററു വിയർത്തു.

ഇവിടെ 'ചെററു', 'വിയർക്ക' എന്ന ക്രിയയെ വിശേഷിപ്പിക്കുന്നതിനാൽ ക്രിയാവിശേഷണം.

ഉടൻ നടന്ന സംഗതി.

ഇതിൽ, 'ഉടൻ' എന്നതു 'നടന്ന' എന്ന ക്രിയയുടെ വിശേഷണം.

ഏററം കറുത്ത പശു.

അല്പം വളഞ്ഞ വടി.

ഇവയിൽ 'ഏററം' എന്നതു 'കറുത്ത' എന്ന ഭേദകത്തിന്റെയും, 'അല്പം' എന്നതു 'വളഞ്ഞ' എന്ന ഭേദകത്തിന്റെയും വിശേഷണങ്ങളാകയാൽ ഭേദകവിശേഷണങ്ങൾ ആകുന്നു.

33. ഭേദകങ്ങളുടെ ഉൾപിരിവുകളെ പറയുന്നു—

(ക) *ശുദ്ധം*. ഇതു * വികാരമൊന്നുമില്ലാതെ നില്ക്കുന്ന ശബ്ദസ്വരൂപംതന്നെ. ഇതിനെ പ്രായേണ നാമത്തോടു സമാസമായി ചേർത്താണു പ്രയോഗിക്ക പതിവ്.

---

* വികാരം = മാററം

ഉദാ— നൽ നന്മുത്ത്
തിരു തിരുമുഖം.
ചെം ചെന്താമര.
വൻ വൻതേൻ.
ചെറു ചെറുപയറ്.

൨) **സാർവ്വനാമികം*. ഇതു ഭേദകമായിട്ടുപയോഗിക്കുന്ന സർവ്വനാമംതന്നെ. ഇവയിൽ വ്യക്തികളെ വേർതിരിച്ചുകാണിക്കുന്നതിനുപയോഗപ്പെടുന്ന 'അ' 'ഇ' 'ഒരു' എന്നു മൂന്നു കരുകൾക്ക് *ചുട്ടെഴുത്ത്* എന്നൊരു വിശേഷപ്പേരുണ്ട്. (ചൂണ്ടുന്ന എഴുത്തു ചുട്ടെഴുത്ത് എന്നർത്ഥം. 'ആണ്ടുപിറന്നാൾ' എന്നതു് അനുനാസികം ലോപിച്ചു് 'ആട്ടപ്പിറന്നാൾ' എന്നാകുന്നതുപോലെ 'ചൂണ്ടെഴുത്ത്' എന്നതു് 'ചുട്ടെഴുത്ത്' എന്നായി.)

ഉദാ— അ അവിടം; ആയാൾ
ഇ ഇവിടം; ഈയാൾ
ഒരു ഒരു മനുഷ്യൻ
ഏ ഏ മനുഷ്യൻ
എന്തു എന്തു കാര്യം
ഏതു ഏതു ദിക്ക്.

൩) *സാംഖ്യം*. ഇതു സാംഖ്യാരൂപമായ ഭേദകംതന്നെ.

ഉദാ— ഒരു ഒരു പശു
ഇരു, ഈർ ഇരുപതു്; ഈരേഴ്
മു, മൂന്നു മുക്കണ്ണൻ; മൂന്നുലോകം
നാൽ നാന്മുഖൻ
ഐ ഐയമ്പൻ.

൪) *വിഭാവകം*. ഇതു് ഒരു വസ്തുവിന്റെ സ്വഭാവത്തെ വർണ്ണിക്കുന്ന ഭേദകമാകുന്നു.

| | | |
|---|---|---|
| ഉദാ— സമർത്ഥ | സമർത്ഥനായ | പുരുഷൻ |
| ടി | സമർത്ഥയായ | സ്ത്രീ |
| മിടുക്ക | മിടുക്കനായ | പുരുഷൻ |
| ടി | മിടുക്കിയായ | സ്ത്രീ |
| തടിയ | തടിയൻ | തടിച്ചി |
| ഭോഷ | ഭോഷൻ | ഭോഷി |
| പൊട്ട | പൊട്ടൻ | പൊട്ടി |

ഈ വക നാമവിശേഷണങ്ങൾക്കു മാത്രം ലിംഗഭേദമുണ്ട്. ഇവ നാമത്തോടു നേരെ ചേരുന്നില്ല. തങ്ങളിൽ സംബന്ധിപ്പിക്കുന്നതിനു മദ്ധ്യേ 'ആയ' എന്ന അവ്യയത്തെ കൂടി ഉപയോഗിക്കേണ്ടതുണ്ട്. ഉദാഹരണത്തിൽ ഈ വിശേഷം കാണിച്ചിരിക്കുന്നതു നോക്കുക.

---

* സർവ്വനാമസ്വരൂപമായതു് = സാർവ്വനാമികം.

൮) *പാരിമാണികം.* ഇതു 'പരിമാണം' എന്നു പറയുന്ന അളവിനെക്കുറിക്കുന്ന ഭേദകമാകുന്നു.

| | |
|---|---|
| ഉദാ— നാഴിയരി | രണ്ടു തുടം നെയ്യ് |
| ഇത്രനേരം | ഒരുപിടി എള്ള് |
| എത്ര നെല്ല് | കുറെ (റയ) വെള്ളം |

൯) 1. *നാമാംശജം.* ഇതു പേരെച്ചത്തെത്തന്നെ ഭേദകമായിട്ടുപയോഗിക്കുന്നതാകുന്നു.

ഉദാ— കെട്ടിയ പെൺ (കെട്ടുക എന്ന കൃതിയുടെ പേരെച്ചം)
പെററമ്മ (പെറുകയുടെ ടി )
* വെളുത്ത പശു (വെളുക്കുകയുടെ ടി )
* കറുത്ത നൂൽ (കറുക്കുകയുടെ ടി )

൰) *ക്രിയാംശജം.* ഇതു വിനയെച്ചത്തെത്തന്നെ ഭേദകമായിട്ടുപയോഗിക്കുന്നതാകുന്നു. ഇതു മാത്രം ക്രിയയിൽ അന്വയിക്കുന്നതാകയാൽ ക്രിയാവിശേഷണമായിട്ടേ വരൂ.

ഉദാ— ഉറക്കെ പറയുന്നു (ഉറയ്ക്കുകയുടെ വിനയെച്ചം )
മുറുകി നടക്കുന്നു (മുറുകയുടെ ടി )
നീളെ ഓടുന്നു (നീളുകയുടെ ടി )
കൂടെ പോകുന്നു (കൂടുകയുടെ ടി )

34. *നാമം, കൃതി, ഭേദകം* എന്നു മൂന്നുവിധം ശബ്ദങ്ങളെ വിവരിച്ചുവല്ലോ. ഇവ എല്ലാം ഒരംശത്തിൽ യോജിക്കുന്നു. ഇവയ്ക്കു വാച്യമായ ഒരർത്ഥമുണ്ട്. നാമങ്ങൾ ദ്രവ്യങ്ങളുടെ പേരാണ്; കൃതികൾക്ക് ക്രിയ അർത്ഥമാകുന്നു; ഭേദകം ഗുണത്തിന്റെ വാചകമാണ്. *നിപാതം, അവ്യയം* എന്ന ശേഷം രണ്ടു വക ശബ്ദങ്ങളുള്ളവയ്ക്ക് ഈ മാതിരിയിൽ ഒരു വാച്യാർത്ഥമില്ല. അവ ശബ്ദങ്ങൾക്കൊ വാചകങ്ങൾക്കൊ തങ്ങളിലുള്ള സംബന്ധത്തെ മാത്രം കാണിക്കുന്നതു്. 'രാമനും കൃഷ്ണനും മിടുക്കന്മാരാകുന്നു' എന്ന വാക്യത്തിൽ 'രാമൻ' 'കൃഷ്ണൻ' 'മിടുക്കൻ' 'ആകുന്നു' ഈ പദങ്ങളെല്ലാം മുറയ്ക്കു രണ്ടു ദ്രവ്യങ്ങൾ; ഒരു ഗുണം, ഒരു ക്രിയ ഇവയുടെ വാചകങ്ങളാകുന്നു. അതിന്മണ്ണം 'ഉം' എന്ന ശബ്ദം ഒരു വസ്തുവിനേയും കുറിക്കുന്നില്ല; അതിന്റെ പ്രവൃത്തി രാമകൃഷ്ണന്മാർ 'മിടുക്കരാവുക' എന്ന ക്രിയയിൽ യോജിക്കുന്നുവെന്നു കാണിക്കുകമാത്രമാകുന്നു. അതുകൊണ്ടു് 'ഉം' ഒരു

1 നാമാംശജം=നാമാംശത്തിൽ [പേരെച്ചത്തിൽ] നിന്നു ജനിച്ചതു or പേരെച്ചസ്വരൂപമായുള്ളതു്.

* വെളുത്ത, കറുത്ത ഇവ രണ്ടും പരമാർത്ഥത്തിൽ വെളുക്കുക, കറുക്കുക എന്ന കൃതികളിൽ നിന്നുണ്ടായവയാകയാൽ പേരെച്ചങ്ങളായി ഗണിക്കപ്പെട്ടിരിക്കുന്നു.

വാചകശബ്ദമല്ല. ഈ മാതിരി വാചകമല്ലാത്ത ശബ്ദത്തിന് *ദ്യോതകം* എന്നു പേർ. അതിനാൽ ശബ്ദങ്ങൾക്ക് ആദ്യമായ വിഭാഗം * *വാചകം, ദ്യോതകം* എന്നു രണ്ടു വകയായിട്ടാകുന്നു. *നാമകൃതി ഭേദകങ്ങൾ വാചകങ്ങൾ; നിപാതാവ്യയങ്ങൾ ദ്യോതകങ്ങൾ.*

35. *ദ്യോതകം സംബന്ധങ്ങളെ കുറിക്കുന്നു.*

മുൻ കാണിച്ച 'രാമനും കൃഷ്ണനും മിത്രങ്ങളാകുന്നു' എന്ന ഉദാഹരണത്തിൽ 'ഉം' ദ്യോതകമാകുന്നു. ഇതു 'രാമൻ മിത്രമാകുന്നു' 'കൃഷ്ണൻ മിത്രമാകുന്നു' എന്ന രണ്ടു വാക്യങ്ങളെ കൂട്ടിച്ചേർത്തു ഒന്നാക്കുന്നു. 'മഴ പെയ്തു; എങ്കിലും ഉഷ്ണം പോയില്ല' എന്ന വാക്യത്തിൽ 'എങ്കിലും' എന്നതു 'മഴപെയ്തു' എന്നും 'ഉഷ്ണംപോയില്ല' എന്നുമുള്ള രണ്ടു അവാന്തരവാക്യങ്ങൾക്കു തങ്ങളിലുള്ള സംബന്ധത്തെ കുറിക്കുന്നതിനാൽ ദ്യോതകമാകുന്നു. 'മാളികയിൽ നിന്നു നോക്കുന്നു' ഇതിൽ നിന്നു, എന്നതു 'മാളികയിൽ' 'നോക്കുന്നു' എന്ന രണ്ടു ശബ്ദങ്ങളെ തങ്ങളിൽ ചേർക്കുന്നതിനാൽ ദ്യോതകമാകുന്നു.

ഈ ഉദാഹരണങ്ങളിൽ നിന്നു ദ്യോതകം രണ്ടു വിധത്തിൽ വരാമെന്നു തെളിയുന്നു, ഒററശബ്ദങ്ങളെ ചേർക്കുന്ന വക ഒന്ന്; വാക്യങ്ങളെ ചേർക്കുന്നതു മറേറതു്. ഇവയിൽ ഒന്നാം വകയ്ക്കു *ഗതി* എന്നും രണ്ടാം വകയ്ക്കു *ഘടകം* എന്നും പേരുകൾ. അതിനാൽ,

36. *നാമത്തിൽ ചേർന്നുകൊണ്ടു് അതിനെ മററു ശബ്ദങ്ങളോടു സംബന്ധിക്കുന്ന ദ്യോതകശബ്ദം ഗതി.*

ഉദാ:—മാളികയിൽ **നിന്നു** നോക്കുന്നു.

വടി **കൊണ്ടു** അടിക്കുന്നു.

പുത്രനോടു **കൂടി** വരുന്നു.

മോക്ഷത്തിനു **വേണ്ടി** തപസ്സുചെയ്യുന്നു.

ഉപ്പുതൊട്ടു കർപ്പൂരം **വരെ**

ഈ ഉദാഹരണങ്ങളിലെല്ലാം വലിയക്ഷരത്തിൽ കാണിച്ചിരിക്കുന്ന ഗതികൾ മുമ്പിൽ നിൽക്കുന്ന *നാമത്തെ* അന്യശബ്ദങ്ങളോടു സംബന്ധിപ്പിക്കുന്നു.

സാധാരണ ഉപയോഗമുള്ള ഗതികളെ താഴെ ചേർത്തിരിക്കുന്നു.

---

* വാചകം നേരെ അർത്ഥത്തെ വചിക്കുന്നതു്.

ദ്യോതകം ഒരു സംബന്ധത്തെ ദ്യോതിപ്പിക്ക (കാണിക്ക) മാത്രം ചെയ്യുന്നതു്.

## (൧) നിർദ്ദേശികയിൽ ചേരുന്നവ.

ഗതി — ഉദാ:—

1. തൊട്ട്
2. വരെ } ഉപ്പുതൊട്ടുകർപ്പൂരംവരെ

3. മുതൽ
4. ഓളം } അടിമുതൽ മുടിയോളം

5. തുടങ്ങി — ഇന്നുതുടങ്ങിയാലുദിവസത്തേയ്ക്കു
6. തോറും — ദിവസംതോറും പഠിക്കണം.
7. ആയി — ശിവനും ശക്തിയുമായിച്ചേരുന്നു.

## (൨) പ്രതിഗ്രാഹികയിൽ ചേരുന്നവ.

1. കൊണ്ടു — വടികൊണ്ടടിക്കുന്നു.
2. കുറിച്ച് — എന്നെക്കുറിച്ചു ദയവില്ല.
3. പററി — ആ സംഗതിയെപ്പററി എനിക്കറിവില്ല.
4. ചൊല്ലി — നിന്നെച്ചൊല്ലിയുമില്ല കിളിയിയെനിക്കീ മുല്ലയെച്ചൊല്ലിയും,
5. കലന്ന് — മോദംകലന്നു.
6. ആന്ന് — മോദമാന്ന്.

7. { കാൾ —
കായിൽ — ആരോഗ്യം ഐശ്വര്യത്തെക്കാൾ വിലപിടിച്ചതാകുന്നു
കാട്ടിൽ — }

8. പോലെ — മുഖം ചന്ദ്രനെപ്പോലെ വിളങ്ങുന്നു.



## (൩) സംയോജികയിൽ ചേരുന്നവ.

1. { കൂടി —
കൂടെ — പിതാവു പുത്രനോടു കൂടി വന്നു.
കൂട — }

2. ഒരുമിച്ച് — എന്നോടൊരുമിച്ച് പോന്നുകൊൾക
3. ഒപ്പം — ,, ഒപ്പം ,,

## (൪) ഉദ്ദേശികയിൽ ചേരുന്നവ.

1. { ആയി —
ആയിട്ടു — എനിക്കായിട്ടു തന്ന പുസ്തകം.
ആയിക്കൊണ്ട് — }

2. വേണ്ടി — നിനക്കുവേണ്ടിയാണ് ഞാൻ കഷ്ടപ്പെട്ടുന്നതു്.

## (൫) പ്രയോജികയിൽ ഒരു ഗതിയും ചേരുന്നില്ല.

## (൬) സംബന്ധികയിൽ ചേരുന്നവ.

1. പക്കൽ — പുസ്തകം ശിഷ്യന്റെ പക്കൽ കൊടുത്തു.
3. മേൽ — എന്റെ മേൽ കുററം ചുമത്തേണ്ട.
2. നേരെ — നീ അവരുടെ നേരെ കോപിക്കുന്നു.

(൬) ആധാരികത്തിൽ ചേരുന്നവ.

1. ഊടെ—വാതിലൂടെ ഇറങ്ങുന്നു.
2. വെച്ച്—പ്രാണികളിൽവെച്ച് മനുഷ്യൻ ഉത്തമൻ.
3. നിന്ന്—മരത്തിൽ നിന്ന് ഇല വീഴുന്നു.

ഈ ഗതികളിൽ മിക്കവയും കൃതികളിൽ നിന്ന് ഉത്ഭവിച്ചവയാകുന്നു.

37. വാക്യങ്ങൾക്കു മദ്ധ്യേ നിന്നുകൊണ്ട് അവയെ സംബന്ധിപ്പിക്കുന്ന ദ്യോതകശബ്ദം ഘടകം.

ഉദാ:—രാമനും കൃഷ്ണനും വന്നു.
രാമനോ കൃഷ്ണനോ പോയതു്?
മഴപെയ്തു, എങ്കിലും ഉഷ്ണം ശമിച്ചില്ല.
കൃഷ്ണൻ നാളെ വരും എന്നു രാമൻ പറഞ്ഞു.

ഒന്നാമത്തെ ഉദാഹരണത്തിലെ 'ഉം' 'രാമൻ വന്നു' 'കൃഷ്ണൻ വന്നു' എന്നീ വാക്യങ്ങളെ സംബന്ധിക്കുന്നു. രണ്ടാമത്തേതിലെ 'ഓ' രാമൻ പോയോ? കൃഷ്ണൻ പോയോ? എന്നീ വാക്യങ്ങളെ സംശയരൂപേണ ചേർത്തിരിക്കുന്നു. ശേഷം രണ്ടും പ്രത്യക്ഷം.



ഉം, ഓ, ഏ, എന്നാൽ, എങ്കിൽ, എന്ന്, എന്നിട്ട്, പിന്നെ, പിന്നീട്, അനന്തരം, അപ്പോൾ, മുതലായവയാകുന്നു സാധാരണ ഉപയോഗിച്ചുവരുന്ന ഘടകങ്ങൾ.

38. മററു പദങ്ങളോടു സംബന്ധിക്കാതെ ഒററവാക്യം പോലെ നില്ക്കുന്ന ദ്യോതകശബ്ദം വ്യാക്ഷേപകം.

ഉദാ—വാദ്ധ്യാർ—രാമ! നീ പാഠം പഠിച്ചോ?
രാമൻ—ഉവ്വ്, ഞാൻ രാത്രിമുഴുവൻ പഠിക്ക ആയിരുന്നു.
വാദ്ധ്യാർ—ആഹാ കള്ളം പറയുന്നോ? നിന്നെ ഞാൻ ഉത്സവസ്ഥലത്തു കണ്ടല്ലോ.
രാമൻ—അയ്യോ! ഇന്നലെ ഞാൻ ഉത്സവസ്ഥലത്തു പോയതേ ഇല്ല

ഈ ഉദാഹരണത്തിൽ 'ഉവ്വ്' 'ആഹാ' 'അയ്യോ' എന്ന ശബ്ദങ്ങൾ മറെറാന്നിനോടും സംബന്ധിക്കാതെ സ്വയം ഒററവാക്യം പോലെ നില്ക്കുന്നുവെന്നു സ്പഷ്ടമാകുന്നു. വേറെ ഉള്ള വ്യാക്ഷേപകങ്ങൾ.

| | | | |
|---|---|---|---|
| ആവൂ | കഷ്ടം | പോട്ടെ | ഛയ്യാവോ |
| എന്തോ | പോ | ആവോ | ശിവശിവ |
| നോക്കു | ആകട്ടെ | വയ്യാ | നാരായണ |
| എന്തു | വരട്ടെ | ഇല്ല | തന്നെ |
| കൊള്ളാം | നന്നു | ഛെഃ | ഹരിഹരി |

ഇത്യാദി.

ഗതി, ഘടകം, വ്യാക്ഷേപകം എന്ന ഈ മൂന്ന ഇനങ്ങളിലും ഉൾപ്പെടാതെ അപൂൎവം ചില ദ്യോതകശബ്ദങ്ങളുണ്ട്. അവയ്ക്കു *കേവലനിപാതങ്ങൾ* എന്നു പേർ.

ഉദാ—രാമൻ വന്നുവോ (വന്നോ)?
രാമനേ രാവണനെക്കൊല്ലു.

ഇതിൽ 'ഒ' * വികല്പാൎത്ഥത്തെയും 'ഏ' അവധാരണാൎത്ഥത്തെയും കുറിക്കുന്നു. അതിനാൽ'ഒ'വിനു *വികല്പനിപാതം* എന്നും, 'ഏ'യ്ക്കു *അവധാരണനിപാതം* എന്നും പേരിടാം. കേവലനിപാതങ്ങളെല്ലാം സൂക്ഷ്മത്തിൽ ഘടകങ്ങളിലൊ വ്യാക്ഷേപകങ്ങളിലോ ഉൾപ്പെട്ടുമെങ്കിലും, സൌകൎയ്യത്തിനുവേണ്ടി ഇവയെ വേറെ ഒരിനമാക്കിയിരിക്കുന്നു.

39. ഇനി അഞ്ചാമതായി പറഞ്ഞ അവ്യയം എന്ന വിഭാഗമുണ്ട്. ഇതിനെ മുൻപറഞ്ഞ, ശേഷം നാലുവിഭാഗങ്ങൾക്കൊപ്പമായി വിചാരിക്കരുത്. ഇതു സ്വതന്ത്രമായ ഒരു വിഭാഗമേ അല്ല. വാചക*ളായ നാമാകൃതിഭേദകങ്ങൾ കാലക്രമേണ തങ്ങളുടെ വാച്യമായ അൎത്ഥത്തെ വെടിഞ്ഞു നിപാതംപോലെ സംബന്ധദ്യോതകങ്ങളായി തീൎന്നിട്ടുണ്ട്; അവയെ ആണ് അവ്യയങ്ങൾ എന്നു പറയുന്നത്. അതിനാൽ *'വാചകമായ ശബ്ദം ക്ഷയിച്ചു ദ്യോതകമായിത്തീൎന്നാൽ അതു അവ്യയമാകുന്നു'* എന്ന് ഇവയ്ക്കു ലക്ഷണം പറയാം. അവ്യയം നാമകൃതിഭേദകനിപാതങ്ങളിൽ ഉൾപ്പെടാത്ത ഒരു പുതിയ വക ഭേദമല്ലെന്നു നല്ലവണ്ണം ധരിക്കണം. ശബ്ദങ്ങളെ തൎക്കശാസ്ത്രവിധിപ്രകാരം വിഭജിക്കയാണെങ്കിൽ നാമകൃതിഭേദകനിപാതങ്ങൾ എന്നു നാലു വകയേ ഉള്ളു. *അവ്യയം* എന്ന അഞ്ചാമിനം ശബ്ദത്തിന്റെ ആഗമം പ്രമാണിച്ചു ചെയ്യുന്നതായാൽ * വിഭാഗോപാധി ഭേദിച്ചുപോയി എന്നു താൎക്കികന്മാർ ദോഷം പറയും.

ഉദാ- രാവണൻ എന്ന രാക്ഷസൻ: ദുഷ്ടനായ മനുഷ്യൻ.

ഇവയിൽ 'എന്ന' 'ആയ' എന്നവ മുറയ്ക്കു 'എൻ' 'ആവുക' ഈ കൃതികളുടെ പേരച്ചരൂപങ്ങളാകുന്നു; എന്നാൽ ചെയ്ത, കണ്ട, കേട്ട, പറഞ്ഞ എന്നു മുതലായ സാധാരണ പേരെച്ചങ്ങളെപ്പോലെ ഇവ ഒരു ക്രിയയെ കാണിക്കുന്നില്ല. *'എന്ന'* എന്നതു രാവണരാക്ഷസന്മാർ രണ്ടും ഒന്നുതന്നെ എന്നു അഭേദസംബന്ധത്തെ

* വികല്പം=doubt; * അവധാരണം=positiveness.
* The principle of classification.

യും ആയ എന്നതു മനുഷ്യത്വവും ദുഷ്ടത്വവും ഒരു വസ്തുവിൽത്തന്നെ ഇരിക്കുന്നുവെന്നു സമാനാധികരണ്യസംബന്ധത്തെയും ആൺ ദ്യോതിപ്പിക്കുന്നതു്.

ഗതികളെല്ലാംതന്നെ കൃതികൾ ദുഷിച്ചുണ്ടായവ ആകയാൽ അവ്യയങ്ങളിൽ ഉൾപ്പെട്ടു; ഘടകങ്ങളിലും മിക്കതും അങ്ങനെതന്നെ. കൊണ്ടു്, കുറിച്ചു്, നിന്നു്, പററി, മുതലായ ഗതികളേയും എന്നു്, എങ്കിൽ, എന്നാൽ മുതലായ ഘടകങ്ങളേയും നോക്കുക. ഹരിഹരി, എൻറീശ്വര, വരട്ടെ മുതലായ വ്യാക്ഷേപകങ്ങളും നാമകൃതികൾ ദുഷിച്ചുണ്ടായവയാകയാൽ അവ്യയങ്ങളാകുന്നു. *മററൊരു ശബ്ദം ദുഷിച്ചുണ്ടായ ദ്യോതകശബ്ദം അവ്യയം, സ്വയമേയുള്ള ദ്യോതകശബ്ദം നിപാതം* എന്നു വന്നു കൂടുന്നു. ഇതിൽ അവ്യയങ്ങളാണെണ്ണത്തിലധികമുള്ളതു്.

ആദികാലത്തിൽ നാമം, കൃതി, ഭേദകം എന്നു മൂന്നു വാചകശബ്ദങ്ങളും നിപാതമെന്നൊരു ദ്യോതകശബ്ദവും മാത്രമേ ഭാഷക്കുണ്ടായിരുന്നുള്ളൂ. പിന്നീടു പല പുതിയ സംബന്ധവിശേഷങ്ങളെയും കാണിക്കേണ്ടിവന്നപ്പോൾ നാമകൃതിരൂപങ്ങളിൽ ചിലതിനെത്തന്നെ ദ്യോതകമായിട്ടുപയോഗിച്ചുതുടങ്ങി. ഇങ്ങനെയാണു് അവ്യയങ്ങളുണ്ടായിത്തീർന്നതു്. അതിനാൽ ചില നാമരൂപങ്ങളും കൃതിരൂപങ്ങളും ചിലപ്പോൾ രണ്ടു വിധത്തിലും ഉപയോഗിച്ചുകാണും. 'വിവരം കുറിച്ചുവെക്കുന്നു' എന്നിടത്തു 'കുറിച്ചു്' എന്നതു 'കുറിക്കുക' എന്ന കൃതിയുടെ മുൻവിനയെച്ചരൂപമായിരിക്കെ 'ആ സംഗതിയെക്കുറിച്ചു എനിക്കറിവില്ല' എന്ന വാക്യത്തിൽ 'കുറിച്ചു്' ദ്യോതകമാകയാൽ അവ്യയമായിച്ചമഞ്ഞിരിക്കുന്നു. അവ്യയത്തിനും നിപാതത്തിനും പ്രവൃത്തി ഒന്നാകയാൽ അവയ്ക്കുള്ള വിഭാഗങ്ങളും ഒന്നുതന്നെ. നിപാതമായാലും അവ്യയം ആയാലും രണ്ടിനെയും ഗതി, ഘടകം, വ്യാക്ഷേപകം, കേവലം എന്നു വിഭജിക്കാം. അതിനാലാണു ഗതിഘടകാദികൾക്കു ലക്ഷണം പറഞ്ഞിടത്തെല്ലാം നിപാതം എന്നോ അവ്യയമെന്നോ കുറിപ്പെടുത്താതേ 'ദ്യോതകശബ്ദം' എന്നു പ്രയോഗിച്ചതു്.

---

അഭ്യാസം ൬.

---

താഴെ എഴുതിയിരിക്കുന്ന വാക്യങ്ങളിലെ ദ്യോതകശബ്ദങ്ങളെ എടുത്തു അവ ഗതിഘടകവ്യാക്ഷേപകങ്ങളിലേതാണെന്നും നിപാതമോ അവ്യയമോ എന്നും പറക.

൧ 'സ്പെയിനി'ലെ രാജ്ഞിയായ കാസ്റ്റിയിലെ ഇസബെല്ലാ ജാൺ ദ്വിതീയൻ എന്ന രാജാവിൻെറ പുത്രിയായിരുന്നു.

൨ ഹനുമാൻ ഭീമയെ തലോടി കരംകൊണ്ടുമൂർദ്ധാവു തൊട്ടനുഗ്രഹിച്ചു
൩ അടിതൊട്ടു മുടിവരെ ചാരമണിഞ്ഞു.
൪ 'ക്ലാറിനുവേണ്ടിക്രെടപ്പോന്നിതു
മാറിത്തൊഴിലിൻെറ മഹത്വം.'

൫ തമ്പുരാനടിയനെക്കൊണ്ടെന്തു പ്രയോജനം?
൬ 'കിട്ടിഭമെന്നുള്ളൊരു പക്ഷിയുമവനുടെ
കെട്ടിയപെണ്ണുംകൂടി സാഗരതടംതന്നിൽ'

൭ 'നീരുൾക്കൊണ്ടു ഭവാൻ കയക്കുവൊയെവൻ
താൻ കാന്തയെ ചിന്തിയാ?'
'ഞാനോ ഹന്ത പരന്നധീനൻ......'

൮ നാഴികതോറും ആയുസ്സുകുറയുന്നു.
൯ തിരുവല്ലായോളംപോയി.
൧൦ അതുമിതുമായി എന്തൊരു ഭേദം?
൧൧ 'ഇതുവരെ രവിവംശം ശുദ്ധമായ് തന്നെ കാത്തു'
൧൨ 'മന്നവൻ കൌതുകംപൂണ്ടുകരംകൊണ്ടൊ-
രന്നത്തെമെല്ലെപ്പിടിച്ചു യത്നമയാം,'

൧൩ 'ദുര്യോധനനുടെ കപടമിതെല്ലാ-
മയ്യോ ശിവ ശിവ ബോധിച്ചാലും'

൧൪ 'കഷ്ടമിതൊക്കെയെരക്കം പഞ്ഞിയു-
മിട്ടുനിറച്ചൊരു പുരമിതുസർവം'

൧൫ വാതിലിലൂടേ ചാടിപ്പോയി.
൧൬ നമ്മിൽനിന്നു് ഈ രഹസ്യം പുറത്തുപോകരുതു്.
൧൭ ആ സംഘത്തിൽവച്ചു രാമൻ പ്രധാനി.
൧൮ 'ശസ്ത്രവും ശാസ്ത്രവും പാർത്താലറിയാനുള്ളതെങ്കിലും
വാർദ്ധക്യേ ഹാസ്യമാംശസ്ത്രം; ശാസ്ത്രമെന്നും വിളങ്ങിടും'

൧൯ 'ഊറിശ്ശിരസ്സിനുകപാലനേത്രം-
ച്ചാലൂടെ ചിന്തും കിരണങ്ങളാലെ'

൨൦ 'കാലംനോക്കിക്കനക്കിൽ കനകമഴപൊഴിക്കുന്നുനാലോകരിന്നി-
ക്കാലം തന്നെനുകണ്ടിട്ടുരശതിയമുടികെരതിവയ്ക്കുന്നഹസ്സം;
ത്തുലംപോലങ്ങുപാഞ്ഞത്തുഹിനമലകടന്നപ്പുറംക്ഷാമമോതാൽ
മൂലം മുന്നാളിലുവ്വീശപരനൊരുസമയംചെയ്തപുണ്യാതിരേകം'

൨൧ 'സൌഭ്രാത്രമുൾക്കൊണ്ടു പോവാൻ മുതിക്കും
സൌമിത്രി കൈക്കൂപ്പി നിന്നോരുനേരം'

൨൨ 'ബലങ്ങളില്ലാഞ്ഞോ ബന്ധുക്കളില്ലാഞ്ഞോ
വിഭവമില്ലാഞ്ഞോ വീര്യമതില്ലാഞ്ഞോ
ഖലജനത്തിൻെറ കാൽപിടിച്ചീടുന്നു'

൨൩ 'ഫലമൊന്നുകഴിച്ചുമണ്ണിലിട്ടാൽ
പലകൊമ്പും തകരങ്ങളും വിളങ്ങും
ചിലപൊട്ടി മറിഞ്ഞുവീഴുമപ്പോൾ
ചിലവർദ്ധിച്ചുഫലങ്ങളുംപൊഴിക്കും'

൨൪ 'ഹാഹന്ത! കൃഷ്ണാ മമ ഭാഗ്യതാനോ
ഗേഹത്തിൽനിന്നാശു മുദാവരുന്നു?'

൨൫ അക്കാലമങ്ങെട്ടുകുമാരകന്മാ-
രൊക്കെക്ഷയിച്ചുൽക്കടദുഃഖമോടെ

൨൬ രാത്രിഞ്ചരേന്ദ്രന്റെ ദുഷ്ടകർമ്മംകൊണ്ടു
ധാത്രീതലങ്ങളിൽ ധർമ്മവും കർമ്മവും
നഷ്ടമായെന്നല്ല നല്ല പെണ്ണുങ്ങളും
ശിഷ്ടജനങ്ങളും നെല്ലും ധനങ്ങളും
തുഷ്ടിയും പുഷ്ടിയുമഷ്ടിയുമിഷ്ടിയും
വൃഷ്ടിയും കൃഷ്ടിയും ഭ്രഷ്ടമായ് വന്നിതു

൨൭ 'പടിക്കൽ പാറപൊന്നെങ്കിൽ
പാതിതേവക്കെന്നപോലെ'

൨൮ ചുമരുണ്ടെങ്കിലേ നല്ല ചിത്രമുള്ളൂ ധരിച്ചാലും
ചോറുണ്ടെങ്കിലേ നല്ല കറികൊണ്ടു കണക്കുള്ളൂ

൨൯ അയ്യോ കഷ്ടമിള്ളിട്ടം വന്നടുക്കുന്നേരമെന്റെ
കയ്യിൽ വാളുമില്ലാഞ്ഞു തടുപ്പായാളുമില്ലാഞ്ഞു

൩൦ 'അയിതാത! രണേഷുശൂരനായ്
ജയമാർന്നോരുമകനുവേണ്ടി നീ
പ്രിയമൊന്നുനിനച്ചിട്ടുമ്പൊഴെ-
ക്കയ്യമയ്യോ വെടിയേററു വീണുപോയ്'

൩൧ 'മൃതിക്കായ് കൊണ്ടുചെയ്തീടും
പ്രയത്നം 'മരണം' 'മതം'

൩൨ 'അല്ലാ പാതാളദിക്കിന്നുനഗരത്തുണിതാൻ
വന്നിതോ പാരുകാണ്മാൻ?'

൩൩ എന്തു്! പത്തുലക്ഷമോ ഇന്നാം?

൩൪ ഓ! ആ കുട്ടി ജീവിച്ചിരിക്കുന്നുണ്ടായിരിക്കാം

൩൫ അയ്യോ പാവം! നാരായണ നാരായണ!
ഇവൻ ചത്തല്ലൊ

൩൬ ഞാൻ പോകട്ടയോ! വരട്ടെ വരട്ടെ പിന്നെപ്പോവാം

൩൭ 'വയ്യ വയ്യേ സഹിപ്പാൻ'

൩൮ ഇല്ല ഇല്ല, നിനക്കടികൊള്ളും കുട്ടാ

൩൯ കണ്ടോടാ പുലി ചാടിവരുന്നതു കണ്ടോടാ

൪൦ ഹന്താത്യന്തം പരവശതയാലന്തരംഗേണ ചൊന്നാൻ

# ശബ്ദവിഭാഗപ്പട്ടിക.

- **വാചകം**
  - ൧. നാമം
    - ൧) ദ്രവ്യനാമം
      - a) സംജ്ഞാനാമം
      - b) സാമാന്യനാമം
      - c) സർവ്വനാമം
      - d) മേയനാമം
    - ൨) ഗുണനാമം
    - ൩) ക്രിയാനാമം
  - ൨. കൃതി
    - ൧) സകർമ്മകം, അകർമ്മകം
    - ൨) കേവലം, പ്രയോജകം
    - ൩) കാരിതം, അകാരിതം
    - ൪) കരോതി, കർത്തൃമുററുവിന, പററുവിന
  - ൩. ഭേദകം
    - ൧) നാമവിശേഷണം
      - ൧. ശുദ്ധം
      - ൨. സാർവ്വനാമികം
      - ൩. സാംഖ്യം
      - ൪. വിഭാവകം
      - ൫. പാരിമാണികം
      - ൬. നാമാംഗജം
      - ൭. ക്രിയാംഗജം
    - ൨) കൃതിവിശേഷണം
    - ൩) ഭേദകവിശേഷണം
- **ദ്യോതകം**
  - ൧. നിപാതം
    - ൧) ഗതി
    - ൨) ഘടകം
    - ൩) വ്യാക്ഷേപകം
    - ൪) കേവലം
  - ൨. അവ്യയം

# പരിഭാഷ.

40. എല്ലാ ശാസ്ത്രങ്ങൾക്കും ചില സങ്കേതങ്ങൾ ഉണ്ടു്; അവയെ അതാതു ശാസ്ത്രത്തിന്റെ പരിഭാഷ എന്നു പറയുന്നു. വ്യാകരണത്തിൽ അറിഞ്ഞിരിക്കേണ്ടുന്ന ചില പരിഭാഷകളെ ഇവിടെ വിവരിക്കാം. ഹരിയെ, ഹരിയാൽ, ഹരിയോടു, ഹരിയുടെ എന്നു് ഒരു പദത്തിനു തന്നെ പല രൂപങ്ങളും ഭാഷയിൽ കാണുന്നുണ്ടു്. ഈ രൂപങ്ങളിലൊക്കെയും തുല്യമായ 'ഹരി' എ

ന്ന അംശത്തെ *പ്രകൃതി* എന്നും, എ, ആൽ, ഓട്ട്, ഉടെ എന്ന് ഒടുവിൽ ചേൎക്കുന്ന അക്ഷരങ്ങളെ *പ്രത്യയം* എന്നും വൈയാകരണന്മാർ പറയുന്നു. ഇങ്ങനെ പ്രകൃതികളിൽ പ്രത്യയം ചേൎന്നാണു ശബ്ദങ്ങൾക്കു രൂപഭേദമുണ്ടാകുന്നതു്. പ്രത്യയം ചേൎക്കുമ്പോൾ ചില പ്രകൃതികളിൽ ചില വിശേഷവിധികൾ കൂടി ചെയ്യേണ്ടതായി കാണും. എങ്ങനെയെന്നാൽ—'ഹരി' എന്നതിനു 'ഹരിയുടെ' എന്നു രൂപം വന്ന സ്ഥാനത്തു രാമശബ്ദത്തിനു രാമന്റെ എന്നാകുന്നു. അതിനാൽ 'ഉടെ' എന്ന പ്രത്യയം രാമശബ്ദത്തിൽ ചേൎക്കുമ്പോൾ (ടെ=റെ) എന്നു ഉകാരം കൂടാത്ത വിധത്തിൽ വേണമെന്നു വരുന്നു. ഈ മാതിരിയിൽ, പ്രത്യയം ചേൎക്കുമ്പോൾ ചെയ്യേണ്ടുന്ന വിശേഷവിധികൾക്കു *പ്രക്രിയ* എന്നു പേർ. പ്രക്രിയ, (൧) ലോപം (൨) ആദേശം (൩) ആഗമം (൪) ദ്വിത്വം എന്നു നാലു വിധം വരാം.

ഒരു വൎണ്ണം നശിച്ചുപോകുന്നതു ലോപം.

ഉദാ:—രാമൻ+ഉടെ=രാമൻ ടെ (=രാമന്റെ)

ഒന്നിനു പകരം മറ്റൊന്നു വരുന്നതു് ആദേശം.

ഉദാ:—കളി+ഉ=കളിച്ചു.

വിശേഷാൽ ഒരു വൎണ്ണം വന്നുചേരുന്നതു ആഗമം.

ഉദാ:—കളി+ഉന്നു=കളിക്കുന്നു.

ഒരു വൎണ്ണം ഇരട്ടിക്കുന്നതു ദ്വിത്വം.

ഉദാ:—നാട്+ഇൽ=നാട്ടിൽ.

ഈ ആഗമാദേശാദികളെ *വ്യാകരണകാൎയ്യങ്ങൾ* എന്നും പറയാറുണ്ടു്.

വ്യാകരണകാൎയ്യമെല്ലാം ചെയ്യേണ്ടതു് (൧) നിത്യം, (൨) വികല്പം, (൩) വിഭാഷ, (൪) ബഹുലം എന്നു നാലു വിധത്തിലാകുന്നു.

(൧) എല്ലാ ഉദാഹരണങ്ങളിലും എപ്പോഴും ചെയ്യേണ്ടുന്നതു് *നിത്യം*.

ഉദാ:—കളി + ഉന്നു=കളിക്കുന്നു.
കേൾ + ഉന്നു=കേൾക്കുന്നു.
ഏൽ + ഉന്നു=ഏൽക്കുന്നു.
} ഇവിടെക്കു ആഗമം നിത്യം

(൨) ഒരു ഉദാഹരണത്തിൽ തന്നെ ചെയ്കയും ചെയ്യാതേയും ഇരിക്കാവുന്നതു *വികല്പം*.

ഉദാ:—രാമൻ ഉ+=രാമന്
രാമന്നു
} ഇതിൽ ദ്വിത്വത്തിനു വികല്പം.

(൩) ഏതാനും ഉദാഹരണങ്ങളിൽ ചെയ്തിട്ടും ഏതാനും ഉദാഹരണങ്ങളിൽ ചെയ്യാതെയും ഇരിക്കുന്നതു *വിഭാഷ*.

ഉദാ=മലർ പൊടി=മലർപ്പൊടി } ഇവിടെ സമാസത്തിൽ ദ്വിത്വത്തിനു
അലർ ശരൻ=അലർശരൻ } വിഭാഷ.

(൪) ഒരു വ്യവസ്ഥയും കൂടാതെ കിലെടത്തു മാത്രം ചെയ്യേണ്ടുന്നതു *ബഹുലം*. ഇതിന്റെ സ്വഭാവം ഒരുദാഹരണം കൊണ്ടു സ്പഷ്ടമാകുന്നതല്ല. വിഭാഷയ്ക്കും ബഹുലത്തിനും തമ്മിലുള്ള ഭേദം സ്വല്പ പരിചയംകൊണ്ടേ സിദ്ധിക്കു.

---

# സന്ധിപ്രകരണം

സന്ധി എന്നാൽ കൂടിച്ചേരുക എന്നൎത്ഥം. രണ്ടു വൎണ്ണങ്ങൾ തങ്ങളിൽ ചേരുമ്പോൾ അതിലൊന്നിനോ രണ്ടിനുമോ ഉണ്ടാകുന്ന മാററങ്ങളെ ആണു വ്യാകരണത്തിൽ സന്ധി എന്നു പറയുന്നതു്. മാററങ്ങൾ അടുത്തു മുൻ വിവരിച്ച ലോപം, ആദേശം, ആഗമം, ദ്വിത്വം ഇതുകൾ തന്നെ ആകുന്നു. സന്ധിയെ സംബന്ധിച്ചു വരുന്ന ഈ ലോപാദികൾ സന്ധികാൎയ്യങ്ങളാകുന്നു. സന്ധികാൎയ്യം എന്ന അൎത്ഥത്തിലാണു സന്ധി എന്ന പദം പ്രായേണ ഉപയോഗിക്കുന്നതു്.

സന്ധിക്കു് പല മാതിരി വിഭാഗങ്ങൾ ചെയ്യാം. (൧) പ്രകൃതിയിൽ പ്രത്യയം ചേൎക്കുമ്പോൾ ചെയ്യേണ്ടുന്ന ഭേദഗതികൾ പദമദ്ധ്യസന്ധി; രണ്ടു പദങ്ങൾ തങ്ങളിൽ ചേരുമ്പോൾ ഉള്ളവ പദാന്തസന്ധി; മദ്ധ്യത്തിലും അന്തത്തിലും ഒരു പോലെ വരുന്നവ ഉഭയസന്ധി. (൨) സ്വരങ്ങൾ തങ്ങളിൽ ചേരുമ്പോൾ ഉള്ളതു് സ്വരസന്ധി; സ്വരം വ്യഞ്ജനത്തോടു ചേരുമ്പോൾ ഉള്ളതു് സ്വരവ്യഞ്ജനസന്ധി; വ്യഞ്ജനം സ്വരത്തോടു ചേരുമ്പോൾ ഉള്ളതു് വ്യഞ്ജനസ്വരസന്ധി; വ്യഞ്ജനങ്ങൾ തങ്ങളിൽ ചേരുമ്പോൾ ഉള്ളതു വ്യഞ്ജനസന്ധി. (൩) വൎണ്ണങ്ങൾ ചേരുമ്പോൾ ഉണ്ടാകുന്ന മാററങ്ങൾ പ്രമാണിച്ചു ലോപസന്ധി, ആദേശസന്ധി, ആഗമസന്ധി, ദ്വിത്വസന്ധി എന്നൊരു വക വിഭാഗവും ആവാം. ഈ ഒടുവിൽ പറഞ്ഞ വിഭാഗത്തെ ആസ്പദമാക്കിയാണു് ഇവിടെ സന്ധികളെ വിവരിച്ചിരിക്കുന്നതു്.

# ൮ ലോപസന്ധി

41. ഒരു സ്വരം പിൻപിൽ വന്നാൽ താഴെ പറയുന്നവ എല്ലാം ലോപിക്കും.

(I) സംവൃത ഉകാരം.

ഉദാ — തണ്പ്പ് + ഉണ്ട് = തണുപ്പുണ്ട്
കാററ് + അടിക്കുന്നു = കാററടിക്കുന്നു. } ആദ്യപദത്തിലെ സംവൃത ഉകാരം ലോപിക്കുന്നു.

(II) മുററുവിനയുടെ ഒടുവിലുള്ള അകാരവും ഉകാരവും.

ഉദാ — കണ്ടു + ഇല്ല = കണ്ടില്ല.
പോകുന്നു + ഇതാ = പോകുന്നിതാ.
ഇല്ലാ + എങ്കും = ഇല്ലെങ്കും.
വേണ്ടാ + എങ്കും = വേണ്ടെങ്കും. } മുററുവിനകളായ ആദ്യപദങ്ങളിലെ ഉകാരവും അകാരവും ലോപിച്ചുപോകുന്നു.

(A) * പരമായതു് ഒരു ദ്യോതകശബ്ദമാണെങ്കിൽ വികല്പേനയേ ലോപിക്കൂ.

ഉദാ — ചെയ്യു + എങ്കിൽ = { ചെയ്യുവെങ്കിൽ / ചെയ്യെങ്കിൽ }
കേട്ടു + എന്നു = { കേട്ടുവെന്നു് / കേട്ടെന്നു് }
കേട്ടു + ഓ = { കേട്ടുവോ / കേട്ടോ }

(III) ഒരു പ്രത്യയത്തിന്റെ ഒടുവിലുള്ള എകാരം വികല്പേന. അതാവിതു് —

| | |
|---|---|
| അനുജ്ഞായകപ്രത്യയമായ | 'അട്ടെ' |
| മറവിനയെച്ചമായ | 'അതെ' |
| സംബന്ധികാപ്രത്യയമായ | 'ഉടെ' |
| ഗതിയായ | 'ഊടെ' |

ഉദാ പോട്ടെ + അവൻ = { പോട്ടവൻ / പോട്ടെയവൻ }
വരാതെ + ഇരിക്കുന്നു = { വരാതിരിക്കുന്നു / വരാതെയിരിക്കുന്നു }
ശാമിയുടെ + അച്ഛൻ = { ശാമിയുടച്ഛൻ / ശാമിയുടെയച്ഛൻ }
വാതിലൂടെ + ഇറങ്ങുന്നു = { വാതിലിലൂടിറങ്ങുന്നു. / വാതിലിലൂടെയിറങ്ങുന്നു }

---

* പിൻപിൽ വരുന്നതു്.

(IV) പേരെച്ചത്തിന്റെ അകാരം (ബഹുലമായിട്ട്)

| | | |
|---|---|---|
| ഉദാ—പോയ | +ഒരു | =പോയൊരു |
| കഴിഞ്ഞ | +ആണ്ടു | =കഴിഞ്ഞാണ്ടു; കഴിഞ്ഞയാണ്ടു |
| വന്ന | +ആൾ | =വന്നയാൾ |

ബഹുലമാകയാൽ രണ്ടാം ഉദാഹരണത്തിൽ ലോപമില്ല.

---

## ൭. ആദേശസന്ധി

---

43 (I) ത വർഗ്ഗം ച വർഗ്ഗത്തോടു ചേർന്നാൽ (a) ച വർഗ്ഗം തന്നെയും, ട വർഗ്ഗത്തോടു ചേർന്നാൽ (b) ട വർഗ്ഗം തന്നെയും ആയി മാറും.

ഉദാ—തേൻ+ചോറു=തേഞ്ചോറു [ൻ, ഞ് ആയി]
എൻ+നൂറു=എണ്ണൂറു. [ന, ണ ആയി]
വിൺ+തലം=വിണ്ടലം. [ത, ട ആയി]
കൺ+താർ=കണ്ടാർ. [ത, ട ആയി]
വലഞ്+തു=വലഞ്ചു (വലഞ്ഞു) [തു, ചു ആയി]

ആദേശം ചെയ്യുന്നതെല്ലാം പൊരുത്തം നോക്കി വേണ്ടതാകുന്നു. ഖരത്തിനു ഖരം, അനുനാസികത്തിന് അനുനാസികം, ഇത്യാദി പൊരുത്തം കാൺക.

(II) ലളങ്ങൾക്കു പ്രത്യയതകാരത്തിനു മുമ്പു (a) ഖരം (b) അനുനാസികത്തിനു മുമ്പനുനാസികവുമാദേശം.

ലകാരത്തിനു പൊരുത്തപ്രകാരം വരേണ്ടുന്ന ഖരം തകാരം; അനുനാസികം നകാരം. ളകാരത്തിനു ഖരം ടകാരം; അനുനാസികം ണകാരം.

ഉദാ—അകല്+തുന്ന്=അകത്തുന്നു } [ല്, ത് ആയി]
വില്+തു=വിത്തു (വിററു) }
വേൾ+തു=വേട്ടു } [ള്, ട് ആയി]
കേൾ+തു=കേട്ടു }
നല്+നൽ=നന്നൽ } [ല്, ന് ആയി]
നെല്+മണി=നെന്മണി }
ഉൾ+മ=ഉണ്മ } [ള്, ണ് ആയി]
വെൾ+മ=വെണ്മ }
തൊൾ+നൂറു=തൊൺനൂറു= [I (b) പ്രകാരം പിന്നീടു ന=ണ].
തൊണ്ണൂറു.

(III) 'കൾ'—പ്രത്യയത്തിനും കായ് എന്ന ശബ്ദത്തിനും മുമ്പു നകാരത്തിനു ങകാരം.

ഉദാ—നിൻ + കൾ = നിങ്ങ്കൾ [പിന്നീട അട്ടത്ത (IV) വകുപ്പിനാൽ = നിങ്ങൾ

താൻ + കൾ = താങ്ങ്കൾ

കുഞ്ഞൻ + കൾ = കുഞ്ഞങ്ങ്കൾ [കുഞ്ഞങ്ങൾ (IV)

മാ(വി)ൻ + കാ = മാങ്ങ്കാ [മാങ്ങാ ടി]

(IV) ഒരു പ്രത്യയത്തിൻെറ ആദിയിരിക്കുന്ന ഖരത്തിന്ന പൂർവ്വവർണ്ണമനുനാസികമെങ്കിൽ അതു (അനുനാസികം) തന്നെ ആദേശം.

ഉദാ—പറഞ്ഞ് + ച്ചു = പറഞ്ഞു [ച്ചു, ഭൂതപ്രത്യയം]

തിൻ + തു = തിന്നു [തു, ടി ]

കുഞ്ഞങ്ങ് + കൾ = കുഞ്ഞങ്ങൾ കൾ ബഹുവചനപ്രത്യയം

നിഷേധം—ഖരം ടകാരമോ 'കൽ' പ്രത്യയമോ ആയാൽ ഈ ആദേശം ഇല്ല.

ഉദാ—തൻ + കൽ = തൻകൽ (തങ്ങൽ അല്ല)

രാമൻ + കൽ = രാമങ്കൽ (രാമങ്ങൽ അല്ല)

കൺ + ട = കണ്ട (കണ്ണ അല്ല)

ഉൺ + ട = ഉണ്ട (ഉണ്ണ അല്ല)

V കൃതി രൂപങ്ങളിൽ സന്ധിയിൽ വകാരത്തിന്ന കകാരം ബഹുലം

ഉദാ—പോ + ഉന്നു = പോവുന്നു; പോകുന്നു

തട + ആൻ = തടവാൻ; തടുകാൻ

തൊഴ് + ഇൻ = തൊഴുവിൻ, തൊഴുകിൻ

} മേൽ 43-(B)യിൽ പറയുന്ന വകാരാഗമം.

(VI) അനുസ്വാരത്തിന്ന—

(a) സ്വരത്തിന്ന മുമ്പു മകാരമാദേശം.

ഉദാ—അതും + ഇല്ല = അതുമില്ല.

പോകും + എന്നു = പോകുമെന്നു.

തരം + ഉണ്ട = തരമുണ്ട.

(b) വർഗ്ഗാക്ഷരത്തിന്ന മുമ്പനുനാസികം വികല്പേന.

ഉദാ—വരും + കാലം = വരുങ്ങ്കാലം; വരുങ്കാലം.

ചന്തം + ചേന്ന = ചന്തഞ്ചേന്ന; ചന്തംചേന്ന.

പോകും + തോറും = പോകുന്തോറും, പോകുംതോറും.

പെരും + പറ = പെരുമ്പറ; പെരുംപറ.

മരം + കൾ = മരങ്ങ്കൾ [മുൻ (IV) പ്രകാരം; = മരങ്ങൾ]

ഖരം പ്രത്യയമെങ്കിൽ ഇതു നിത്യം തന്നെ.

(c) സമുച്ചയനിപാതമായ 'ഉം' എന്നതിന്ന മുമ്പു വകാരം.

ഉദാ—ധനം + ഉം = ധനവും.

കലം + ഉം = കലവും.

എല്ലാം + ഉം = എല്ലാവും.

(d) പ്രത്യയത്തിന്ന മുമ്പു ഭാവി പ്രത്യയമായ 'ഉം' എന്നതിന്നും വകാരം.

| | | |
|---|---|---|
| ഉദാ:— | വരും+അൻ | =വരുവൻ |
| | വരും+അർ | =വരുവർ |
| | വരും+എൻ | =വരുവെൻ |
| | വരും+ഇൻ | =വരുവിൻ |
| | വരും+ആൻ | =വരുവാൻ |

(ഖ) ലിംഗവിഭക്തി സ്വരത്തിനു മുമ്പു ത്തകാരം.

| | | |
|---|---|---|
| ഉദാ:— | ധനം+എ | =ധനത്തെ |
| | ധനം+ഓട്ട് | =ധനത്തോട്ട് |
| | ധനം+ഇന്റെ | =ധനത്തിന്റെ |
| | സിംഹം+ആൻ | =സിംഹത്താൻ |

(ക) സംയോജികാവിഭക്തിയാൽ ഇതു വികല്പേനയേ ഉള്ളു.

| | | | |
|---|---|---|---|
| ഉദാ:— | ധനം | +ഒട്ടു | =ധനത്തൊട്ടു; ധനമൊട്ടു |
| | ഹിതം | +ഒട്ടു | =ഹിതത്തൊട്ടു; ഹിതമൊട്ടു |
| | ഔത്സുക്യം | +ഒട്ടു | =ഔത്സുക്യത്തൊട്ടു; ഔത്സുക്യമൊട്ടു |

## ൩. ആഗമസന്ധി



43. (I) സ്വരത്തിനു മുമ്പു (a) താലവ്യസ്വരങ്ങൾക്കു യകാരവും (b) ഓഷ്ഠ്യസ്വരങ്ങൾക്കു വകാരവും ആഗമം ചേരും.

| | | | |
|---|---|---|---|
| ഉദാ:— | കര | +ഉള്ള | =കരയുള്ള |
| | തട | +ഉന്നു | =തടയുന്നു |
| | തട് | +ഉന്നു | =തടവുന്നു |
| | പോരാ | +ഇതു | =പോരായിതു |
| | ചാ | +ഉന്നു | =ചാവുന്നു |
| | വിധി | +ആകുന്നു | =വിധിയാകുന്നു |
| | തീ | +ആട്ടു | =തീയാട്ടു |
| | തിരു | +ഓണം | =തിരുവോണം |
| | പൂ | +അമ്പൻ | =പൂവമ്പൻ |
| | തന്നെ | +എന്നു | =തന്നെയെന്നു |
| | കൈ | +അക്ഷരം | =കൈയക്ഷരം |
| | പോ | +ഉന്നു | =പോകുന്നു |

നിഷേധം—ഇതു യവാഗമങ്ങൾ ദ്യോതകശബ്ദങ്ങളിൽ ചേർക്കേണ്ട.

| | | |
|---|---|---|
| ഉദാ:— | എന്തോ +ഏതോ | എന്തോ ഏതോ (ഓ വിതർക്കനിപാതം) |
| | കണ്ടതേ +ഇല്ല | കണ്ടതേ ഇല്ല (ഏ അവധാരണനിപാതം) |
| | അയ്യോ +ആവോ | അയ്യോ ആവോ (അയ്യോ വ്യാക്ഷേപകനിപാതം) |
| | എടാ +അസത്തേ | എടാ അസത്തേ (എടാ സംബോധനനിപാതം) |

(II) ദീർഘങ്ങളായ ഓഷ്ഠ്യതാലവ്യങ്ങളിലും അവസാനമായാൽ ബഹുലമായി വകാരയകാരങ്ങൾ ചേരും.

| | | | |
|---|---|---|---|
| ഉദാ:— | കാ | — | കായ്* |
| | ജ്യാ | — | ജ്യാവ് |
| | രാ | — | രാവ്, രായ് |
| | തീ | — | തീയ് |
| | പൂ | — | പൂവ് |
| | ഗോ | — | ഗോവ് |
| | കൈ | — | കൈയ് |

(III) ഇരട്ടിച്ച പ്രത്യയകകാരത്തിനുമുമ്പ് താലവ്യസ്വരത്തിന് യകാരം.

| | | | | |
|---|---|---|---|---|
| ഉദാ:— | തല | +ക്കൽ | =തലയ്ക്കൽ | |
| | തല | +ക്ക് | =തലയ്ക്ക് | |
| | വല | +ക്കുന്നു | =വലയ്ക്കുന്നു | |
| | ഹരി | +ക്ക് | =ഹരിയ്ക്ക് | |
| പ്രത്യു | ചാടി | +കടന്നു | =ചാടിക്കടന്നു | ഇതുകളിൽ പ്രത്യയ |
| | തടി | +കഷണം | =തടിക്കഷണം | കകാരം അല്ല |
| | തടി | +കൾ | =തടികൾ. | കകാരം ഇരട്ടിച്ചിട്ടില്ല |

(IV) ശബ്ദാന്തത്തിലുള്ള വ്യഞ്ജനത്തിൽ സംവൃതം ചേരും; ആ അന്ത്യവ്യഞ്ജനം വിഭാഷയായിരട്ടിക്കയും ചെയ്യും.

| | | |
|---|---|---|
| ഉദാ:— | വയസ് | =വയസ്സ് |
| | കാശ് | =കാശ്ശ് |
| | വാക് | =വാക്ക് |
| | ഉലക് | =ഉലക്ക |

പ്രത്യു—(ശബ്ദാന്തത്തിലല്ലെങ്കിൽ) ലക്ഷ്മി ലക്ഷ്മി എന്നില്ല

(A) ശബ്ദാന്തത്തിലെ വ്യഞ്ജനം ചില്ലുകളിലൊന്നാണെങ്കിൽ (സംവൃതം) വികല്പേനയേ വരൂ.

| | | |
|---|---|---|
| ഉദാ:— | കൺ | =കൺ, കണ്ണ് |
| | തേൻ | =തേൻ, തേന് |
| | നീർ | =നീർ, നീര് |
| | പാൽ | =പാൽ, പാല് |
| | തോൾ | =തോൾ, തോള് |
| | കീഴ് | =കീഴ്, കീഴ് |

## ദ്വിത്വസന്ധി

44. (1) സമാസത്തിൽ ഉത്തരപദത്തിന്റെ ആദിവർണ്ണമായ ദൃഢം ഇരട്ടിക്കും.

* 'കായ്' 'തിയ്യ്' 'കയ്യ്' എന്നും ചില ദിക്കുകളിൽ എഴുതാറുണ്ട്. അതിനാലാണ് ഇതു ബഹുലമെന്നു വിധിച്ചത്

[സമാസത്തിൽ ആദ്യത്തെ പദം പൂർവ്വപദം; രണ്ടാമത്തെ പദം ഉത്തരപദം എന്നറിക. ഖരാതിഖരമൃദുഘോഷങ്ങളും ഊഷ്മാക്കളും ദൃഢങ്ങൾ, അനുനാസികങ്ങളും മധ്യമങ്ങളും ശിഥിലങ്ങൾ എന്നു മുൻ പറഞ്ഞിട്ടുണ്ടല്ലൊ.]

ഉദാ: —

| | | |
|---|---|---|
| താമര | + കുളം | = താമരക്കുളം |
| തേങ്ങാ | + കൂട് | = തേങ്ങാക്കൂട് |
| പണി | + പുര | = പണിപ്പുര |
| തീ | + കനൽ | = തീക്കനൽ |
| പുഴു | + കേട് | = പുഴുക്കേട് |
| പൂ | + പട | = പൂപ്പട |
| ഊ | + കേട്ട | = ഊക്കേട്ട |
| കൂടെ | + കൂടെ | = കൂടെക്കൂടെ |
| കൈ | + തൊഴിൽ | = കൈത്തൊഴിൽ |
| പശു | + ദാനം | = പശുദ്ദാനം |
| ആന | + ഭ്രാന്തു | = ആനബ്ഭ്രാന്തു |
| മടി | + ശീല | = മടിശ്ശീല |
| മയിൽ | + കുട്ടി | = മയിൽക്കുട്ടി |
| കവിൾ | + തടം | = കവിൾത്തടം |

പ്രത്യു — (ആദിവർണ്ണം ശിഥിലമായാൽ)

| | | | |
|---|---|---|---|
| മുല്ല | + മാല | = മുല്ലമാല | മുല്ലമ്മാല എന്നും മററും വരികയില്ല |
| തല | + വേദന | = തലവേദന | |
| മുകിൽ | + വർണ്ണൻ | = മുകിൽവർണ്ണൻ | |

A. * രേഫചില്ലിനു പിമ്പിരുന്നാൽ ഇരട്ടിക്കുന്നതു വിഭാഷയാകുന്നു.

ഉദാ.— അലർ + ശരൻ = അലർശ്ശരൻ
മലർ + പൊടി = മലർപ്പൊടി

B. പ്രത്യയാംഗമായ ളകാര ചില്ലിനു പിമ്പായാൽ ഇരട്ടിക്കയില്ല.

ഉദാ.— മലമകൾ + ചരണങ്ങൾ = മലമകൾചരണങ്ങൾ
ആനകൾ + ബലം = ആനകൾബലം

പ്രത്യു — കവിൾ + തടം = കവിൾത്തടം
(ഇവിടെ 'ൾ' പ്രത്യയാംഗമല്ല)

C. ദ്വന്ദ്വസമാസത്തിലും ‡ ധാതുപൂർവ്വപദതൽപുരുഷനിലും ഇരട്ടിക്കയില്ല.

---

* രേഫചില്ല് = രേഫത്തിന്റെ ചില്ലു = ർ.

‡ ധാതുപൂർവ്വപദതൽപുരുഷൻ = പൂർവ്വപദം ഒരു ധാതുവായുള്ള തൽപുരുഷ സമാസം.

| | | | |
|---|---|---|---|
| ഉദാ.— | കൈ | +കാലുകൾ | =കൈകാലുകൾ |
| | കട | +തഴ+ചാമരങ്ങൾ | =കടതഴചാമരങ്ങൾ |
| | അര | +കല്ലു | =അരകല്ല് |
| | നിറ | +കടം | =നിറകടം |

പ്രത്യു—(തൽപുരുഷൻ ധാതുപൂർവ്വപദമല്ലെങ്കിൽ)

അര(=പാതി)+കല്ല്+അരക്കല്ല്

II. സമാസമില്ലാത്തിടത്ത്, (a) വിഭക്തി പ്രത്യയത്തിന്റെ ചില്ല (b) ആധാരികാഭാസമായോ, പ്രതിഗ്രാഹികാവിഭക്തി ആയോ ഉള്ള 'എ' (c) മുൻവിനയെച്ചം (d) തൻവിനയെച്ചം (e) പാക്ഷികവിനയെച്ചം ഇവയ്ക്കു പിമ്പു വരുന്ന ദൃഢം ഇരട്ടിക്കും.

ഉദാ.— അതിൽ+തന്നെ=അതിൽത്തന്നെ (ആധാരികാവിഭക്തി)
തലയ്ക്കൽ+പിടിക്കുന്നു=തലയ്ക്കൽ പ്പിടിക്കുന്നു ടി.
മനസ്സാൽ+കൊടുത്തു=മനസ്സാൽ ക്കൊടുത്തു (പ്രയോജികാ, ടി.)
ജലത്തിലെ+പോലെ=ജലത്തിലെ പ്പോലെ (ആധാരികാഭാസം)
അവയെ+കൊണ്ടു=അവയെക്കൊണ്ടു (പ്രതിഗ്രാഹിക)
ചാടി+കടന്നു=ചാടിക്കടന്നു (മുൻവിനയെച്ചം)
മുറുകെ+പിടിക്കുന്നു=മുറുകെപ്പിടിക്കുന്നു (തൻവിനയെച്ചം)
'ജ്യേഷ്ഠനിരിക്കെ കുരുവംശത്തിൽ'=ജ്യേഷ്ഠനിരിക്കെക്കുരുവംശത്തിൽ (തൻവിനയെച്ചം)
കാണുകിൽ+പറയാം=കാണുകിൽപ്പറയാം (പാക്ഷികവിനയെച്ചം)

III. സാർവ്വനാമികശബ്ദങ്ങൾക്കു പിമ്പ് എല്ലാ വ്യഞ്ജനവുമിരട്ടിക്കും; ഇരട്ടിക്കേണ്ടുന്ന വർണ്ണം ശിഥിലമായാൽ അതു തന്നെ ദീർഘിച്ചാലും മതി.

ഉദാ.—അ+കാലത്തു=അക്കാലത്തു
ഇ+കണ്ടതു =ഇക്കണ്ടതു
എ+ദിക്കു =എദ്ദിക്കു
ഇ+മാതിരി =ഇമ്മാതിരി; ഈ മാതിരി
അ+മട്ടു =അമ്മട്ട്; ആ മട്ട്

IV. ഏകമാത്രകമായ ശബ്ദത്തിന്റെ ഒടുവിൽ വരുന്ന അനുനാസികങ്ങളും യ—ല—ള ങ്ങളുമിരട്ടിക്കും.

[ഏകമാത്രകമെന്നാൽ ഒററയായ ഹ്രസ്വസ്വരം മാത്രമുള്ള ശബ്ദം.]

ഉദാ:—പൊൻ് +ഉ =പൊന്നു
എൻ +എ =എന്നെ

| | | |
|---|---|---|
| പെൺ | +ഇന്റെ | =പെണ്ണിന്റെ |
| ചെയ് | +ഉന്നു | =ചെയ്യുന്നു |
| നെൽ | +ഇനു | =നെല്ലിനു |
| എൾ | +ഇൽ | =എള്ളിൽ |

A. ഉദ്ദേശിക പ്രത്യയത്തിനു മുമ്പു നകാരം വികല്പേന ഇരട്ടിക്കും.

ഉദാ:— രാമൻ +ഉ് =രാമനു്; രാമന്നു്
അതിൻ+ഉ് =അതിനു്; അതിന്നു്

V. പദമദ്ധ്യത്തിലെ കൂട്ടക്ഷരത്തിന്റെ ആദ്യവ്യഞ്ജനമിരട്ടിച്ചു ചൊല്ലണം. (ഇതു സാധാരണ എഴുതിക്കാണിക്കുക പതിവില്ല.)

ഉദാ;— ലക്ഷ്മി=ലക്ക്ഷ്മി
ഭസ്മം =ഭസ്സ്മം
പ്രത്യ —(പദാദിയിലായാൽ)

| | | |
|---|---|---|
| പറഞ്ഞ | + പ്രകാരം | =പറഞ്ഞപ്പ്രകാരം |
| ഭാര്യ | + പ്രസവിച്ചു | =ഭാര്യപ്പ്രസവിച്ചു |
| എത്ര | + ക്ഷീണം | =എത്രക്ക്ഷീണം |

നിഷേധം—സംവൃതത്തിനു പിമ്പു വരുന്ന ഒരു വർണ്ണവും ഇരട്ടിക്കയില്ല.

| | | | |
|---|---|---|---|
| ഉദാ:—വയസ്സ് | + കാലം | =വയസ്സുകാലം | [44 (1)] |
| ഓട് | + പാത്രം | =ഓട്ടുപാത്രം | [ടി (1)] |
| ചെയ്തു | + കൊടുക്കുന്നു | =ചെയ്തുകൊടുക്കുന്നു | [ടി (2)] |
| ഒരു | + പശു | =ഒരു പശു | [ടി (3)] |

ഉപദേശം—ഇപ്പറഞ്ഞ സന്ധികളിൽ ഒരു പ്രത്യയത്തിനു മുമ്പു ഒന്നു വരും എന്നു പറഞ്ഞിട്ടുള്ളതെല്ലാം പദമദ്ധ്യസന്ധിയാണെന്നും; ശബ്ദാന്തവ്യഞ്ജനത്തിൽ സംവൃതം ചേരും. ഇത്യാദികൾ പദാന്തസന്ധികളാണെന്നും, ശേഷമുള്ളതെല്ലാം ഉഭയസന്ധികളാണെന്നും സ്പഷ്ടമാകുന്നു. ഇതിൽ പ്രകൃതിക്കും പ്രത്യയത്തിനും തമ്മിലുള്ളതായ പദാന്തമദ്ധ്യസന്ധി ഉപയോഗിക്കാതിരുന്നാൽ അതു് ഒരു തെററാകും. പദസന്ധിസമാസത്തിലും പദ്യത്തിലും നിർബന്ധമായുപയോഗിക്കണം. ഗദ്യത്തിലും സംസാരിക്കുന്ന വാമൊഴിയിലും പദാന്തസന്ധി ഇഷ്ടംപോലെ ഉപേക്ഷിക്കാം. പണ്ടു വ്യഞ്ജനസന്ധി ഉപയോഗിച്ചിരുന്നതുപോലെ ഇക്കാലത്തു ഉപയോഗിക്കാറില്ല. തൺ+താർ=തണ്ടാർ എന്നു സന്ധി ചെയ്യുന്നപോലെ വെൺ+താമര=വെണ്ടാമര എന്നു സന്ധിചേർത്തു പറയാറ

ല്ല. അതിനാൽ വ്യഞ്ജനസന്ധി ഇപ്പോൾ പ്രായേണ പദമധ്യത്തിലേ പ്രയോഗിച്ചുകാണുകയുള്ളു. പണ്ട് ഓഷ്ഠ്യമായിരുന്ന പല അകാരവും ഇപ്പോൾ താലവ്യമായി ചമഞ്ഞിട്ടുണ്ട്. അതിനാൽ പഴയകാലത്തു വകാരാഗമം ചെയ്തിരുന്ന സ്ഥലങ്ങളിൽ ഈ കാലത്തു നാം യകാരാഗമം ഉപയോഗിച്ചുവരുന്നു. പല+ഉരു= പലവുരു മുതലായ ചില സന്ധികൾ പഴയ സമ്പ്രദായത്തിന്റെ അവശേഷമായിട്ടു ഇന്നും പദ്യങ്ങളിൽ കാണാറുണ്ട്. ഗദ്യത്തിലും പലയുരു എന്നു പുതിയ സൂത്രപ്രകാരം ഉപയോഗിക്കാറില്ല; പല ഉരു എന്നു സന്ധി ഒന്നും കൂടാതെയേ പ്രയോഗിക്കാറുള്ളു. 'ആയിരത്താണ്ടു,' 'കാലികലത്തരചൻ' മുതലായ രൂപങ്ങൾ സമാസത്തിൽ ഉത്തരപദത്തെ പ്രത്യയംപോലെ ഗണിച്ചിട്ടുണ്ടാക്കിയ പഴയ രൂപങ്ങളാകുന്നു.

സന്ധിസൂത്രങ്ങളെ ഓർമ്മിക്കാൻ സൌകര്യത്തിനുവേണ്ടി അനുഷ്ടുപ്‌വൃത്തത്തിലാക്കിത്താഴെച്ചേർക്കുന്നു.



## സന്ധിസൂത്രകാരികകൾ

### (൧) ലോപം.

(1) സംവൃതം, (2) മുറ്റുവിനതന്നകാരവുമകാരവും
(പരംദ്യോതകമാണെങ്കിലിതുപിന്നെവികല്പമാം)
(3) ഏകാരം പ്രത്യയാന്ത്യംവാ; (4) പേരെച്ചം ബഹുലംപുറ;
സ്വരത്തിൻമുമ്പുലോപിക്കു മിച്ചൊന്നതുകളൊക്കെയും ॥

### (൨) ആദേശം.

(1) തവർഗ്ഗം ചടവർഗ്ഗങ്ങൾ ചേർന്നാലതുകൾതന്നെയാം;
(2) താദിയാംപ്രത്യയത്തിൻമുൻ ലളങ്ങൾക്കുതടങ്ങളാം;
അനുനാസികവർണ്ണങ്ങൾ പിൻവന്നാലോ നണങ്ങളാം
(3) പ്രത്യയാദിഖരത്തിന്നു പ്രകൃത്യന്താനുനാസികം; ൫

(ഖരം ടകാരമാണെങ്കിലിതു വേണ്ടെന്നുമോർക്കണം)
(4) കൾ പ്രത്യയത്തിനും കാർക്കും മുൻനകാരം ങകാരമാം; ൬
(5) വാഗമത്തിനു കാദേശം കൃതിരൂപേവികല്പമായ്

(6) സ്വരത്തിനുമുമ്പു (a)മാദേശമനുസ്വാരത്തിനൊക്കെയും; ൭
(b) വർഗ്ഗത്തിനുമുൻപഞ്ചമമാം (c) ഉഷ്മിൻമുമ്പു വകാരവും;

(d) അതദ്ഭാവിയുടേതിന്നും പ്രത്യയം പരമാവുകിൽ; ൮
(e) ലിംഗത്തിനും വിഭക്തിക്കും മുമ്പിരട്ടത്തകാരമാം;

സംയോജികാവിഭക്തിക്കു മുന്നിൽമാത്രം വികല്പമായ് ൧൦

## ൩. ആഗമം.

(1) താലവ്യോഷ്ഠ്യസ്വരങ്ങൾക്കു സ്വരത്തിൻമുൻ യവാഗമം;
ചേരും വാചകശബ്ദത്തിൽ, ദ്യോതകത്തിങ്കലില്ലിതു ൧൧
ദീൎഘങ്ങളാമതുകളിലരുന്നോരുപദത്തിലും
യവാഗമം ബഹുലമായഥ താലവ്യയാഗമം ൧൨

ഇരട്ടിച്ച കകാരാദി പ്രത്യയത്തിന്റെ മുമ്പിലും
(2) ശബ്ദാന്തമാം വ്യഞ്ജനത്തിൽ സംവൃതം ചേൎത്തു ചൊല്ലണം ൧൩
ശബ്ദാന്തം ചില്ലിലൊന്നെങ്കിൽ വികല്പം സംവൃതാഗമം

## ൪. ദ്വിത്വം.

(1) ഖരവൎണ്ണമിരട്ടിക്കും കേവലസ്വരപദാദിയിൽ ൧൪
(a) ധാതുപൂൎവ്വപദം രണ്ടാൻ ദ്വിത്വംവേണ്ടിതുരണ്ടിലും

(b) പ്രത്യയാംഗമചില്ലിൻ പിന്നില്ല; (c) രേഫാദിഭാഷയായ് ൧൫
(2) വിഭക്തി പ്രത്യയത്തിന്റെ 'ചില്ലേ' എന്നുള്ള പ്രത്യയം

മുൻ-തൻ-പാക്ഷികമെന്നുള്ള വിശേഷണങ്ങളും തഥാ ൧൬
ഇവയ്ക്കുപിമ്പിരട്ടിക്കുമസമാസത്തിലും ഖരം

(3) വൎണ്ണമെല്ലാമിരട്ടിക്കും മുൻയിന്നാൽ സാൎവ്വനാമികം; ൧൭
അതു ദീൎഘിക്കിലും ചേരും വൎണ്ണം ശിഥിലമാകിലോ

(4) ഏകമാത്രകശബ്ദാന്തേ യരളം പഞ്ചമങ്ങളും ൧൮
ഇരട്ടിപ്പൂ; (വികല്പിക്കാം നാവങ്ങുദ്ദേശികയ്ക്കുമുൻ)

(5) കൂട്ടക്ഷരമിരട്ടിപ്പൂ ശബ്ദമദ്ധ്യത്തിലൊക്കെയും ൧൯
വൎണ്ണമൊന്നുമിരട്ടിക്കാ സംവൃതത്തിനുപിമ്പുകേൾ.

---

## അഭ്യാസം ൭.

താഴെ എഴുതീട്ടുള്ള വാക്യങ്ങളിലെ സന്ധികളെല്ലാം പ്രമാണസഹിതം പറക

| | | |
|---|---|---|
| ൧ | 'തിങ്കൾക്കിടാവിതു കണ്ടു | ഭാ-കു-സം |
| ൨ | ഉടലിനുടഴകാകവേ ഭൂഷിച്ചാർ — | ടി |
| ൩ | ശങ്കിച്ചുതാനുമവനമ്പ് ഭഗവാന്റപേക്ഷകൂടാതെ | ടി |
| ൪ | എതിക്കശക്യമെന്നുള്ളതൊരിക്കലുമുരയ്ക്കൊലാ — | സുഭാ. |
| ൫ | അസ്തമുക്ക പടജ്ജനമതിനാൽ — | ൧൨ വ്യ. |
| ൬ | അലഞ്ഞാനലഞ്ഞാൻ — — | — |
| ൭ | ശോകമോഹമായവനധ്യാധ്യുപകന്താൻ — | കൎണ്ണശ്ശരാമം |
| ൮ | എണ്ടിശയിലുമുള്ള രചരിച്ചിതിനെയെടുത്തു | ടി |
| ൯ | ചിന്മേചന്ത പുകൎണ്ണരൾകൊണ്ടു | ടി |

൧൦ വിശ്വാമിത്രാ! തപമൊട്ടു നീണാളെന്തിഹ ഛിന്നിതു — കണ്ണശ്ശ രാമ.
൧൧ പരാതി വരാതിരിപ്പാൻ — —
൧൨ എന്നുപറഞ്ഞങ്ങയച്ചോരു ഭൂപന്റെ
മുന്നിലിരുന്നു പറഞ്ഞിതു ഹംസവും — നള-കിളി
൧൩ തേഞ്ഞൊരിവായ്മലരും

൧൪ വെള്ളത്താമൃഞ്ചേല ധരിച്ചു കന്യകാ — കൃ-സം.
൧൫ അണ്ടർകോൻ വിണ്ടലശ്രീയെ — ടി.
൧൬ എണ്മണിക്കൃപയില്ലാതിഹ — —
൧൭ പെണ്മണിയുടെ ചുവടിവിടെ-
വെണ്മണലിൽ കാണ്മതുണ്ടയവമാരാൽ — ഭാ-ശാക.
൧൮ മാമ്പേടക്കണ്ണാൾ വിരഹവിധുരഭാവമാണെന്റെനാഥ — മയൂര.
൧൯ മട്ടുമലർശ്ശയനക്ഷതചിഹ്നിതം — ഭാ-ശാക.
൨൦ വെണ്ണീറണി കൈയുറവേൽക്കവേ നൽകണ്ണാടിപോൽ — സുഭ.
൨൧ മെന്മേൽ മംഗലശീലെ — — അദ്ധ്യാത്മ-രാ.
൨൨ വാസരപ്പടയുമായ് — — — ടി.
൨൩ മുത്തപ്പൂക്കളതട്ടത്തൊരു ഭാഗ്യവരാമൻ — ടി.
൨൪ ഷണ്മുഖൻ നിയോഗത്താൽ — — ടി.
൨൫ പൊരുതവർമായിനിതാനും കളിച്ചുവിളങ്ങിനാൾ ടി.
൨൬ നിന്തിരുമലരടി ചെന്തളിർപ്പൊടിയെല്ലാൻ — ടി.
൨൭ പില്ലാട്ടുശതഭാരമായസനിർമ്മിതമായ — ടി.
൨൮ മംഗലമാമ്മാറഭിഷേകവുഞ്ചെയ്തു — ടി.
൨൯ തണ്ടാർക്കടം വെയിലണഞ്ഞു വിരിഞ്ഞപോലെ കൃ-സം.
൩൦ 'കാട്ടിൽകിടന്നൊരുവിന്നെ കൊണ്ടന്നങ്ങു' രാ-൨൪-വൃത്തം

# പരിനിഷ്ഠാകാണ്ഡം

വർണ്ണങ്ങളുടെ സ്വഭാവവും, അവ ചേൎന്നുണ്ടാകുന്ന ശബ്ദങ്ങളുടെ വകഭേദങ്ങളും, വർണ്ണങ്ങൾ തങ്ങളിൽ ചേരുമ്പോൾ വരുന്ന മാററങ്ങളും വിവരിച്ചതോടുകൂടി ശിക്ഷാകാണ്ഡം അവസാനിച്ചു. ഇനി ശബ്ദങ്ങൾക്കു അൎത്ഥഭേദങ്ങളെ കുറിക്കാനായി രൂപഭേദങ്ങൾ വരുത്തുന്നതിന്റെ സ്വഭാവം കാണിക്കുന്ന പരിനിഷ്ഠാകാണ്ഡത്തെ ആരംഭിക്കുന്നു. അതിൽ ഒന്നാമതായി നാമങ്ങൾക്കു വരുന്ന രൂപഭേദങ്ങളെ വിവരിക്കുന്നു.

# നാമാധികാരം

നാമങ്ങൾക്കു (1) ലിംഗം (2) വചനം (3) വിഭക്തി എന്നു മൂന്നു പ്രകാരത്തിൽ രൂപഭേദം വരും. ഇവയെ മുറയ്ക്കു വിവരിക്കുന്നു.

---

## ലിംഗപ്രകരണം

45. പുരുഷൻ, സ്ത്രീ, നപുംസകമെന്നു ലോകത്തിലുള്ള വിഭാഗംതന്നെ വ്യാകരണത്തിൽ ലിംഗമെന്നു പറയപ്പെടുന്നു. പുരുഷനെ പറയുന്ന ശബ്ദം പുല്ലിംഗം, സ്ത്രീയെ പറയുന്നതു സ്ത്രീലിംഗം, ഇതു രണ്ടുമല്ലാത്തതു നപുംസകലിംഗം.

ലിംഗഭേദത്തെക്കുറിക്കുന്നതിനായി ശബ്ദത്തിന്റെ രൂപത്തിൽ ഭേദം ചെയ്യുന്നതു പ്രായേണ അകാരാന്തശബ്ദങ്ങളിൽ മാത്രമേ പതിവുള്ളു. മററുശബ്ദങ്ങളെല്ലാലിംഗങ്ങളിലും ഒന്നുപോലെതന്നെ നില്ക്കും.



46. അകാരാന്തങ്ങളായ നാമങ്ങൾക്കും വിഭാവകഭേദകങ്ങൾക്കും 'അൻ' 'ഇ' 'അം' എന്നു പ്രത്യയങ്ങൾ. [പ്രത്യയം ചേൎക്കുമ്പോൾ ശബ്ദാന്തമായ അകാരം ലോപിച്ചുപോകും] കേമ+അൻ=കേമ്+അൻ=കേമൻ.

| ഉദാ:—ശബ്ദം. | പും. | സ്ത്രീ. | നപും. |
|---|---|---|---|
| കേമ | കേമൻ | കേമി | കേമം |
| പൊണ്ണ | പൊണ്ണൻ | പൊണ്ണി | — |
| കള്ള | കള്ളൻ | കള്ളി | കള്ളം |
| കുട്ട | കുട്ടൻ | കുട്ടി | — |
| കുമാര | കുമാരൻ | കുമാരി | — |

*നിഷേധം*—അകാരം താലവ്യമായാൽ ഈ പ്രത്യയങ്ങളില്ല.

| ഉദാ:— | പും. | സ്ത്രീ. | നപും |
|---|---|---|---|
| | തന്ത | തള്ള | ശുശ്രൂഷ |
| | പിള്ള | അമ്മ | നിഷ്കൎഷ |
| | ധീര | — | — |

47. സമാസത്തിലും ബഹുവചനത്തിലും വ്യഞ്ജനാന്തങ്ങൾക്കും ലിംഗപ്രത്യയങ്ങൾ ചെയ്യാറുണ്ടു്.

| | | | |
|---|---|---|---|
| ഉദാ:— താമരക്കൺ - താമരക്കണ്ണൻ - താമരക്കണ്ണി | | | സമാസം |
| കാർകുഴൽ — | — കാർകുഴലി | | സമാസം |
| തിരുമുല്പാട് — | — തിരുമുല്പാടന്മാർ | | ബഹുവചനം |
| പെരുമാൾ — | — പെരുമാളന്മാർ | | ബഹുവചനം |

48. ജാതിമുതലായതു പറയുമ്പോൾ സ്ത്രീലിംഗത്തിനു പ്രത്യയം ത്തി, ച്ചി, ട്ടി, എന്നു തരംപോലെ ചേർക്കപ്പെടുന്നു.

| | | |
|---|---|---|
| ഉദാ:— അനുജ | — അനുജത്തി | (ജ്യേഷ്ഠാനുജാതിസംബന്ധം) |
| തൈരുകാര | — തൈരുകാരത്തി | (തൊഴിൽ) |
| ചെട്ടി | — ചെട്ടിച്ചി | (ജാതി) |
| കൊങ്ങിണി | — കൊങ്ങിണിച്ചി | (ടി) |
| തമ്പുരാൻ | — തമ്പുരാട്ടി | (ടി) |

49. പുല്ലിംഗം 'യൻ' എന്നിരുന്നാൽ സ്ത്രീലിംഗം 'ച്ചി' എന്നാകും.

ഉദാ:— മടിയൻ — മടിച്ചി. പറയൻ — പറച്ചി.

50. *സർവ്വനാമത്തിനും നാമമാക്കി പ്രയോഗിക്കപ്പെടുന്ന പേരെച്ചത്തിനും പ്രത്യയങ്ങൾ 'വൻ' 'വൾ' 'തു' എന്നാകുന്നു.

| | | | |
|---|---|---|---|
| ഉദാ:— അ | — അവൻ | അവൾ | അതു |
| ഇ | — ഇവൻ | ഇവൾ | ഇതു |
| എ | — ഏവൻ | ഏവൾ | ഏതു |
| യാ | — യാവൻ | യാവൾ | യാതു |
| ഒരു | — ഒരുവൻ | ഒരുവൾ | (ഒരുതു) ഒന്നു |
| ചെയ്ത | — ചെയ്തവൻ | ചെയ്തവൾ | ചെയ്തതു |
| പോകുന്ന | — പോകുന്നവൻ | പോകുന്നവൾ | പോകുന്നതു |

51. പൂജയിലും ആരോപത്തിലും പുല്ലിംഗത്തിൽ 'ആൻ' എന്നു പ്രത്യയം; സ്ത്രീലിംഗത്തിൽ അപ്പോൾ 'ആത്തി' പൂജയിൽ

പൂജ എന്നാൽ ബഹുമാനിച്ചു പറക. ജീവനില്ലാത്ത നപുംസക വസ്തുക്കളെ സ്ത്രീപുരുഷന്മാരാക്കി കല്പിക്കുക ആരോപം.

* പ്രത്യയം വാസ്തവത്തിൽ 'അൻ' 'അൾ' എന്നേ ഉള്ളു. വകാരം സന്ധിയിൽ വരുന്നതാണ്. പഴയഭാഷയിൽ താലവ്യങ്ങൾക്കും സന്ധിയിൽ വകാരാഗമം തന്നെ ആയിരുന്നു. കണ്ണശ്ശപ്പണിക്കരുടെ രാമായണത്തിലും മററും ഇപ്പോൾ നാം യകാരാഗമം ചെയ്യുന്ന പലസ്ഥലങ്ങളിലും വകാരാഗമംതന്നെ കാണും. ഈ സന്ധികാര്യമായ വകാരാഗമത്തെ പ്രത്യയത്തിൽ ചേർത്തു 'വൻ' 'വൾ' എന്നാക്കിയതു പ്രക്രിയാസൌകര്യത്തിനാകുന്നു. അല്ലാത്തപക്ഷം ഇവിടെ 'അൻ' 'അൾ' എന്നു പ്രത്യയം പറഞ്ഞേച്ചിട്ടു സന്ധിപ്രകരണത്തിൽ 'ലിംഗപ്രത്യയത്തിനു മുമ്പു സർവ്വനാമത്തിനും പേരെച്ചത്തിനും വകാരാഗമംതന്നെ' എന്നൊരു സൂത്രം ചെയ്യേണ്ടിവരും.

ജീവനുള്ള വസ്തുക്കളിൽ തന്നെയും മനുഷ്യരിൽ മാത്രമേ സ്ത്രീപുരുഷവിഭാഗം ഗണിക്കാറുള്ളു. മനുഷ്യനൊഴികെയുള്ള തിര്യക്കുകൾ എന്നു പറയപ്പെടുന്ന പ്രാണികൾ എല്ലാം സാധാരണയിൽ നപുംസകങ്ങളെന്നാണ് വിചാരിക്കപ്പെട്ടിരിക്കുന്നതു്.

ഉദാ:— തന്ത —തന്തയാൻ
* സിംഹം —സിംഹത്താൻ

52. കർത്താവർത്ഥത്തിലുള്ള കൃത്തദ്ധിതപ്രത്യയാന്ത ശബ്ദങ്ങൾക്കു നപുംസകത്തിലും 'അൻ' തന്നെ പ്രത്യയം.

ഉദാ.— തുവരുന്നതു —തുവരൻ
ഉരപ്പുന്നതു —ഉരപ്പൻ
തെക്കുള്ളതു —തെക്കൻ (ഭാഷ)
*കോട്ടാറുണ്ടാകുന്നതു —കോട്ടാറൻ (ചരക്കു)

53. ലിംഗഭേദം കുറിക്കുന്നതു പ്രത്യയം ചേർത്തിട്ടു മാത്രമല്ല; പുംസ്ത്രീലിംഗങ്ങൾക്കു വെവ്വേറെ പദങ്ങളും പുംസ്ത്രീവാചകശബ്ദങ്ങളോടു സമാസവും ആവാം.

| ഉദാ:— | പും. | സ്ത്രീ. | |
|---|---|---|---|
| | അച്ഛൻ | അമ്മ | മറുപദം. |
| | ആൺ | പെൺ | |
| | കാള | പശു | |
| | കൊമ്പനാന | പിടിയാന | സമാസം |
| | കണ്ടൻപൂച്ച | ചക്കിപ്പൂച്ച | |
| | തമ്പുരാൻ | അമ്മ തമ്പുരാൻ / തമ്പുരാട്ടി | |

* 'സിംഹ' എന്ന ശബ്ദത്തിനു നപുംസകപ്രത്യയം 'അം' ചേർന്നു് സിംഹം എന്നു ആയതിന്റെ ശേഷമാണ് ആരോപത്തിൽ 'ആൻ' ചേർന്നു് സിംഹത്താൻ എന്നാകുന്നതു്. അതിനാൽ ഈ മാതിരി ശബ്ദങ്ങളിൽ രണ്ടു ലിംഗപ്രത്യയം ഉണ്ടെന്നുകാണണം. സിംഹം + ആൻ = സിംഹത്താൻ എന്നു 47 (IV) (e) കൊണ്ടു അനുസ്വാരത്തിനു ത്താദേശം വന്നിരിക്കുന്നു.

ആരോപം = Personification.

# വചനപ്രകരണം

54. വചനം സംഖ്യയെ കുറിക്കുന്നു. നാമത്തിന്റെ അൎത്ഥമായ വസ്തു ഒന്നോ അതിലധികമോ എന്നു കാണിക്കുകയാണു വചനത്തിന്റെ പ്രയോജനം. ഒന്നിനെ കുറിക്കുന്നതു *ഏകവചനം*; ഒന്നിലധികമെണ്ണങ്ങളെ കുറിക്കുന്നതു *ബഹുവചനം*

ശബ്ദരൂപം തന്നെ ഏകവചനമാകുന്നു. ശബ്ദം ഇരിക്കുന്നതുപോലെ തന്നെ പ്രയോഗിച്ചാൽ അതു ഏകവചനമായി. ഏകവചനമാണെന്നു കാണിക്കാൻ പ്രത്യയവും മറ്റും വേണ്ടേണ്ടതില്ല.

ഉദാ:— രാമൻ സീതാ കാടു

55. ബഹുവചനം, മൂന്നു മാതിരിയുണ്ടു്. സ്ത്രീപുരുഷനപുംസകങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ മാത്രം ബഹുത്വത്തെ കാണിക്കുന്ന *സലിംഗബഹുവചനം* ഒന്നാമത്തു; സ്ത്രീപുരുഷന്മാർ ചേൎന്നുള്ള ബഹുത്വത്തെ കാണിക്കുന്ന *അലിംഗബഹുവചനം* രണ്ടാമത്തു; ഒന്നിനെ തന്നെ ബഹുമാനത്തിനായി പറയുന്ന *പൂജകബഹുവചനം* മൂന്നാമത്തു; 'അർ', 'ആർ', 'മാർ', 'കൾ' എന്നു വചനത്തെക്കുറിക്കുന്നതിനു നാലു പ്രത്യയങ്ങളുണ്ടു്. ഇവയിൽ 'അർ', പ്രായേണ അലിംഗവും; 'മാർ', 'കൾ', രണ്ടും സലിംഗവുമാകുന്നു. ഈ നാലിൽ ഒന്നോ, രണ്ടോ, മൂന്നോ ചേൎത്തു പൂജകമായിട്ടുപയോഗിക്കപ്പെടുന്നു.

56. (I) പുംസ്ത്രീലിംഗങ്ങൾക്കു 'മാർ' സലിംഗബഹുവചനം.

| ഉദാ:— | ഏക | ബഹു |
|---|---|---|
| | രാമൻ | രാമന്മാർ |
| | തള്ള | തള്ളമാർ |
| | നമ്പൂരി | നമ്പൂരിമാർ |

(2) നപുംസകത്തിനു 'കൾ' (സലിംഗം)

| ഉദാ:— | ഏക | ബഹു |
|---|---|---|
| | മല | മലകൾ |
| | ആന | ആനകൾ |
| | മരം | മരംകൾ—മരങ്ങൾ |

[47(III)]

A. ആദരവില്ലാതെ പറയുമ്പോൾ 'അൻ' എന്ന പുല്ലിംഗം ഒഴിച്ചുള്ള പുംസ്ത്രീകൾക്കു 'കൾ' പ്രത്യയം ഉപയോഗിക്കാറുണ്ടു്.

| | | |
|---|---|---|
| ഉദാ:— | ഭാൎയ്യ | -ഭാൎയ്യകൾ |
| | തമ്പുരി | -തമ്പുരികൾ |
| | തള്ള | -തള്ളകൾ |

57. അലിംഗബഹുവചനം അർ.

| ഉദാ:—ഏക. | സലിംഗം. | അലിംഗം. |
|---|---|---|
| മിടുക്കൻ | മിടുക്കന്മാർ<br>മിടുക്കിമാർ | മിടുക്കർ |
| ശൂദ്രൻ | ശൂദ്രന്മാർ<br>ശൂദ്രത്തിമാർ | ശൂദ്രർ |

58. പൂജകബഹുവചനത്തിന് ഒന്നോ അധികമോ പ്രത്യയം ചേൎത്തപോലെ ചെയ്യാം.

| | | | |
|---|---|---|---|
| ഉദാ:—ഭട്ടൻ | -ഭട്ടർ | = | ബഹുമാനപ്പെട്ട ഭട്ടൻ |
| നീൻ | -നീങ്ങൾ | = | ടി. നീ |
| വാൎയ്യൻ | -വാൎയ്യർ | = | ടി. വാൎയ്യൻ |
| അവൻ | -അവർകൾ(ഇരട്ടപ്രത്യയം) | | ടി. അവൻ |

ഉപദേശം:—(1) കൾ മാർ രണ്ടും ചേൎത്തു പ്രയോഗിക്കുമ്പോൾ സന്ധിചെയ്ത് 'കന്മാർ' എന്നാകും.

(2) താലവ്യമല്ലാത്ത സ്വരത്തിനു പിമ്പ് 'കൾ' പ്രത്യയത്തിന്റെ കകാരം ഇരട്ടിക്കും.

| ഉദാ;—ഏക | സലിംഗം | പൂജകം. |
|---|---|---|
| രാജാ | -രാജാക്കൾ | -രാജാക്കന്മാർ |
| തമ്പുരാൻ | -തമ്പുരാക്കൾ | -തമ്പുരാക്കന്മാർ |
| ഗുരു | -ഗുരുക്കൾ | -ഗുരുക്കന്മാർ |

പ്രത്യു—(താലവ്യസ്വരമായാൽ ദ്വിത്വമില്ല)

| | |
|---|---|
| പിള്ള | -പിള്ളകൾ |
| കുട്ടി | -കുട്ടികൾ |
| സ്ത്രീ | -സ്ത്രീകൾ |
| കാ | -കാകൾ; കായ്കൾ [ബഹുലമായ യാഗമം |

43 (III)]

| | |
|---|---|
| കൈ | -കൈകൾ |

59. സൎവ്വനാമങ്ങളിൽ ചിലതിന് വിശേഷരൂപങ്ങളുണ്ടു്. അവയെ താഴെ വിവരിക്കുന്നു:—

| ശബ്ദം. | ഏകവചനം | ബഹുവചനം |
|---|---|---|
| ഏൻ | ഏൻ | ഏങ്ങൾ, ഞങ്ങൾ, നമ്മൾ, നമ്മ, നാം, നോം, |

| ശബ്ദം | ഏകവചനം | ബഹുവചനം |
|---|---|---|
| നിൻ | നിൻ | നിങ്ങൾ. |
| തൻ | തൻ | തങ്ങൾ, താങ്കൾ, തമ്മൾ; തമ്മ. |
| അ (നപുംസകം) | അതു | അവ, അവററ, അവററകൾ, അവററു, അതുകൾ. |
| ഇ (നപുംസകം) | ഇതു | ഇവ, ഇവററ, ഇവററകൾ, ഇവററു, ഇതുകൾ. |
| എ (നപുംസകം) | എതു | എവ, എവററ, എവററകൾ, എവററു, എതുകൾ. |
| ഏ | ഏതു | ടി. |
| യാ | യാതു | യാവ, യാവററ, യാവററകൾ, യാവററു, യാതൊന്നുകൾ. |

A ഉദ്ദേശികാവിഭക്തിയുടെ ഏകവചനത്തിൽ എൻ, നിൻ, തൻ ഇവയ്ക്കു എനി, നിന, തനി എന്നു മുറയ്ക്കു ആദേശങ്ങൾ വരും.

ഉദാ:—എനിക്കു, നിനക്കു, തനിക്കു

നിർദ്ദേശികൈകവചനത്തിൽ *ഞാൻ, നീ, താൻ* എന്നു രൂപങ്ങൾ.

60. വേറെയും ചില വ്യത്യസ്തങ്ങളുണ്ടു്.

| ശബ്ദം. | സലിംഗബഹു | പൂജകബഹു | പുനർബഹു. |
|---|---|---|---|
| പെൺ | പെണ്ണുങ്ങൾ | പെങ്ങൾ (സ്വസാ) | പെങ്ങന്മാർ |
| ആൺ | ആണുങ്ങൾ | ആങ്ങള (ഭ്രാതാ) | ആങ്ങളമാർ |
| പൈതൽ | { പൈതങ്ങൾ<br>പൈതലുകൾ | | |
| കുഞ്ഞു് | കുഞ്ഞുങ്ങൾ | | |
| കൊച്ചു് | കൊച്ചുങ്ങൾ | | |
| മക | മകൻ<br>മകൾ | മകന്മാർ<br>മകളർ } മക്കൾ | |

കിടാവു് കിടാങ്ങൾ (മനുഷ്യരുടെ) കിടാക്കൾ (ജന്തുക്കളുടെ), ദേവകൾ; അസുരകൾ, ശിഷ്യകൾ ഇത്യാദികൾ, ദേവർകൾ, അസുരർകൾ, ശിഷ്യർകൾ ഇത്യാദികളിൽനിന്നു രേഫലോപം വന്നുണ്ടായ രൂപങ്ങളാകുന്നു.

61. സാംഖ്യഭേദകം വിശേഷണമായുള്ള നപുംസകനാമങ്ങൾക്കു ബഹുത്വമുണ്ടെങ്കിലും ഏകവചനം മതി.

| | | |
|---|---|---|
| ഉദാ:— | ആയിരം | മാങ്ങാ |
| | പത്തു | പശു |
| | എട്ടു | ദിക്ക |

പ്രത്യ—(പുംസ്ത്രീകളായാൽ)

നാലു ബ്രാഹ്മണർ

എട്ടു ദിക്പാലന്മാർ

മൂന്നു ഭാര്യമാർ

---

## അഭ്യാസം ൨.

---

ഈ വാക്യങ്ങളിലെ നാമങ്ങൾക്കുള്ള ലിംഗവചനങ്ങളെ പറക.

൧ ‘അഞ്ചുപേക്കുമൊരുമിച്ചുവസിപ്പാ-
നഞ്ചുദേശമവനിങ്ങുതരേണം’ ൧൪-൨

൨ ‘ഇന്നേത്ര ദൂരം നടക്കേണമാര്യാ
എന്നങ്ങു ഭൂയോപി ഭൂയോപി ചൊല്ലും
വാമാക്ഷിസീതാ ജനിപ്പിച്ചുകണ്ണീർ
പ്രാഥമ്യമായന്നു ശ്രീരാമ രാമാ’ രാ ൨൪-൨

൩ ‘ശ്രീരാമൻ ജനകാത്മജക്കു ചലജ്ജക്കുർദ്ധേന്ദുചൂഡൻ രമ-
ക്കംഭോജാക്ഷനരുന്ധതിക്കു ജനസുതൻ ഛായക്കു മാർത്താണ്ഡനും
ഇന്ദ്രാണിക്കുമഹേന്ദ്രനത്രിപഥഗക്കംഭോധി കാമൻരതി-
ക്കിന്നപ്പൊൻകൊടിയാൾക്കുവഞ്ചിരമണൻതീന്നുസൌഭാഗ്യവാൻ’
ശ്രീ വിശാ=വിജയം

൪ മുഷ്ടികൾകൊണ്ടു മുതുക്കൻ കുരങ്ങിന്റെ
വക്ഷോവക്ത്രവും കരങ്ങളും പാണ്ഡവൻ
പെട്ടെന്നുജീവൻ കളവാനുമടിയില്ല
കഷ്ടമീഭീമനിളപ്പെട്ടിരിക്കുമോ.

൫ സൈരന്ധ്രിതൻഗൃഹാന്തന്നിൽ സൈരംചെന്നു ജനാർദ്ദനൻ
മാരക്രീഡാമഹാനന്ദമാരംഭിച്ചാൻ നിശാന്തരം.

൬ ‘കുരുക്കളക്കാലമഹോശഠന്മാ-
രരക്കുകൊണ്ടാശു ഗൃഹം ചമച്ചാർ
അതിൽകിടന്നൊക്കെ ദഹിച്ചുപോയാ-
രതീവകഷ്ടം ബത പാണ്ഡവന്മാർ’

൭ ‘അന്നേരത്തുഗണക്കിടാങ്ങളവിടെപ്പൊൻകൈവളപ്പല്ലിനാൽ
പിള്ളയ്ക്കൊന്നുരസിക്കളത്തു സലിലം കക്കിച്ചു ചങ്ങാതിയെ

ക്രീഡിപ്പാൻജലസൂത്രമൊന്നിഫകിടച്ചെന്നോത്തുള്ളിക്കില-
ച്ചെല്ലപ്പിള്ളകളെക്കുട്ടത്തൊരിട്ടിയാൽത്തോടിച്ചിടേണംഭവാൻ?

൨൮ രണ്ടുംമൂന്നും തവണ കൃഷിയോറുന്ന കണ്ടങ്ങളേയും
വണ്ടും ഞണ്ടും വടിവൊടുകളിക്കുന്നകച്ചൂർങ്ങളേയും
തണ്ടുംകെട്ടിത്തരമൊടുചരിക്കുന്ന വള്ളങ്ങളേയും
കണ്ടുംകൊണ്ടച്ചെറുപുഴകൾതൻതീരമാർഗ്ഗേണപോക.

൨൯ ഉച്ചൈരവിടെ നിശാചരർതമ്മൊടു യുദ്ധംചെയ്യാൻ
൩൦ തയിയേ സുരഭിയെയെങ്ങൾക്കായേ തരികെന്നാനിമ്മുനി മുഖിയോടേ.

-കണ്ണശ്ശ.

൩൧ കാലകാലൻ ഭഗവാൻെറ ചരിതങ്ങളുരചെയ്യാൻ
ആളുഞാനെന്നൊരുഭാവമടിയത്തിന്നുണ്ടുതാനും —

൩൨ പത്തുമുഖങ്ങളുമിരുപത്തുകൈകളു-
മത്യുന്നതഗിരിസന്നിഭമാകിയ
ഗാത്രവുമുഗ്രതരഭീഷണമിരുപതു-
നേത്രവുമുൾക്കടദംഷ്ട്രാനികരം,

൩൩ കണ്ഠീരവമൃഗപടലികൾപോലും
രണ്ടടികൊൾവാൻമതിയാകില്ല.

൩൪ ചിലമ്പുമക്കാഞ്ചനകാഞ്ചിയോടും
ചിലമ്പുതൻമഞ്ജുളനാദമോടും
ചലൽപദം ഖേലയലാലസന്മാ-
രലങ്കരിച്ചാരഥ ഗോപവാടം ശ്രീകൃഷ്ണചരിതം

# വിഭക്തി പ്രകരണം

62. മററു പദങ്ങളുമായുള്ള സംബന്ധത്തെ കുറിക്കുന്നതിനുവേണ്ടി നാമങ്ങളിൽ ചേക്കുന്ന പ്രത്യയങ്ങൾക്കാകുന്നു *വിഭക്തി* എന്നു പേർ. വിഭക്തി ഏഴെണ്ണമുണ്ടു്. അവയുടെ പേരുകളും അവയ്ക്കുള്ള പ്രത്യയങ്ങളും ഉദാഹരണത്തോടുകൂടി താഴെ ഒരു പട്ടികയായി ചേക്കപ്പെട്ടിരിക്കുന്നു.*

* ഇവിടെ പ്രഥമ, ദ്വിതീയ മുതലായ സംസ്കൃതത്തിലുള്ള പേരുകളെ അല്ല ഗ്രഹിച്ചിരിക്കുന്നതു്. അന്വർത്ഥങ്ങളായ പുതിയ പേരുകളെ കല്പിച്ചിരിക്കുന്നു. 'ഹരിയിൽനിന്നു' എന്നും മററുള്ളതിനെ 'ഹരിയിൽ' എന്നതു് ആധാരികയും, 'നിന്നു' എന്നതു് ഗതിയും ആകുന്നു. അതുകൊണ്ടാണു് സംസ്കൃതത്തിലെ പഞ്ചമിക്കെതിരായി ഒരു പേർ ഇവിടെ കാണാത്തതു്.

| ഉദാ—പേർ. | പ്രത്യയം. | ഏക. | ബഹു. |
|---|---|---|---|
| 1. നിർദ്ദേശിക | നാമരൂപംതന്നെ | ഹരി | ഹരികൾ. |
| 2. പ്രതിഗ്രാഹിക | എ, ഏ. | ഹരിയെ | ഹരികളെ |
| 3. സംയോജിക | ഒട്ടു, ഓട്ടു | ഹരിയോട്ടു | ഹരികളോട്ടു |
| 4. ഉദ്ദേശിക | ക്കു് | ഹരിക്കു് | ഹരികൾക്കു |
| 5. പ്രയോജിക | ആൽ | ഹരിയാൽ | ഹരികളാൽ |
| 6. സംബന്ധിക | ഉടെ, ഉടേ | ഹരിയുടെ | ഹരികളുടെ |
| 7. ആധാരിക | ഇൽ | ഹരിയിൽ | ഹരികളിൽ, |

63. സംബോധന അൎത്ഥത്തിൽ വരുന്ന നിർദ്ദേശികയ്ക്കു *സംബോധിക* എന്നു പേർ. അതിൽ ശബ്ദത്തിനു് (1) 'ഏ' എന്ന നിപാതം ചേൎക്കുകയോ (2) സ്വരാന്തമെങ്കിൽ ആ സ്വരത്തെ നീട്ടുകയോ (3) 'അൻ' എന്നവസാനിക്കുന്നെങ്കിൽ അതിലെ 'ൻ' ലോപിച്ചു് 'അ' നീട്ടുകയോ വേണം.

| | | | |
|---|---|---|---|
| ഉദാ—ദേവിയേ! | ശങ്കുവേ! | രാമനേ! | |
| മകളേ! | മനസ്സേ! | അമ്മേ! | 1 |
| ദേവീ!, | ശങ്കൂ! | | 2 |
| രാമ! | കൃഷ്ണ! | | 3 |

64. ആധാരികയുടെ ഏകവചനത്തിനു് 'കൽ' എന്നു പ്രത്യയമുണ്ടു്. ഇതിനു സ്വല്പം അൎത്ഥഭേദവുമുണ്ടു്.

ഉദാ—രാമൻകൽ.

62-ാം വകുപ്പിൽ പറഞ്ഞ വിഭക്തിപ്രത്യയങ്ങളെ നേരേ ചേൎത്താൽ ഉദാഹരണത്തിനെടുത്ത ഹരിശബ്ദത്തിനു് വന്നതു പോലെ എല്ലാ ശബ്ദത്തിനും ശരിയായ വിഭക്തിരൂപം സിദ്ധിക്കുന്നതല്ല. പ്രത്യയം ചേൎക്കുമ്പോൾ ഏതാനും ശബ്ദങ്ങൾക്കു ചില അക്ഷരമാററങ്ങൾകൂടെ ചെയ്യേണ്ടതുണ്ടു്. ഈ മാതിരി അക്ഷരമാററങ്ങൾക്കു് വൈയാകരണന്മാർ *പ്രക്രിയ* എന്നു പേർ ചെയ്തിരിക്കുന്നു എന്നു് പരിഭാഷയിൽ വിവരിച്ചിട്ടുള്ളതു നോക്കുക. വിഭക്തിപ്രത്യയം സംബന്ധിച്ചു വരുന്ന പ്രക്രിയകളെ താഴെ വിവരിക്കുന്നു.

65. നകാരത്തിനു പിമ്പു് (1) ഉദ്ദേശികയുടെ (ക്കു്-പ്രത്യയത്തിന്റെ) കകാരം നിത്യമായും (2) സംബന്ധികയുടെ (ഉടെ പ്രത്യയത്തിന്റെ) ഉകാരം വികല്പേനയും ലോപിക്കും.

ഉദാ—രാമൻ+ക്ക്=രാമന്ന് [44 iv ൩ പ്രകാരം രാമന്നു എന്നും രൂപം കാണുക]
ധനത്തിൻ+ക്കു=ധനത്തിനു (ധനത്തിന്നു)
രാമൻ+ഉടെ=*രാമൻടെ=രാമന്റെ, രാമനുടെ.
ധനത്തിൻ+ഉടെ=ധനത്തിന്റെ, ധനത്തിനുടെ.

66. 'ഇൽ' എന്ന ആധാരികയൊഴികെയുള്ള വിഭക്തികളിൽ വ്യഞ്ജനാന്തശബ്ദങ്ങൾക്കൊട്ടുവിൽ 'ഇൻ' എന്നു വികല്പേന ചേർക്കാറുണ്ട്. ഈ ആഗമത്തെ വിഭക്തിയുടെ ഒരംശമായിട്ടു ഗണിക്കയാൽ വിഭക്തി പരമാകുമ്പോൾ ഉള്ള സന്ധികാര്യമെല്ലാം ഇതിനുമുമ്പും വരും.

ഉദാ-

| | | |
|---|---|---|
| വാക്കു | വാക്കിനെ / വാക്കെ | വാക്കിനാൽ / വാക്കാൽ |
| വയസ്സു | വയസ്സിനെ / വയസ്സെ | വയസ്സിനാൽ / വയസ്സാൽ |
| പെൺ | പെണ്ണിനെ / പെണ്ണെ | പെണ്ണിനാൽ / പെണ്ണാൽ |
| * ധനം | ധനത്തിനെ / ധനത്തെ | ധനത്തിനാൽ / ധനത്താൽ |

പ്രത്യ—വാക്കിൽ, വയസ്സിൽ, പെണ്ണിൽ, ധനത്തിൽ.

I. ശബ്ദാന്തവ്യഞ്ജനം ഒരു ലിംഗപ്രത്യയത്തിന്റെയോ വചനപ്രത്യയത്തിന്റെയോ ആകുന്നപക്ഷം ഈ ഇന്നാഗമമില്ല.

| | |
|---|---|
| ഉദാ—മകൾ—മകളുടെ | (ലിംഗപ്രത്യയം) |
| അവൻ—അവനെ | ടി |
| ദേവർ—ദേവരാൽ (വചന) | ടി |
| കുട്ടി—കുട്ടികളോടു | ടി |

II. ഉദ്ദേശികാസംബന്ധികകളിലും 'കൽ' പ്രത്യയത്തിലും ഇന്നാഗമം നിത്യമാകുന്നു.

ഉദാ—പെൺ—പെണ്ണിനു—പെണ്ണിന്റെ—പെണ്ണിൻകൽ
വയസ്സു—വയസ്സിനു—വയസ്സിന്റെ—വയസ്സിൻകൽ
ധനം—ധനത്തിന്—ധനത്തിന്റെ—ധനത്തിൻകൽ

---

'ൻട' എന്നതിനെ എഴുതുന്നതു 'ന്റ' എന്നാകുന്നു. ഉച്ചരിക്കുന്നതു ട, റ, എന്നു രണ്ടിന്റെയും മദ്ധ്യേയുള്ള ഒരുമാതിരി വർണ്ണം കൊണ്ടുമാകുന്നു.

* അനുസ്വാരത്തേയും ഇവിടെ വ്യഞ്ജനമായിട്ടു ഗ്രഹിച്ചിരിക്കുന്നു. ധനം+എ=ധനത്തെ എന്നു വന്നതു 42 VI ൦ കൊണ്ടെന്നോർക്കുക. വ്യഞ്ജനാന്തശബ്ദമായി ഗണിക്കയാൽതന്നെ ഇന്നാഗമവും വരുന്നു. അനുസ്വാരം മകാരത്തിന്റെ ഉച്ചാരണഭേദമെന്നേ ഉള്ളു.

'ങ്ങൾ' ആഗമമില്ലാത്തിടത്തു കൾ-പ്രത്യയത്തിന്റെ കകാരം ഇരട്ടിക്കും.

ഉദാ—തല+കൾ=തലക്കൾ (=തലങ്ങൾ)

67. വിഭക്തിപ്രത്യയത്തിനു മുമ്പും സമാസത്തിലും ടകാരറകാരങ്ങൾ ബഹുലമായി ഇരട്ടിക്കും.

ഉദാ—ചോറു ചോറിൽ, ചോററിൽ.
ആറു ആറിൽ, ആററിൽ.
നാടു—നാട്ടിൽ.
കൂടു—കൂട്ടോടെ.
കാടു+ആന=കാട്ടാന } സമാസം
നൂറു+ആണ്ടു=നൂററാണ്ടു് }

68. നപുംസകത്തിൽ പ്രതിഗ്രാഹികയെ പ്രായേണ പ്രയോഗിക്കമാറില്ല.



ഉദാ—രാമൻ പുസ്തകം വായിക്കുന്നു [പുസ്തകത്തെ എന്നില്ല]
രാമൻ കൈ കഴുകുന്നു [കൈയിനെ എന്നില്ല]
വടികൊണ്ടടിക്കുന്നു. [വടിയെ എന്നില്ല]

പ്രത്യു=(പുംസ്ത്രീലിംഗങ്ങളിലാകയാൽ)

രാമൻ കൃഷ്ണനെ അടിച്ചു, ലക്ഷ്മിയെ ശകാരിച്ചു.

## അഭ്യാസം ൯.

താഴെ കാണിച്ചിട്ടുള്ള വാക്യങ്ങളിലെ നാമങ്ങളുടെ വിഭക്തിരൂപങ്ങളെ പ്രക്രിയാസഹിതം പറക.

൧. ഗ്രീസ്ദേശത്തിൽ മാസിഡോണിയായിലെ രാജാവായ അലക്സാണ്ടർ മഹാൻ, ഫിലിപ്പ് എന്ന രാജാവിന്റെയും ഇപ്പൈറസിലെ രാജാവായ നിയോപ്ടൊലമസ്സിന്റെ പുത്രിയായ ഒലിമ്പിയസ്സിന്റെയും പുത്രനായിരുന്നു.

൨. സ്കാട്ടുകളുടെ രാജ്ഞിയായ മേരിയുടെ ചരിത്രം വാദപ്രതിവാദങ്ങൾക്കു വിഷയമായിരുന്നു.

൩. പ്രാസമുപേക്ഷിച്ചതോടുകൂടി പരിഷ്കാരപ്രിയന്മാരെ പ്രസാദിപ്പിക്കാൻ വേണ്ടി പ്രാചീനന്മാരാൽ ദുസ്ത്യജമെന്നു ഗണിക്കപ്പെട്ടിരുന്ന മററു രണ്ടെണ്ണംകൂടി ഇതിൽ ഉപേക്ഷിച്ചിട്ടുണ്ടു്.

൪. ആദ്യമായി കവനങ്ങൾ പദ്യരീതിയെ ആശ്രയിച്ചിരുന്നു എന്നു ഭാഷയുടെ ചരിത്രത്താൽ വെളിവാകും,

൫ ആവൃത്തികൊണ്ടു രസിക്കുന്ന കാലം എല്ലപ്പോഴിൽ അവസാനിക്കുന്നു.
൬. 'തണ്ടാർപൊയ്കയ്ക്കു ശിശിരകരൻ തന്റെ സാന്നിദ്ധ്യം'
൭. "കന്നത്തൊത്താർമിഴിയാളെ ചാരകൻ നിയോഗിച്ചാൻ"
൮. 'ചെന്നങ്ങു കുരങ്ങിന്റെ കർണ്ണത്തിൽ മന്ത്രിച്ചതു.'
൯. 'എന്റെ പ്രിയസഹവാസിയായ നിങ്ങളോടു ഞാനൊന്നു ചോദിക്കട്ടെ'
൧൦. 'ഉടജത്തിൽ വസിച്ചിട്ടും ജനത്തി-
ന്നടലേയും രമണീയമെന്നുവന്നാൽ'

---

അഭ്യാസം ൧൦.

ഈ ശബ്ദങ്ങളുടെ * സിദ്ധരൂപം ചൊല്ലുക—

| | | |
|---|---|---|
| അതു | എല്ലാം | ആൺ |
| നാത്തൂൻ | തോട്ട് | അങ്ങേർകേൾ |
| ഞാൻ | നീരു | ആന |

# വിഭക്ത്യാഭാസപ്രകരണം

ഇനി, എല്ലാ നാമങ്ങളിലും ചേരാത്തതിനാൽ വിഭക്തികളുടെ കൂട്ടത്തിൽ ചേർക്കുന്നതിനു യോഗ്യത ഇല്ലാത്തവയാണെങ്കിലും എന്നാൽ അർത്ഥംകൊണ്ടു വിഭക്തികളോടു തുല്യങ്ങളായ ചില പ്രത്യയങ്ങളുണ്ടു്. അവയെ ആണ് *വിഭക്ത്യാഭാസങ്ങൾ* എന്നു പറയുന്നതു്.

69. വ്യഞ്ജനാന്തങ്ങൾക്കു 'അതുള്ളെടത്തു' 'അതുള്ളപ്പോൾ' എന്ന ദേശകാലങ്ങളർത്ഥത്തിൽ 'ഉ്' പ്രത്യയം ബഹുലമായ് വരും; ശബ്ദത്തിനപ്പോൾ 'അം' എന്ന ലിംഗപ്രത്യയവും ചേക്കണം.

ഉദാ.—കാററു് —† കാററത്തു = കാററുള്ളെടത്തു് (അല്ലെങ്കിൽ ഉള്ളപ്പോൾ)
വെയിൽ—വെയിലത്തു ടി.
ഇരുട്ടു് —ഇരുട്ടത്തു് ടി.
മഞ്ഞു് —മഞ്ഞത്തു് ടി.

---

* 'സിദ്ധരൂപം' എന്നുവച്ചാൽ (പ്രത്യയങ്ങളെ ചേർക്കുന്നതുകൊണ്ടു) സിദ്ധമായ (സിദ്ധിച്ചിട്ടുള്ള) രൂപം എന്നേ അർത്ഥമുള്ളു.

† കാററു = കാററം + ഉ = കാററത്തു് അനുസ്വാരത്തിനു 12 VI (൧) കൊണ്ടു് ത്താദേശം.

A. 'ആ സ്ഥലത്തു്' 'ആ കാലത്തു്' എന്ന സ്ഥലകാലവാചികൾക്കും 'ഉ്' പ്രത്യയം. ഇതിൽ വ്യഞ്ജനാന്തങ്ങൾക്കു ലിംഗപ്രത്യയം ചേൎക്കേണ്ട.

ഉദാ.—കൊല്ലം — കൊല്ലത്തു്.
കോഴിക്കോടു് — കോഴിക്കോട്ടു്
ഇടം — ഇടത്തു്.
സ്ഥലം — സ്ഥലത്തു്.

*ഉപദേശം*—ഇതും ബഹുലമായാൽ കാലവിശേഷവാചികൾക്കു വരുകയില്ല. അതിനാൽ 'മാസത്തു്' 'ദിവസത്തു്' ഇത്യാദികൾ നടപ്പില്ല. ഈ പ്രത്യയം ആധാരികയ്ക്കു തുല്യമാകയാൽ ഇതിന്നു *ആധാരികാഭാസം* എന്നു പേരിടാം.

70. ആധാരികാന്തത്തിന്നും ആധാരികാഭാസത്തിന്നും ആഭിമുഖ്യം (അതിലേക്കു) എന്നൎത്ഥത്തിൽ 'ക്കു' എന്ന പ്രത്യയം വരും. ഇതു് ഉദ്ദേശികയ്ക്കു തുല്യമാകയാൽ *ഉദ്ദേശികാഭാസം* എന്നു വിളിക്കപ്പെടുന്നു.

ഉദാ.— വെള്ളം —വെള്ളത്തിലേയ്ക്കു
കാടു —കാട്ടിലേയ്ക്കു
കൊല്ലം —കൊല്ലത്തേയ്ക്കു
കോഴിക്കോടു—കോഴിക്കോട്ടേയ്ക്കു

71. ആധാരികാന്തത്തിന്നും ആധാരികാഭാസാന്തത്തിന്നും അതിലുള്ള, എന്നൎത്ഥത്തിൽ 'എ' പ്രത്യയം.

ഉദാ.—കാടു —കാട്ടിലേ =കാട്ടിലുള്ള
ശിരസ്സു —ശിരസ്സിലേ =ശിരസ്സിലുള്ള
കൊല്ലം — കൊല്ലത്തേ =കൊല്ലത്തുള്ള
വിഷ്ണു —വിഷ്ണുവിങ്കലേ=വിഷ്ണുവിങ്കലുള്ള

A. ലുപ്താധാരികയിൽ വ്യഞ്ജനാന്തങ്ങൾക്കു 'അം' എന്ന ലിംഗപ്രത്യയംകൂടി ചേൎക്കണം.

ഉദാ.—ഇന്നു ഇന്നത്തെ. [ഇന്നു +അം+എ]
നാൾ നാളത്തെ. [നാൾ +അം+എ]
മിനിഞ്ഞാന്നു മിനിഞ്ഞാന്നത്തെ [മിനിഞ്ഞാന്നു +അം+എ]

72. 'അ' 'ഇ' 'തൻ' എന്ന സൎവ്വനാമങ്ങളുടെ രൂപങ്ങളെ വിഭക്തിപ്രത്യയത്തിന്നു പകരം ചേൎക്കാം.

ഉദാ.—'പ്രണയിനിയായകിയ ദേവിവാണിതാനും'
'അടവിതന്നിലെഴുന്നെള്ളി'
'മനമതിലെന്തോരുഭാവാൽ'
'ധരപതിഭീമനുകാറമതാകിയ'

## അഭ്യാസം ൧൧.

അടിയിലുള്ള വിഭക്ത്യാഭാസങ്ങളെ ചൂണ്ടിക്കാണിക്ക.

൧. കൂരിരുട്ടത്തൊരു വെളിച്ചംകണ്ടാൽ
ആരുതാൻ ആഹ്ലാദിക്കയില്ല?

൨. കൊല്ലത്തും കോട്ടയത്തും കലിതകൗതുകമക്കൊച്ചിതൃശ്ശൂരിലും,

൩. ശത്രുരാജ്യത്തു ചെല്ലുമ്പോൾ ഇജ്ജയത്തെ
അവക്ഷാക്ഷമിഷ്ടമില്ലെന്നറിഞ്ഞാലും,

൪. 'അന്നരത്നഗണക്കിടാങ്ങളുവിടെ
പ്പൊൻകൈവളപ്പള്ളിയാൽ'

൫. 'വഞ്ചിക്ഷോണിക്കൊരുതിലകമാമപ്പുരത്തേക്കുപോകും
വഞ്ചിക്കൂട്ടം വരുമളവിലമ്മത്താട്ടുവാംതൊത്തുങ്ങി'

൬. ആവാക്കേയീവടിവൊട്ടു പടഞ്ഞാട്ടു കിഞ്ചിൽ ഗമിച്ചാൽ,

൭. 'ചാരത്തോരോവശമതിലെഴും ചന്ദ്രശാലാന്തരാളെ'

൮. 'ഇതിൽ ചുവടെ ചേർന്നവയെ ഉററു പഠിക്കണം,

൯. 'സല്ക്കരിച്ചിതുയഥായോഗ്യമുവീന്ദ്രൻതാനും,

൧൦. ഭരതശത്രുഘ്നന്മാർ തമ്മുടെ പതികളായി,

൧൧. 'കോപേന ഭത്സിച്ചു കൈകേയിതന്നോടു
താപേനചൊല്ലിയാൻ,

൧൨. 'കൈതപ്പൂന്തേനുണ്മാൻ
സാധിക്കാഞ്ഞാന്നിടേണ്ട ഖേദമെടോ,
'മധുപകുമാരക! നിൻമെയ്
മുള്ളുകളാൽ കീറിടാസ്സുതാൻലാഭം,

൧൩. 'നാളത്തെദ്ദിവസംവരാൻ പണിപരം
നാളേററമുണ്ടാകയാൽ,

൧൪. അന്തഃകീരങ്ങൾവാഴും തരുകുഹരമതിൽ
നിന്നുവീണോരുധാന്യം,

൧൫. 'കരുവിധിയിതെന്നിക്കു നിൻെറകാര്യം
പറവതിന്നില്ല സദാവിളംബമത്രേ,

൧൬. 'ജലത്തിലെപ്പോളകളെന്നപോലെ,

൧൭. യൂറോപ്പിലെ രാജ്യങ്ങളിൽവച്ചു 'ഏറെ വലുതേതു്?

൧൮. ദിവാൻജി രണ്ടുമാസത്തേക്കു ഇവിടെ ഉണ്ടായിരിക്കയില്ല,

# കൃത്യധികാരം

കൃതികളുടെ വേരായ ശബ്ദരൂപത്തിനു *ധാതു* എന്നൊരു പേരുണ്ടു്. കാണുന്നു, ചെയ്തു, പറഞ്ഞു, എന്ന ഈ കൃതി ശബ്ദങ്ങളുടെ വേരുകൾ മുറയ്ക്കു കൺ, ചെയ്, പറ എന്നവയാകുന്നു.

അവ ധാതുക്കൾ എന്നു പറയപ്പെടുന്നു. ക്രിയകൾക്കു (1) കാലം, (2) പ്രകാരം, (3) പ്രയോഗം, (4) ലിംഗം, (5) പുരുഷൻ, (6) വചനം എന്ന ഈ ആറുപാധികളെക്കുറിക്കുന്നതിനായി രൂപഭേദങ്ങൾ വരും. അവയെ മുറയ്ക്കു വിവരിക്കുന്നു.

## ൧ കാലപ്രകരണം

73. കാലം ഒരു ക്രിയ നടക്കുന്ന സമയത്തെക്കുറിക്കുന്നു. കഴിഞ്ഞതു *ഭൂതം*; നടക്കുന്നതു *വർത്തമാനം*; വരാനുള്ളതു *ഭാവി* എന്നു മൂന്നു കാലങ്ങൾ.

74. വർത്തമാനത്തിൽ ധാതുവിനു 'ഉന്നു' എന്ന പ്രത്യയം.

| | | | |
|---|---|---|---|
| ഉദാ—പറ | പറ | + ഉന്നു = പറയുന്നു | (യാഗമസന്ധി) |
| ചെയ് | ചെയ് | + ഉന്നു = ചെയ്യുന്നു | (ദ്വിത്വസന്ധി) |
| വര് | വര് | + ഉന്നു = വരുന്നു | |
| പോ | പോ | + ഉന്നു = പോവുന്നു, പോകുന്നു. | |

(സന്ധികളിൽ [43 (I) (b)] വാഗമത്തിനു വികല്പേന [42 (V)] കാദേശം.

75. ഭൂതത്തിൽ (A) സ്വരാന്തങ്ങൾക്കും ചില്ലന്തങ്ങൾക്കും 'തു' എന്നും (B) വ്യഞ്ജനാന്തങ്ങൾക്കും, റാന്തങ്ങൾക്കും 'ഇ' എന്നും പ്രത്യയങ്ങൾ.

| | | | | |
|---|---|---|---|---|
| ഉദാ—തൊഴ | തൊഴ | + | തു = തൊഴുതു | |
| കൺ | കൺ | + | തു = കണ്ടു | [42. I] |
| തിൻ | തിൻ | + | തു = തിന്നു | [42. IV] |
| തങ്ങ് | തങ്ങ് | + | ഇ = തങ്ങി | [44. IV] |
| ചാട് | ചാട് | + | ഇ = ചാടി | |
| പേറ് | പേറ് | + | ഇ = പേറി | |
| അമറ് | അമറ് | + | ഇ = അമറി. | |

*വിശേഷവിധി*—ചില്ലന്തങ്ങളിലും സ്വരാന്തങ്ങളിലും അപൂർവ്വം ചിലതിനു 'ഇ' പ്രത്യയംതന്നെ ഉണ്ട്. അവ 'അരുൾ' മുതലായ ധാതുക്കളാകുന്നു. അതിനാൽ അവയെ 'അരുളാദി' എന്നൊരു ഗണമാക്കി ചേർത്തിരിക്കുന്നു.

# അരുളാദിഗണം

| | | | | |
|---|---|---|---|---|
| അരുൾ: | ആ. | കോര്. | ചൊൽ | } വികല്പേന. |
| പൂൾ. | പോ. | ഊര്. | വെൽ | |
| മുൾ | വാര് | | | |

ഉദാ—അരുളി, പൂളി, ആയി പോയി ചൊല്ലി അല്ലെങ്കിൽ ചൊന്നു, വെല്ലി, അല്ലെങ്കിൽ, വെന്നു.

76 ഭാവിയിൽ 'ഉം' എന്നു പ്രത്യയം.

ഉദാ—പറ = പറയും
ചെയ് = ചെയ്യും. [44. IV]
വര് = വരും
പോ = പോവും പോകും. [42. V]

ഇവയിൽ സന്ധികാൎയ്യം എല്ലാം വൎത്തമാനകാലത്തിനു കാണിച്ചവ തന്നെ എന്നോൎക്കുക.

A. അപവാദം (1) അവധാരണാൎത്ഥത്തിലുള്ള 'ഏ' എന്ന നിപാതത്തിന്റെ യോഗത്തിലും (2) അലങ്കാരത്തിനുവേണ്ടി ചോദ്യരൂപത്തിലെഴുതുന്ന വാക്യത്തിലും (3) ഉപദേശവിധികളെ ബലപ്പെടുത്താതെ പറയുന്നിടത്തും ഭാവിക്കു 'ഉ' എന്നു വേണം പ്രത്യയം.

(1) { രാമനേ രാവണനെക്കൊല്ലു
ധൎമ്മപുത്രർ സത്യമേ പറയൂ
ദുഷ്ടൻ പരനെ ദ്രോഹിക്കയേ ചെയ്യു

(2) { 'എങ്ങനെ കൊടുപ്പൂ ഞാൻ'
'ഹന്തഞാനെന്തുചെയ്‌വൂ'

(3) { 'മമ സങ്കടമറിയിപ്പൂ—വിധി'
'ക്ഷേത്രേണം കളവു പിന്നെ.—'

ഇനി ധാതുക്കളുടെ രൂപസിദ്ധിയിൽ ആവശ്യപ്പെട്ട ചില പ്രക്രിയകൾ ഉള്ളവയെ കാണിക്കുന്നു. നാമത്തിനു പറഞ്ഞതു പോലെ ധാതുക്കൾക്കും ഏതാൻ ചില അക്ഷരമാററങ്ങൾ കൂടാതെ എല്ലാത്തിനും ശരിയായ രൂപം സിദ്ധിക്കുന്നതല്ല.

ശബ്ദവിഭാഗത്തിൽ കൃതികൾക്കു കാരിതം അകാരിതം എന്നൊരു വിഭാഗം പറഞ്ഞിട്ടുണ്ടല്ലോ. അവയ്ക്കുതങ്ങളിൽ എല്ലാ രൂപങ്ങളിലും ഭേദങ്ങൾ ഉണ്ട്. ഒരു ധാതു കാരിതമൊ അകാരിതമൊ എന്നറിയുന്നതു നിഘണ്ടുവിൽനിന്നോ പരിചയം കൊണ്ടോ വേണ്ടതാകുന്നു.

77. കാരിതങ്ങൾക്കു സ്വരത്തിന്നുമുമ്പു 'ക്കു' എന്ന അന്താഗമം വേണം.

ഉദാ॰ കട — കടക്കുന്നു — കടക്കും — കടക്കാൻ — കടക്കുക
പിടി — പിടിക്കുന്നു — പിടിക്കും — പിടിക്കാൻ — പിടിക്കുക
പാർ — പാർക്കുന്നു — പാർക്കും — പാർക്കാൻ — പാർക്കുക
കേൾ — കേൾക്കുന്നു — കേൾക്കും — കേൾക്കാൻ — കേൾക്കുക

78. A. തു പ്രത്യയത്തിന്ന (1) ഓഷ്ഠ്യാകാരാന്തങ്ങളിലും, (2) ഉകാരാന്തമൊഴികെയുള്ള അകാരിതങ്ങളിലും നകാരം ആദ്യാഗമം ചേരും.

ഉദാ—

(1) { കട — കട+തു = കട+ന്തു = കടന്നു. [42. IV.]
നട — നട+തു = നട+ന്തു = നടന്നു. ടി.

(2) { പകർ — പകർ+തു = പകർന്തു = പകർന്നു.
ഉരു — ഉരുൾ+തു = ഉരുൾ+ന്തു.
= ഉരുൺ + ന്തു [42. II (b)]
= ഉരുൺ + ൺതു [42. I (b)]
= ഉരുൺ + ണ്ടു [42. I (b)]
= ഉരുണ്ടു, [ണകാരം രണ്ടുള്ളതിൽ ഒന്നു ഉച്ചാരണത്തിൽ വിശേഷമില്ലായ്കയാൽ ഉപേക്ഷിക്കപ്പെടുന്നു.]

പ്രത്യു— (ഉകാരാന്തമായ അകാരിതമായാൽ)
തൊഴു — തൊഴുതു.
പിഴു — പിഴുതു.

B. കാരിതങ്ങളിൽ തു പ്രത്യയത്തിന്ന ദ്വിത്വം.

ഉദാ.— കൊടു — കൊടുത്തു.
പിടി — പിടിത്തു (= പിടിച്ചു) [79. a.]
എടു — എടുത്തു.
പാർ — പാർത്തു.

79. A. തു പ്രത്യയത്തിന്ന താലവ്യസ്വരങ്ങൾക്കു പിമ്പ് 'ച്ചു' 'ഞ്ചു' എന്ന താലവ്യാദേശം.

തകാരത്തിന്ന താലവ്യം ചകാരവും; നകാരത്തിന്ന താലവ്യം ഞകാരവും ആകയാൽ പിന്നീടു 2. (1) a കൊണ്ടു ചവർഗ്ഗാദേശവും വന്നു 'ത്തു' 'ച്ചു' വും 'ന്തു' 'ഞ്ചു'വും ആകുമെന്നറിക.

ഉദാ.— വല — വലതു = വലന്തു [78a] = വലഞ്ചു [79a] = വലഞ്ഞു [42 IV]
തേ — തേതു = തേന്തു [78(A)] = തേഞ്ചു = തേഞ്ഞു [42 IV]
ഇടി — ഇടിതു = ഇടിത്തു [78(B)] = ഇടിച്ചു.
വൈ — വൈതു = വൈത്തു (ടി) = വൈച്ചു (വച്ചു)

B. സംവൃതാന്തങ്ങൾക്കും ത്തു പ്രത്യയം തന്നെ; അതിന് അന്ത്യവ്യഞ്ജനത്തോടു സംശ്ലേഷവും വരും. ത്തു പ്രത്യയത്തിന്റെ തകാരവും ധാതുവിന്റെ അന്ത്യവ്യഞ്ജനവും ചേൎന്ന് ഒന്നാകുമെന്നൎത്ഥം.

ഉദാ.—പെറ്—പെറ്ത്തു=പെററു.
അറ് - അർത്തു =അററു.
പുക് - പുക്ത്തു =പുക്കു.
മിക് - മികത്ത =മിക്ക.

C. ഴ്ന്ത, ണ കാരമാകും

ഉദാ.—വീഴ്—വീഴ്ന്തു=വീണു.
കേഴ്—കേഴ്ന്തു=കേണു.

80. ഉണ്ടാദികൾ വൎത്തസ്ഥങ്ങളാകുന്നു.

ഉദാ —ഉൾ-ഉണ്ടു്-(വൎത്തമാനത്തിൽ ത്തു പ്രത്യയം, ഉകാരത്തിനു സംവൃതം)
കൺ-കാണുന്നു-കാണും (ദീൎഘം)
വര് -വന്നു - (രേഫലോപം)
ആ -ആയി - (വാഗമത്തിനുപകരം യാഗമം)
പോ-പോയി - (ടി)
ച -ചത്തു - (ഹ്രസ്വം)

---

## അഭ്യാസം ൧൨

---

താഴെ എഴുതിയിരിക്കുന്ന ധാതുക്കളുടെ ഭൂതഭാവിവൎത്തമാനരൂപങ്ങളെ പ്രക്രിയാസഹിതം പറക.

| കാരിതം | | അകാരിതം | |
|---|---|---|---|
| ൧ | അറ | ൧ | അടി |
| ൨ | തള | ൨ | എരി |
| ൩ | കിട | ൩ | തുമ്മി |
| ൪ | കോമ | ൪ | ഇട |
| ൫ | വിത | ൫ | ചി |
| ൬ | വിറ | ൬ | ഉഴ |
| ൭ | പിട | ൭ | തെ |
| ൮ | തിള | ൮ | പോ |

# ൨ പ്രകാരം

81. പ്രകാരമെന്നതു ധാതുവിൽ കാലാദ്യർത്ഥത്തിനു പുറമേ നിയോഗം, വിധി മുതലായ വിശേഷാർത്ഥങ്ങളെ ചേർക്കുന്നു. (1) നിർദ്ദേശകം (2) നിയോജകം (3) വിധായകം (4) അനുജ്ഞായകം എന്ന നാലു പ്രകാരങ്ങളുണ്ടു്.

82. നിർദ്ദേശകം, ധാത്വർത്ഥത്തെ കേവലമായ പ്രകാരത്തിൽ കാണിക്കുന്നു ഇതിനു വിശേഷിച്ചു ഒരു പ്രത്യയവും ഇല്ല.

ഉദാ.— ബാലന്മാർ കളിക്കുന്നു.
രാമൻ രാവണനെക്കൊന്നു.
കല്ക്കി അവതരിക്കും.

ഇവയിൽ ധാത്വർത്ഥത്തിൽ കാലം മാത്രമല്ലാതെ വിശേഷാർത്ഥമൊന്നും ചേർന്നിട്ടില്ല.

83. നിയോജകം, നിയോഗം (ആജ്ഞ, വരതികൊടുക്കുക) എന്ന വിശേഷാർത്ഥത്തെ കുറിക്കുന്നു. ഈ നിയോജകപ്രകാരത്തിൽ മാത്രം മേല്പറയാൻപോകുന്ന പുരുഷവചനഭേദമുണ്ടു്. ഇതിനു പ്രഥമോത്തമപുരുഷന്മാരിൽ ഒരു രൂപവും മദ്ധ്യമപുരുഷന്റെ രണ്ടു വചനങ്ങളിലും വേറെ വേറെ രൂപങ്ങളുമാകുന്നു.

84 നിയോജകത്തിനു മദ്ധ്യമപുരുഷന്റെ ഏകവചനം ശബ്ദരൂപം തന്നെ; അതിനു ബഹുവചനത്തിൽ 'ഇൻ' എന്നു പ്രത്യയം; ശേഷം പുരുഷന്മാരുടെ എല്ലാ വചനങ്ങൾക്കും 'അട്ടേ' എന്നു പ്രത്യയം.

ഉദാ:—

| ധാതു. | പ്രഥമ — ഉത്തമ<br>ഏക—ബഹു | മദ്ധ്യമ<br>ഏക—ബഹു | |
|---|---|---|---|
| പോ | പോവട്ടെ | പോ | പോവിൻ. |
| ചെയ് | ചെയ്യട്ടെ | ചെയ്യ് | ചെയ്യിൻ. |
| നിൽ | നിൽക്കട്ടെ നിൽ, | നിൽക്ക് | നിൽക്കിൻ. |
| അണ | അണയട്ടെ | അണ | അണയിൻ. |

മദ്ധ്യമപുരുഷൈകവചനത്തിൽ പ്രത്യയമില്ലാത്തതിനാൽ 'നിൽ' എന്നതിനു സന്ധിയിൽപറഞ്ഞ സംവൃതആഗമം വരുമ്പോൾ അതു സ്വരമാകയാൽ കാരിതത്തിന്റെ ക്കു് ആഗമം വ

ന്നു 'നിൽക്കു്' എന്നു രൂപം വരുന്നു. ചില്ലിനു സംവൃതാഗമം വികല്പമാകയാൽ 'നിൽ' എന്നും 'നിൽക്കു്' എന്നും രണ്ടു രൂപമായി.

85. മദ്ധ്യമബഹുവചനത്തിന്റെ 'ഇൻ' പ്രത്യയം ഭാവിരൂപത്തിൽനിന്നും വരാം.

| | | | |
|---|---|---|---|
| ഉദ:— പറ. | പറയും | +ഇൻ=പറയുവിൻ. | [4 (6) (d) പറയിൻ] |
| കേൾ | കേൾക്കും | +ഇൻ=കേൾക്കുവിൻ. | [ടി] കേൾക്കിൻ |
| വര്. | വരും | +ഇൻ=വരുവിൻ | [ടി] വരിൻ |

86. (1) മദ്ധ്യമബഹുവചനമായ 'ഇൻ' (2) അവധാരകഭാവിയായ 'ഊ' (3) പിൻവിനയെച്ചമായ 'ആൻ' ഇവയുള്ളപ്പോൾ മുമ്പു കാരിതങ്ങളുടെ 'ക്കു്'—ആഗമം 'പ്പു്' എന്നുമാകും.

ഉദാ:—

| | |
|---|---|
| നട | നടപ്പിൻ — നടപ്പൂ — നടപ്പാൻ. |
| | നടക്കിൻ — നടക്കൂ — നടക്കാൻ. |
| വലി | വലിപ്പിൻ — വലിപ്പൂ — വലിപ്പാൻ. |
| | വലിക്കിൻ — വലിക്കൂ — വലിക്കാൻ |
| പാർ | പാർപ്പിൻ — പാർപ്പൂ — പാർപ്പാൻ. |
| | പാർക്കിൻ — പാർക്കൂ — പാർക്കാൻ. |

ഇതിനാൽ കാരിതങ്ങൾക്കു നിയോജകമദ്ധ്യമബഹുവചനത്തിൽ നിൽക്കിൻ, നില്പിൻ, നിൽക്കുവിൻ എന്നപോലെ വികല്പങ്ങളെക്കൊണ്ടു മൂന്നുരൂപം വരാമെന്നറിക.

87. ധാതു ണ കാരാന്തമോ ന കാരാന്തമോ ആയാൽ മുൻവകുപ്പിൽ ചൊന്ന നിമിത്തങ്ങളിലെല്ലാം അതിനു വികല്പേന മ കാരം അന്താഗമം ചേരും.

| | | | |
|---|---|---|---|
| കാൺ | കാൺമിൻ | കാൺമൂ | കാൺമാൻ. |
| | കാണിൻ | കാണൂ | കാണാൻ. |
| തിൻ | തിന്മിൻ | തിന്മൂ | തിന്മാൻ. |
| | തിന്നിൻ | തിന്നൂ | തിന്നാൻ. |
| ഉൺ | ഉൺമിൻ | ഉൺമൂ | ഉൺമാൻ |
| | ഉണ്ണിൻ | ഉണ്ണൂ | ഉണ്ണാൻ. |

ഈ ണ്മ-ന്മ-കളെ സാധാരണയിൽ മ്മ എന്നേ എഴുതാറുള്ളൂ. 'ഉമ്മാനില്ലാഞ്ഞൊരുനാളൊരുപിടിയവിലും കൊണ്ടു ചെന്നാൻ കുചേലൻ' ഇത്യാദി പ്രയോഗം നോക്കുക. എന്നാൽ 'കാണ്മാൻ' എന്നതിനെ കാമ്മാൻ എന്നു ആരും എഴുതാറില്ലതാനും

88. ആലും, എന്ന ചേൎത്ത ഭൂതകാലരൂപവും നിയോജകമദ്ധ്യമത്തിന്റെ ഫലം ചെയ്യും. ഇതിനെ പൂജിച്ചു പറയുന്നിടത്തു ഉപയോഗിച്ചുവരുന്നു.

ഉദാ:—'കേട്ടാലുമിത്തരുണിമേയകയെന്നവാനോർ'
'മധുരമൊഴിശാരികെ വന്നാലും നീ'

89. വിധായകം വിധി, കൃത്യം, ശീലം എന്ന അൎത്ഥങ്ങളെ കാണിക്കുന്നു.

90. 'ഏണം' അല്ലെങ്കിൽ 'എണം' എന്ന പ്രത്യയം വിധായകത്തെ കുറിക്കുന്നു.

ഉദാ:—പറ —പറയേണം, പറയെണം.
പോ —പോവേണം, പോകേണം പോകെണം.
ചെയ് —ചെയ്യേണം, ചെയ്യെണം.

'പറയെണം' 'ചെയ്യെണം' എന്നു എഴുതേണ്ടതിന് ആളുകൾ തെറ്റിദ്ധരിച്ചു 'പറയണം,' 'ചെയ്യണം' എന്നു എഴുതുക പതിവായിത്തീൎന്നിരിക്കുന്നു. 'ജനം' 'ദയ' എന്നവയെ 'ജെനം' 'ദെയ' എന്നു എഴുതിയാലത്തെപ്പോലെ വായിക്കാറുണ്ട്. അതുപോലെ 'പറയണം' എന്നെഴുതിയാലും 'പറയെണം' എന്നു വായിക്കാമല്ലോ എന്നാണു അവരുടെ യുക്തി എന്നു തോന്നുന്നു. എന്നാൽ ജനദയാദി ശബ്ദങ്ങളിൽ സംസ്കൃതത്തിലെ ശുദ്ധ അകാരം ഭാഷയിൽ താലവ്യമാക്കി ഉച്ചരിക്കയാകുന്നു. 'പറയെണം' ഇത്യാദികളിൽ യകാരത്തിന്റെ മേലുള്ള സ്വരം അകാരമേ അല്ല; 'ഏണം' എന്ന പ്രത്യയത്തിന്റെ ഹ്രസ്വംവന്ന യ കാരമാകുന്നു എന്നു ഓൎമ്മിക്കണം.

91. വിധായകത്തിനു വിധി, ശീലം, കൃത്യം എന്നു മൂന്നൎത്ഥം പറഞ്ഞതിൽ ആദ്യത്തെ രണ്ടൎത്ഥത്തിലും കാലഭേദത്തിനു സംബന്ധമില്ല.

ഉദാ—എല്ലാവരും സത്യം പറയണം—വിധി.
കുംഭകൎണ്ണനു സദാ ഉറങ്ങണം—ശീലം.

ഇവയിൽ കാലഭേദം സംബന്ധിക്കുന്നതേ ഇല്ല. കൃത്യം എന്ന മൂന്നാമൎത്ഥത്തിനു മാത്രം കാലഭേദത്തിനു ചേൎച്ചയുണ്ട്. കൃത്യമൎത്ഥത്തിനു

വേലക്കാർ സമയത്തു ഹാജരാകണം—അതു (അവരുടെ കൃത്യമാണ്.)

എന്നുദാഹരണം പറയാം. ഒന്ന് ഒരുവന്റെ കൃത്യമാകുന്നു എന്നോ ആയി എന്നോ, ആകും എന്നോ, ആവശ്യംപോലെ പറ

യേണ്ടതായി വരും. ഇങ്ങനെ വിധായകപ്രകാരത്തിനു കൃത്യമത്ഥത്തിൽ ത്രികാലങ്ങൾ ആവശ്യപ്പെടുന്നു. ഈ പ്രകാരത്തിന്റെ പ്രത്യയമായ 'എണം' എന്നതു വാസ്തവത്തിൽ വേൺ-എന്ന ഒരു ധാതുവിന്റെ 'വേണ്ടും' എന്നുള്ള ഭാവിരൂപം തന്നെ ദുഷിച്ചുണ്ടായതാണ്. അതിനാൽ കാലഭേദത്തിനു ആവശ്യം നേരിട്ടപ്പോൾ ആ ധാതുവിന്റെ ത്രികാലരൂപങ്ങളെ തന്നെ പ്രത്യയം പോലെ ചേക്കുന്നു. അതിന്റെ രൂപങ്ങളാവിതു്.

| വത്ത. | ഭൂതം. | ഭാവി, |
| --- | --- | --- |
| വേണുന്നു } | വേണ്ടി | വേണ്ടും } |
| വേണ്ടുന്നു } | | വേണ്ടു } |

ഈ രൂപങ്ങളെ തന്നെ ആദിവണ്ണമായ വകാരം വിട്ടിട്ടു ധാതുവിൽ ചേക്കണം.

| | വത്ത. | ഭൂതം. | ഭാവി. | |
| --- | --- | --- | --- | --- |
| ഉദാ—പറയേണ്ടുന്നു | | പറയേണ്ടി. | പറയേണ്ടും | പറയേണ്ടു. |

92. അനുജ്ഞായകം, അനുജ്ഞ(സമ്മതം)യെ കുറിക്കുന്നു.

93. അനുജ്ഞായകത്തിന് 'ആം' എന്ന പ്രത്യയം.

ഉദാ—പറ —പറയാം (പറക സമ്മതിക്കപ്പെട്ടിരിക്കുന്നു എന്നത്ഥം)

| | | | |
| --- | --- | --- | --- |
| ചെയ് | —ചെയ്യാം | —ചെയ്ക | ടി |
| പോ | —പോകാം | —പോക | ടി |
| കേൾ | —കേൾക്കാം | —കേൾക്ക | ടി |

94. അനുജ്ഞായകത്തിനും അതിന്റെ അത്ഥമായ അനുജ്ഞ ഭൂതമോ ഭാവിയോ വത്തമാനമോ ആകാവുന്നതിനാൽ ത്രികാലങ്ങളുടെ യോഗത്തിനു വകയുണ്ടു്. ഈ പ്രകാരത്തിലുള്ള പ്രത്യയം 'ആവുക' ധാതുവിന്റെ 'ആകും' എന്ന ഭാവിരൂപം സംകോചിച്ചുണ്ടായതാകയാൽ ആ ധാതുവിന്റെ ത്രികാലരൂപങ്ങളെ തന്നെ കാലഭേദം കുറിപ്പാൻ ഉപയോഗപ്പെടുത്തുന്നു.

| വത്ത. | ഭൂതം. | ഭാവി. |
| --- | --- | --- |
| ഉദാ—പറയാവുന്നു | പറയായി | പറയാം |
| കാണാകു(വു)ന്നു | കാണായി | കാണാം |

95. വിധായകാനുജ്ഞായകങ്ങളിൽ പ്രത്യയസ്ഥാനം വഹിക്കുന്നതു വേറെ ധാതുക്കളാകയാൽ ആ ധാതുക്കളെ പിരിച്ചും പ്രയോഗിക്കാം. അങ്ങനെ ചെയ്യുമ്പോൾ പ്രധാനധാതുവിന്റെ ന

ടുവിനയെച്ചത്തിൽ 'വേൺ' 'ആവുക' കളുടെ ആവശ്യപ്പെട്ട രൂപങ്ങളെ സമാസംപോലെ ചേൎക്കണം.

| | | |
|---|---|---|
| ഉദാ—പറയണം | അല്ലെങ്കിൽ | പറകവേണം |
| പറയേണ്ടുന്ന | ടി | പറയവേണ്ടുന്ന |
| പറയാം | ടി | പറകയാം |

96. ശിഷ്ടാൎത്ഥത്തിൽ വിധായകവും, അനുജ്ഞ ചെയ്യുന്നവനും കൎത്താവും വേറെയാകുന്നിടത്തു അനുജ്ഞായകവും *നിഗീൎണ്ണകൎത്തൃക*മാകും.

നിഗീൎണ്ണകൎത്തൃകമെന്നാൽ കൎത്താവിനെക്കൂടി നിഗീരണം ചെയ്ത (ഉള്ളടക്കംചെയ്ത) ക്രിയ എന്നൎത്ഥം. പ്രധാനധാതുവിന്റെ നടുവിനയെച്ചം പ്രത്യയസ്ഥാനത്തു നിൽക്കുന്ന ധാതുവിന്റെ കൎത്താവായി വരുന്നതിനാൽ ക്രിയയിൽതന്നേ കൎത്താവുംകൂടി അടങ്ങിപ്പോകുന്നു; അതിനാൽ വേറെ ഒരു കൎത്താവു ഈ ക്രിയക്കു ആവശ്യമില്ല. ഒറ്റപ്പദമായിട്ടു തന്നെ ഇരുന്നാലും നിൎദ്ദിഷ്ടാൎത്ഥങ്ങളിൽ (ചൂണ്ടിക്കാണിക്കപ്പെട്ട അൎത്ഥങ്ങളിൽ) പിരിച്ചു പ്രയോഗിക്കുന്നതുപോലെ വിചാരിപ്പാനുള്ളതു് എന്നു വന്നുകൂടുന്നു.

| | |
|---|---|
| ഉദാ—കുംഭകൎണ്ണനു് ഉറങ്ങണം | (=ഉറങ്ങുകവേണം) |
| എനിക്കു വീട്ടിൽ പോകണം | (=പോകവേണം) |
| നമ്മൾക്കു കളിപ്പാൻപോകാം | (=പോകയാം) |

97. മേൽ വിവരിച്ച നാലു പ്രകാരങ്ങൾക്കു പുറമേ *പ്രാൎത്ഥകം, ആശംസകം* എന്നു രണ്ടു പ്രകാരങ്ങൾ കൂടി ഉണ്ടെന്നു പറയാം. എന്നാൽ അവ മുൻ പറയപ്പെട്ട നാലെണ്ണങ്ങളിൽ ഒന്നിൽ നിന്നു ഉത്ഭവിക്കുന്നവ തന്നെ ആകുന്നു. അതിനാൽ രൂപസിദ്ധി നോക്കുമ്പോൾ അവയെ സ്വതന്ത്രങ്ങളായി ഗണിക്കേണ്ടതില്ല. *പ്രാൎത്ഥകം* പ്രാൎത്ഥനയേയും *ആശംസകം* ആശംസയേയും കാണിക്കുന്നു. (ആശംസയെന്നാൽ ഒരു വസ്തു തനിക്കു കിട്ടിയാൽ കൊള്ളായിരുന്നു എന്നു കഠിനമായുള്ള ആശ.)

98. വിധായകത്തിൽ 'എ' എന്ന നിപാതം ചേൎത്താൽ അതു പ്രാൎത്ഥകമാകും.

ഉദാ—എനിക്കു ഒരു പുത്രനുണ്ടാകണമേ!
പിച്ചതരണമേ!

സാധാരണ വാച്ചൊല്ലിൽ (സംസാരിക്കുന്ന ഭാഷയിൽ) 'ഉണ്ടാകണേ' 'തരണേ' എന്നു സങ്കോചിപ്പിച്ചാണ്, ഇതിനെ പ്രയോഗിക്ക പതിവ്.

99. നിർദ്ദേശകഭൂതകാലത്തിൽ 'ആവു' എന്നോ 'ഉതാവു' എന്നോ ചേർത്താൽ അതു ആശംസകമാവും.

ഉദാ—'അവനെമണ്ടിയണഞ്ഞൊന്നു പുണ്ടുതാവു' കൃ. ഗാ.
'ചേവടി രണ്ടുമെന്നുടെ ഹൃദിയിൽ ചേർത്തുതാവു'
'മുലഞാനണച്ചാവു'

## അഭ്യാസം ൧൩

താഴെക്കാണുന്ന വാചകങ്ങളിൽ ധാതുക്കളുടെ കാലപ്രകാരങ്ങളെ പ്രക്രിയാസഹിതം പറയുക.

൧. 'ശില്പവീര! മയ! നിന്റെ കൌശലത്തിനൊത്തപോലെ
ശില്പമായിട്ടൊരു ചാരു സഭാസ്ഥാനം ചമച്ചാലും,

൨. 'കാണിക്കേണം കിമപിസഹജം പാടവം നീ വസിക്കും
തോണിക്കേതെങ്കിലുമുപകടം നേരിടുന്നാകിലിപ്പോൾ,

൩. 'കൂട്ടമായിഹരിണങ്ങൾ ചേന്നു തണലിൽ കിടന്നയവിറക്കയാം.'

൪. 'കമലവിലോചനേ! കമനീയാംഗി! നീയം-
ഓമലേ ചൊല്ലീടുനിൻ കമിതാവാരെന്നതും'

൫. '. . . അവർ വില്ലിനൊലിയാൽ വിണ്ണോരവനിയിലേ.'

൬. 'മുനികളെയിവിടെ വരുത്തുവിനെന്നു് മൊഴിന്താനടനെ.'

൭. 'അരികേ വരികരചാകേൾ നീയിനിയമരകളനുവാദംകൂടാതെ
സുരലോകം പൂവോയാകെന്നുടെ സുകൃതമിതിന്നുസഹായവുമെന്നേ,

൮. 'കോപിയാം ഞാൻ വധിച്ചീടുമീവാളിനാൽ
വാവാ എഴുന്നേററു നിൽക്കെടാ സത്വരം'

൯. 'നീ മന്ദിക്കാതുടനടി പുറപ്പെട്ടുകൊണ്ടാലുമിപ്പോൾ'

൧൦. 'നീ കേൾ നിനക്കേണമുപായവൃക്ഷാ-
നാകുന്നതുത്സാഹപയഃ പ്രവാഹൈഃ'

൧൧. 'ഹൂണന്മാരെക് ഖുഗതിലക! തേ കണ്ടൊരായന്ദമുണ്ടാം.'

൧൨. 'ശ്രീമൂലക്ഷോണിപാലൻ ചിരമവനിഭരിച്ചീടണേ പത്മനാഭാ!'

൧൩. 'ധർമ്മാധർമ്മപരനാം തിരുമൂലരാമ-
വർമ്മാ വസുന്ധര ഭരിച്ചു വസിച്ചിടട്ടെ.'

# ൯ പ്രയോഗം

100. അഴക്, മിടുക്ക്, പൊക്കം, നീളം മുതലായ ഗുണങ്ങൾ എന്നപോലെ ഉണ്ണുക, ഉറങ്ങുക, ഓടുക, അടിക്കുക മുതലായ ക്രിയകളും ദ്രവ്യങ്ങളെ ആശ്രയിച്ചേ നിൽക്കുകയുള്ളു. ഒരു വസ്തുവിന്റെ പൊക്കമോ നീളമോ അതിൽ നിന്നു പിരിഞ്ഞു നിൽക്കുകയില്ല. അതിന്മണ്ണം ക്രിയകൾക്കും അവയെ നടത്തുന്ന ദ്രവ്യങ്ങളെ ആശ്രയിച്ചല്ലാതെ തനിയെ നിൽക്കാവുന്നതല്ല. എന്നാൽ ഇത്രയും ഭേദമുണ്ട്. ഗുണങ്ങൾക്ക് ആശ്രയമായിട്ട് ഒരു ദ്രവ്യം മതി; ക്രിയകൾക്കാകട്ടെ മിക്ക ഉദാഹരണങ്ങളിലും പല ദ്രവ്യങ്ങളുടെ ആശ്രയം വേണ്ടിയിരിക്കുന്നു. 'രാമൻ കൃഷ്ണനെ വടി കൊണ്ടടിച്ചു' എന്ന വാക്യത്തിൽ 'അടിക്ക' എന്ന ക്രിയ രാമൻ, കൃഷ്ണൻ, വടി എന്ന മൂന്നു ദ്രവ്യങ്ങളെ ആശ്രയിച്ചാണു നിൽക്കുന്നതു്; ഇവയിൽ ഒന്നെങ്കിലും ഇല്ലായിരുന്നെങ്കിൽ ആ ക്രിയ സാധിക്കയില്ല. എന്നാൽ ഈ മൂന്നു എണ്ണങ്ങൾക്കും പ്രാധാന്യത്തിൽ ഭേദമുണ്ട്. അടിക്ക എന്ന ക്രിയ പ്രവർത്തിക്കുന്നവൻ രാമനാകയാൽ അവൻ മററുള്ളവയെക്കാൾ പ്രധാനിയാകുന്നു; കൃഷ്ണൻ രാമന്റെ പ്രവൃത്തിയെ ഉദാസീനനായി നിന്നു സഹിക്കുന്നതേ ഉള്ളു; വടിയാകട്ടെ രാമന് ആ പ്രവൃത്തി ചെയ്യുന്നതിൽ ഒരു സാധകമായി നിൽക്കുന്നു എന്നു മാത്രമേ ഉള്ളു. വടി കിട്ടിയില്ലെങ്കിൽ വേറെ വല്ലതും കൊണ്ടും അവൻ ഏതു പ്രവൃത്തി നടത്തുമായിരുന്നു. ഇങ്ങനെ ഒരു ക്രിയ നടത്തുന്ന ദ്രവ്യങ്ങൾക്കു വൈയാകരണന്മാർ *കാരകം* എന്നു പേർ കൊടുത്തിരിക്കുന്നു. അതിൽ രാമനെപ്പോലെ പ്രധാനിയായി നിന്നു പ്രവൃത്തിചെയ്യുന്നവൻ *കർത്താ;* കൃഷ്ണനെപ്പോലെ ആ പ്രവൃത്തികൊണ്ട് സാക്ഷാൽ ഉണ്ടാകുന്ന ഫലത്തെ ഉദാസീനനായി നിന്നു സഹിക്കുന്നവൻ *കർമ്മം;* വടി പോലെ സാധകമായി നിൽക്കുന്നതു *കരണം* ഇതുപോലെ വേറെയും കാരകങ്ങളുണ്ട്. ഇച്ചൊന്ന പ്രകാരം ക്രിയകളെല്ലാം കാരകങ്ങളെ ആശ്രയിച്ചേ നിൽക്കു എന്നു സ്പഷ്ടമായി. അപ്പോൾ ഒരു ക്രിയയെപ്പററയുമ്പോൾ അതിനെ നടത്തുന്ന കാരകങ്ങളേക്കൂടി പ്രസ്താവിച്ചേ തീരൂ; ഇവയിൽ എല്ലാത്തിനും പ്രാധാന്യം ഒന്നുപോലെയും അല്ലാതാനും. കാരകങ്ങളിൽ ഏതിനു വക്താവു പ്രാധാന്യം വിവക്ഷിക്കുന്നുവോ അക്കാരകത്തിൽ ആ ക്രിയയ്ക്കു *പ്രയോഗം* എന്നാണു വ്യാകരണത്തിലെ ഏർപ്പാട്. കാരകങ്ങ

ളിൽ വച്ചു പ്രധാനം കൎത്താവാകയാൽ ഒന്നാമത്തായതു *കൎത്തരിപ്രയോഗം* തന്നെ. കൎത്താ കഴിഞ്ഞാൽ അടുത്ത പ്രാധാന്യം കൎമ്മത്തിനാകയാൽ രണ്ടാമത്തേതു *കൎമ്മണിപ്രയോഗം*. ശേഷം കാരകങ്ങൾക്കു പ്രാധാന്യം വിവക്ഷിക്കുമ്പോൾ അവയിൽ പ്രയോഗം വരുമെങ്കിലും അവ രൂപഭേദത്തിനു കാരണമാകാത്തതിനാൽ പ്രയോഗങ്ങളെന്നു ഗണിക്കപ്പെടുന്നില്ല. 'കാളിദാസൻ ശാകുന്തളത്തെ നിൎമ്മിച്ചു' എന്ന വാക്യത്തിൽ 'നിൎമ്മിക്ക' എന്ന ക്രിയയെ നടത്തുന്ന കൎത്തൃകൎമ്മകാരകങ്ങളിൽ വച്ചു കൎത്താവായ കാളിദാസനു വ്യാകരണദൃഷ്ട്യാ പ്രാധാന്യമുണ്ടു്. മറിച്ചു 'ശാകുന്തളം കാളിദാസനാൽ നിൎമ്മിക്കപ്പെട്ടു' എന്നാണു വാക്യമെങ്കിൽ അവിടെ നിൎമ്മാണക്രിയയുടെ ആശ്രയങ്ങളായ കാരകങ്ങളിൽ കൎമ്മമായ ശാകുന്തളത്തിനാണു വ്യാകരണദൃഷ്ട്യാ അധികം പ്രാധാന്യം. ഇവയിൽ ഒന്നാം മാതിരി കൎത്തരിപ്രയോഗവും രണ്ടാമത്തേതു കൎമ്മണിപ്രയോഗവും ആകുന്നു. ഒന്നാമത്തേതു നിൎമ്മിച്ചവൻ ആരാണെന്നുള്ള ഭാഗത്തേയും, രണ്ടാമത്തേതു് എന്തിനെ നിൎമ്മിച്ചു എന്നുള്ള ഭാഗത്തേയുമാണു പ്രധാനമാക്കി കാണിക്കുന്നതു്.

101. കൎമ്മണിപ്രയോഗം ഉണ്ടാക്കുന്നതിനു 'അ' എന്ന നടുവിനയെച്ചരൂപത്തിൽ 'പെടു' എന്ന ധാതുവിനെ ചേൎക്കണം.

ഉദാ—പറ —പറയപ്പെടുക.
കേൾ —കേൾക്കപ്പെടുക.
അറി —അറിയപ്പെടുക.
ചെയ് —ചെയ്യപ്പെടുക.

കൎമ്മമില്ലാത്ത ക്രിയകൾക്കു കൎത്തരിപ്രയോഗമല്ലാതെ കൎമ്മണിപ്രയോഗം സാധിക്കയില്ലെന്നു വിശേഷിച്ചു പറയേണ്ടതില്ല.

102. എല്ലാ ക്രിയകളും കാരകങ്ങളെ ആശ്രയിച്ചേ നില്ക്കു എന്നു സാധിച്ചുവെങ്കിലും അപൂൎവം ചില ഉദാഹരണങ്ങളിൽ ഒരു കാരകത്തിനും പ്രാധാന്യം തോന്നാതെ ശുദ്ധമായ ക്രിയതന്നെ പ്രധാനമായി കാണുന്നുണ്ടു്. എങ്ങനെ—

എനിക്കു വിശക്കുന്നു, ദാഹിക്കുന്നു.
കായം മണക്കുന്നു.
കുംഭകൎണ്ണനു് ഉറങ്ങണം.

ഇവയെല്ലാം അകൎമ്മകക്രിയകളാകയാൽ ഇവയ്ക്കു കൎത്തരിപ്രയോഗമേ വരാനിടയുള്ളു. എന്നാൽ 'കുതിര ഓടുന്നു' എന്നും മററുമുള്ള സാധാരണ കൎത്തരിപ്രയോഗംപോലെ ഇവയിൽ കൎത്താവു മുതിൎന്നു നിന്നു കാണപ്പെടുന്നില്ല. വിശപ്പു ദാഹം മുതലായവ അനുഭവരൂപങ്ങളാകയാൽ അവയെ ഒരുവൻ ചെയ്യുന്നതായി നമുക്കു ബോധമില്ല. അതുകൊണ്ടു് ഈ മാതിരി സ്ഥലങ്ങളിൽ ക്രിയയ്ക്കുതന്നെ ആണു പ്രാധാന്യം. ഈ വക ധാതുക്കൾക്കാണു മുമ്പു നിൎജ്ജീൎണ്ണകൎത്തൃകമെന്നു പേർ പറഞ്ഞതു്. ഈ മാതിരി പ്രയോഗത്തെ അകാരകപ്രയോഗം എന്നു പറയണം. അതിനാൽ നിൎജ്ജീൎണ്ണകൎത്തൃകങ്ങളുടെ പ്രയോഗം അകാരകപ്രയോഗമാകുന്നു. ഇങ്ങനെ ക്രിയകൾക്കു പ്രയോഗം (1) കൎത്തരിപ്രയോഗം. (2) കൎമ്മണിപ്രയോഗം. (3) അകാരകപ്രയോഗം എന്നു മൂന്നുവിധം.

---

അഭ്യാസം ൧൪.

---

താഴെക്കാണുന്ന ധാതുക്കളുടെ പ്രയോഗങ്ങളെ പറക

൧. ഈ കോടാലി മൂൎച്ചയില്ലായ്കയാൽ നല്ലവണ്ണം വിറകു കീറുന്നില്ല.

൨. ആ പുസ്തകം ഗ്രാഹ്യകോടിയിൽ ചേൎക്കപ്പെടണമെന്നുതന്നെ എല്ലാവരും അഭിപ്രായപ്പെടുന്നു.

൩. ഇന്നലെ വാങ്ങിയ കലം പൊട്ടിപ്പോയി കഷായം വാൎന്നു.

൪. നിങ്ങൾക്കു ഏതെങ്കിലും വസ്തു കിട്ടിയാൽ അതിന്റെ ഗുണദോഷങ്ങളെ ചിന്തിക്കണം.

൫. നിന്റെ കപ്പൽ ഉടഞ്ഞുപോയെങ്കിൽ പോകട്ടെ. നീ തരുവാനുള്ള പണം ഇപ്പോൾതന്നെ എനിക്കു കിട്ടണം.

---

*(൪) ലിംഗ (൫) പുരുഷ (൬) വചനങ്ങൾ.*

103. സംസാരിക്കുന്നവൻ (ഞാൻ) ഉത്തമപുരുഷൻ, ആരോടു സംസാരിക്കുന്നു അയാൾ (നീ) മദ്ധ്യമപുരുഷൻ, ആരെക്കുറിച്ചു സംസാരിക്കുന്നു (അവൻ, അവൾ, അതു്) അയാൾ പ്രഥമപുരുഷൻ എന്നു പുരുഷൻ മൂന്നു്. ലിംഗവചനങ്ങൾ നാമത്തിനു ചൊന്നവതന്നെ. കൎത്താവു പുരുഷനായാൽ ക്രിയയും പുല്ലിംഗം, സ്ത്രീയായാൽ സ്ത്രീലിംഗം, നപുംസകമായാൽ നപുംസകലിംഗമെന്നു് അറിക. ഇതുപോലെതന്നെ വചനവും കൎത്ത

വിനുള്ളതുതന്നെക്രിയയ്ക്കു്. ദ്രാവിഡഭാഷകളിലെല്ലാക്കെയും ക്രിയയ്ക്കു ലിംഗപുരുഷവചനങ്ങളുണ്ടു്. എന്നാൽ മലയാളത്തിൽ അവ ഇപ്പോൾ തീരെ ക്ഷയിച്ചുപോയി. കവികൾ ഏതാനും ചിലതിനെ അപൂർവം ഉപയോഗിച്ചുവരുന്നു. ഗദ്യത്തിൽ ആരുംതന്നെ ലിംഗപുരുഷവചനങ്ങളെ ഉപയോഗിക്കാറില്ല. അവയ്ക്കുള്ള പ്രത്യയങ്ങളെ പട്ടികയായി താഴെ ചേർത്തിരിക്കുന്നു.

പ്രഥമപുരുഷൻ.

| ഏകവചനം. | ബഹുവചനം. |
|---|---|
| പും-ആൻ<br>സ്ത്രീ ആൾ<br>നപും(ഉതു) | ആർ |

മധ്യമപുരുഷൻ.

| | |
|---|---|
| ആയ് | ഈർ |

ഉത്തമപുരുഷൻ.

| | |
|---|---|
| എൻ ഏൻ | ഓം. |

| | | | | |
|---|---|---|---|---|
| ഉദാ:—'മധുരശരീരമവൻ ധരിച്ചുനിന്നാൻ'— | | പും. | പ്ര | ഏക. |
| 'ധരണീഭഗവതി വിരിഞ്ഞലോകേ' | | | | |
| 'വിരവൊടു ചെന്നു വണങ്ങി നിന്നു ചൊന്നാൾ'— | | സ്ത്രീ. | പ്ര | ഏക. |
| 'കണ്ടായോ കനിവൊടു ചൂതവൃക്ഷമേനീ'— | | നപും. | മ. | ഏക. |
| 'അടിയിണപണിയുന്നേനടിയൻ'— | | പും. | ഉ. | ഏക. |
| മുരരിപുചരിതം സ്തുതിച്ചുചൊന്നാർ' | പും. | സ്ത്രീ. | പ്ര. | ബഹു. |
| 'കൊണ്ടീരോ'— | പും. | സ്ത്രീ. | മ. | ബഹു, |
| 'ഇന്നു ഞങ്ങളതിൽ നിന്നുമയച്ചോം'— | പും. | സ്ത്രീ. | ഉ. | ബഹു. |

ഉപദേശം—1 ലിംഗഭേദം പ്രഥമപുരുഷൈകവചനത്തിൽ മാത്രമേ ഉള്ളു. പ്രഥമപുരുഷനപുംസകൈകവചനത്തെ സാധാരണലിംഗമാക്കിയാണു കവികൾ പ്രയോഗിക്കാറുള്ളതു്. 2 ഭാവികാലത്തിൽ 'ആൻ' 'ആൾ' എന്നവയെക്കുറുക്കി 'അൻ' 'അൾ' എന്നാക്കണം. 3 ലിംഗപുരുഷവചനപ്രത്യയങ്ങളെ ചേർക്കുമ്പോൾ A 'ഉന്നു' 'ത്തു' എന്നുള്ള കാലപ്രത്യയങ്ങളുടെ ഒറ്റവിലെസ്വരം ലോപിപ്പിക്കണം. എങ്ങിനെ എന്നാൽ—ചെയ്തു+ആൻ=ചെയ്താൻ, ചൊന്നു+എൻ=ചൊന്നേൻ. B 'ഇ' എന്ന ഭൂതപ്രത്യയത്തിൽ യകാരമോ നകാരമോ അന്താഗമം ചേർക്കണം. എങ്ങനെ എന്നാൽ—ചൊല്ലി+ആൻ=ചൊല്ലിയാൻ, ചൊല്ലിനാൻ; ചൊല്ലി+ഏൻ=ചൊല്ലിയേൻ, ചൊല്ലിനേൻ.

# പ്രയോജകപ്രകൃതി

104. കൃതികൾക്കു രൂപഭേദം വരുന്നതിനു നിമിത്തഭൂതങ്ങളായ കാലം, പ്രകാരം, പ്രയോഗം, ലിംഗം, പുരുഷൻ, വചനം എന്ന ഉപാധികളെ മുറയ്ക്കു വിവരിച്ചു കഴിഞ്ഞു. എന്നാൽ കൃതികൾ കേവലപ്രകൃതി, പ്രയോജകപ്രകൃതി എന്നു പ്രകൃതിഭേദംകൊണ്ടു രണ്ടു വകയായിട്ടുണ്ടെന്നു ആരംഭത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ രണ്ടുവക കൃതികൾക്കും ഈ കാലാദ്യുപാധികളാൽ രൂപഭേദം വരുന്നതാണ്. ഇതേവരെ കാണിച്ചതെല്ലാം കേവലപ്രകൃതിക്കുള്ള രൂപങ്ങളാകുന്നു. ഇനി പ്രയോജകപ്രകൃതിക്കുള്ളവയെ എടുക്കണം. എന്നാൽ രണ്ടുവക കൃതികൾക്കും കാലപ്രകാരാദികളെക്കുറിക്കുന്നതിനായി ചെയ്യുന്ന രൂപങ്ങളെല്ലാം ഒരുപോലെ തന്നെ ആകയാൽ കേവലപ്രകൃതിയെ പ്രയോജകപ്രകൃതി ആക്കുവാനുള്ള മാറ്റം മാത്രമേ കാണിക്കേണ്ടതുള്ളു.

കൃതിയുടെ അർത്ഥം ക്രിയയാകുന്നു. ആ ക്രിയയെ കർത്താവു സ്വയമേ ചെയ്യുന്നിടത്തു കൃതി, കേവലപ്രകൃതി; പരപ്രേരണയാലാണെങ്കിൽ അവിടെ പ്രയോജക പ്രകൃതി. 'പഠിക്കുന്നു' എന്നതു കേവലം; 'പഠിപ്പിക്കുന്നു' എന്നതു പ്രയോജകം. പ്രയോജകപ്രകൃതിയുടെ സ്വഭാവം ഈ വിധമാകയാൽ അതിൽക്രിയയ്ക്കു രണ്ടു കർത്താവു വരും. സാക്ഷാൽ ക്രിയ ചെയ്യുന്നവൻ *പ്രയോജ്യകർത്താ;* ക്രിയ ചെയ്യാൻ പ്രേരിപ്പിക്കുന്നവൻ *പ്രയോജകകർത്താ;* രാമൻ കൃഷ്ണനെ പഠിപ്പിക്കുന്നു, എന്ന ഉദാഹരണത്തിൽ രാമൻ പ്രയോജകകർത്താവും കൃഷ്ണൻ പ്രയോജ്യകർത്താവുമാകും.

പ്രയോജകപ്രകൃതികളിൽ പ്രയോജ്യകർത്താ സചേതനൻ (വിശേഷബുദ്ധിയുള്ളവൻ) ആയിട്ടും, അചേതനൻ (വിശേഷബുദ്ധിയില്ലാത്തവൻ) ആയിട്ടും വരാം. 'രാമൻ കൃഷ്ണനെ പഠിപ്പിക്കുന്നു' എന്ന മുന്നെടുത്ത ഉദാഹരണത്തിൽ പ്രയോജ്യകർത്താവായ കൃഷ്ണൻ സചേതനനാണ്. ബാലൻ പാത്രം ഉടച്ചു എന്നു പറയുന്നിടത്തു് ഉടയുന്നതു പാത്രമാകയാൽ പ്രയോജ്യകർത്താവചേതനമാകുന്നു. പ്രയോജ്യകർത്താ സചേതനമായിട്ടുള്ള കൃതി *സചേതനകർതൃകം;* അചേതനമായിട്ടുള്ളതു് *അചേതനകർതൃകം* എന്നു പറയപ്പെടുന്നു. പ്രയോജ്യകർത്താ സ്വന്തമനസ്സുകൂടാതെയോ ഉദാസീനമായിട്ടോ പ്രയോജകകർത്താവിൻെറ നിർബ്ബന്ധപ്ര

കാരം ക്രിയ ചെയ്യുയാണെങ്കിൽ അങ്ങനെയുള്ള പ്രയോജ്യകൎത്താ അചേതനനെപോലെ ആയിപ്പോകുന്നതിനാൽ ആ മാതിരികൃതികളും ഇവിടെ അചേതനകൎത്തൃകങ്ങളുടെ കൂട്ടത്തിൽതന്നെ ഗണിക്കപ്പെട്ടും. അകാരിതധാതുക്കളിൽ അചേതനകൎത്തൃകങ്ങൾക്കു രൂപത്തിൽ വിശേഷമുണ്ടു്.

105. കേവലപ്രകൃതിയെ പ്രയോജകപ്രകൃതി ആക്കുന്നതിനു—

(1) സ്വരാന്തങ്ങളിൽ (a) അകാരിതങ്ങളെ 'ഇ' എന്ന പ്രത്യയം ചേൎത്തു കാരിതങ്ങളാക്കുക. (b) കാരിതങ്ങൾക്കു 'പ്പി' എന്ന പ്രത്യയം മാത്രം ചേൎക്കുക.

(2) വ്യഞ്ജനാന്തങ്ങളിൽ അന്ത്യവ്യഞ്ജനം (a) അനുനാസികമെങ്കിൽ അതിനു ദ്വിത്വാദേശം ചെയ്യും (b) ഖരമെങ്കിൽ അതിനെത്തന്നെയും ഇരട്ടിക്കുക. (c) മറ്റൊന്നാണെങ്കിൽ 'ഇ' പ്രത്യയം ചേൎത്തു കാരിതമാക്കുകതന്നെ.



| ഉദാ:— | കേവലം. | പ്രയോജകം. | രൂപങ്ങൾ. | |
|---|---|---|---|---|
| (1) (a) | കള | —കളയി | —കളയിക്കുന്നു, | കളയിച്ചു ... ... |
| | പണി | —പണിയി | —പണിയിക്കുന്നു. | ... ...... ... |
| (b) | കളി | —കളിപ്പി | —കളിപ്പിക്കുന്നു, | കളിപ്പിച്ചു... ... |
| | ഉടു | —ഉടുപ്പി | —ഉടുപ്പിക്കുന്നു, | ഉടുപ്പിച്ചു ... ... |
| | പാർ | —പാൎപ്പി | —പാൎപ്പിക്കുന്നു, | പാൎപ്പിച്ചു ... ... |
| | കേൾ | —കേൾപ്പി | —കേൾപ്പിക്കുന്നു, | കേൾപ്പിച്ചു... ... |
| (2) (a) | പൊങ്ങ് | —പൊക്ക് | —പൊക്കുന്നു. | പൊക്കി ... ... |
| | കോൺ | —കോട്ട് | —കോട്ടുന്നു, | കോട്ടി ... ... |
| (2) (b) | ഇളക് | —ഇളക്ക | —ഇളക്കുന്നു, | ഇളക്കി ... ... |
| | ആട് | —ആട്ട് | —ആട്ടുന്നു, | ആട്ടി ... ... |
| | മാറ് | —മാററ് | —മാററുന്നു, | മാററി ... ... |
| (2) (c) | വേവ് | —വേവി | —വേവിക്കുന്നു, | വേവിച്ചു ... ... |
| | ചെയ് | —ചെയ്യി | —ചെയ്യിക്കുന്നു, | ചെയ്യിച്ചു ... ... |
| | അലസ് | —അലസി | —അലസിക്കുന്നു, | അലസിച്ചു ... ... |
| | പൂശ് | —പൂശി | —പൂശിക്കുന്നു, | പൂശിച്ചു ... ... |

*അപവാദം* (1) ര ഴ ലാന്തങ്ങൾക്കും പരക്കുക മുതലായ ചില ധാതുക്കൾക്കും 'ത്ത' എന്നാകുന്നു പ്രത്യയം.

ഉദാ:—തുവര്-തുവൎത്ത്-തുവൎത്തുന്നു-തുവൎത്തി

പകര്-പകൎത്ത്-പകൎത്തുന്നു-പകൎത്തി.

വിടിര്-വിടിൎത്ത്-വിടിൎത്തുന്നു-വിടിൎത്തി.
താഴ്-താഴ്ത്ത്-താഴ്ത്തുന്നു-താഴ്ത്തി.
വീഴ്-വീഴ്ത്ത്-വീഴ്ത്തുന്നു-വീഴ്ത്തി.
പര-പരത്ത്-പരത്തുന്നു-പരത്തി.
നട-നടത്ത്-നടത്തുന്നു-നടത്തി.
അകല്-അകത്ത്-അകത്തുന്നു(റ്റുന്നു)-അകത്തി.
ചെല്-ചെലുത്ത്-ചെലുത്തുന്നു-ചെലുത്തി.
തില്-തിരുത്ത്-തിരുത്തുന്നു-തിരുത്തി.
അനല്-അനത്ത്-അനത്തുന്നു-അനത്തി.

*അപവാദം* (2) അചേതനകൎത്തൃകങ്ങളായ അകാരിതങ്ങൾക്കു 'ഇ' എന്ന പ്രത്യയം ചേൎക്കേണ്ട; കാരിതമാക്കിയാൽ മാത്രം മതി.

ഉദാ:—അകാരിതം. കാരിതം

| | | | |
|---|---|---|---|
| ഉട | ഉട | ഉടയ്ക്കുന്നു | ഉടച്ചു. |
| പൊടി | പൊടി | പൊടിയ്ക്കുന്നു | പൊടിച്ചു. |
| തേ | തേ | തേയ്ക്കുന്ന | തേച്ചു. |



*അപവാദം* (3) സംവൃതാന്തങ്ങളിൽ സംവൃതത്തെ വിവൃതമാക്കീട്ടു 'ഇ' പ്രത്യയം ചേൎക്കയും കാരിതമാക്കയും ചെയ്യണം.

ഉദാ:—പെടു്-പെടുവി-പെടുവിക്കുന്നു-പെടുവിച്ചു.
നടു്-നടുവി-നടുവിക്കുന്നു-നടുവിച്ചു.
പെറു-പെറുവി-പെറുവിക്കുന്നു-പെറുവിച്ചു.

ഇവയെ ചുരുക്കി പെടീക്കുന്നു, നടീക്കുന്നു, പെറീക്കുന്നു എന്നും മററുമേ സാധാരണ സംസാരിക്കാറുള്ളു.

## നാമധാതുക്കൾ

103. സ്വതന്ത്രതയുള്ള ധാതുക്കൾ (കൃതികൾ) കൂടാതെ മററു ശബ്ദങ്ങളേയും ചിലപ്പോൾ ധാതുക്കളാക്കാറുണ്ടു്. ഈ വക ധാതുക്കളിൽ മിക്കവയും നാമത്തിൽ നിന്നുണ്ടാകുന്നവയാകയാൽ ഇവയ്ക്കു നാമധാതുക്കളെന്നു പേർ.

ഉദാ—കല്ലുപോലെയാകുന്നു=കല്ലിക്കുന്നു, കല്ലിച്ചു.
മുറുമുറ എന്നു ശബ്ദിക്കുന്നു=മുറുമുറുക്കുന്നു, മുറുമുറുത്തു.

നാമധാതുക്കൾക്കു അൎത്ഥം പ്രായേണ ആ നാമത്തെ 'ചെയ്യു' അല്ല 'ആവുക' എന്നും മററുമായിരിക്കും.

107. നാമധാതുക്കളെ ഉണ്ടാക്കുന്നതിന്നു പ്രയോജകപ്രകൃതിയിൽ പറഞ്ഞതുപോലെ 'ഇ' എന്ന പ്രത്യയം ചേൎത്തു കാരിതത്തിന്നുള്ള രൂപം ചെയ്യണം.

| ഉദാ—നാമം | ധാതു | |
|---|---|---|
| വമ്പ് | വമ്പി | വമ്പിക്കുന്നു |
| ഒന്ന് | ഒന്നി | ഒന്നിക്കുന്നു |
| കുഴമ്പ് | കുഴമ്പി | കുഴമ്പിക്കുന്നു. |

*അപവാദം*—നാമം സ്വരാന്തമെങ്കിൽ ആ സ്വരമോ 'ഇ' എന്ന പ്രത്യയമോ ബഹുലമായി ലോപിച്ചു പോകും.

| ഉദാ—നാമം | ധാതു | രൂപം | |
|---|---|---|---|
| തടി— | തടി— | തടിക്കുന്നു | പ്രത്യയലോപം. |
| നര— | നര— | നരയ്ക്കുന്നു | |
| ചുമ— | ചുമ— | ചുമയ്ക്കുന്നു | |
| മധുര— | മധുരി— | മധുരിക്കുന്നു | സ്വരലോപം |

ബഹുലമാകയാൽ 'ചലം' എന്നതിന്നു 'ചലവിക്കുന്നു' എന്നു ലിംഗപ്രത്യയലോപം കൂടാതെയും, 'പുക' എന്നതിന്നു 'പുകയുന്നു' എന്നു കാരിതരൂപമില്ലാതെയും രൂപം വരുന്നു.

*ഉപദേശം*—സംസ്കൃതത്തിൽ നിന്നെടുക്കുന്ന ധാതുക്കൾക്കെല്ലാം നാമധാതുവിനെപ്പോലെ രൂപം ചെയ്യണം.

| സംസ്കൃതം | മലയാളം | രൂപം |
|---|---|---|
| ഉദാ—നമ് | —നമി | —നമിക്കുന്നു |
| ഭാഷ് | —ഭാഷി | —ഭാഷിക്കുന്നു |
| ചിന്ത് | —ചിന്തി | —ചിന്തിക്കുന്നു |
| ഹൃ | —ഹരി | —ഹരിക്കുന്നു |
| ഭൂ | —ഭവി | —ഭവിക്കുന്നു |
| വിശ് | —വേശി | —വേശിക്കുന്നു. |

## ഖില ധാതുക്കൾ

108. എല്ലാക്കാലങ്ങളിലും എല്ലാ പ്രകാരങ്ങളിലും മററും പ്രയോഗമില്ലാതെ (ജനനം മുതല്ക്കോ ജരയാലൊ അംഗവൈകല്യംവന്ന ആളുകളെപ്പോലെ) ഭാഷയിൽ കാണുന്ന രൂപവൈകു

ല്യമുള്ള ധാതുക്കൾക്കു ഖിലധാതുക്കൾ എന്നുപേർ. ഏതാനും ഖിലധാതുക്കളേയും അവയ്ക്കു ഇപ്പോൾ നടപ്പുള്ള രൂപങ്ങളേയും താഴെ പട്ടികയായി കാണിച്ചിരിക്കുന്നു—

## അനുപ്രയോഗ ധാതുക്കൾ

109. മറെറാരു ധാതുവിനെ സഹായിക്കാനായി അതിനടുത്തു പരമായി പ്രയോഗിക്കുന്ന ധാതുക്കളാകുന്നു അനുപ്രയോഗങ്ങൾ. അനുപ്രയോഗം (1) ഭേദകാനുപ്രയോഗം (2) കാലാനുപ്രയോഗം (3) പൂരണാനുപ്രയോഗം, എന്നു മൂന്നു മാതിരിയുണ്ടു്.

ഏതു ധാതുവിനെ സഹായിപ്പാൻ അനുപ്രയോഗത്തെ ഉപയോഗിക്കുന്നുവോ ആ ധാതുവിനു *പ്രാക്പ്രയോഗം* എന്നുപേർ. അനുപ്രയോഗങ്ങളെ മുറയ്ക്കു വിവരിക്കുന്നു.



110. ഭേദകാനുപ്രയോഗം പ്രാക്പ്രയോഗ ധാതുവിന്റെ അർത്ഥത്തിൽ ചില വിശേഷാംശങ്ങളെ ചേർക്കുന്നു.

ഉദാ--വിവരം തിരുമനസ്സറിയിച്ചുകൊള്ളുന്നു.
ഞാൻ അസത്യം പറഞ്ഞുപോയി.
അവൻ ശത്രുക്കളെ തോല്പിച്ചുകളഞ്ഞു.

ഇവയിൽ 'കൊള്ളുന്നു' എന്നതു വിനയത്തെയും, 'പോയി' എന്നതു ഓർക്കാതെ വന്നതു എന്ന അർത്ഥത്തെയും, 'കളഞ്ഞു' എന്നതു ലാഘവത്തെയും അതാതിന്റെ പ്രാക്പ്രയോഗധാതുക്കളിൽ ചേർക്കുന്നു. താഴെ കാണിച്ചിട്ടുള്ള ധാതുക്കൾ പ്രായേണ അനുപ്രയോഗങ്ങളായി നടക്കുന്നു.

| ധാതു | അർത്ഥം |
|---|---|
| ൧ കൊള്ളുക | —സ്വയം പ്രവൃത്തി, വിനയം ഇത്യാദി. |
| ൨ ഇടുക, ഈടുക | —സ്വാർത്ഥം, കവികൾ മാത്രം ഉപയോഗിക്കുന്നതു്. |
| ൩ വെയ്ക്കുക (ഏയ്ക്കുക) | —ലാഘവം, സാകൃത്യകരണം ഇത്യാദി. |
| ൪ വിടുക | —(ഊടുക) കൃത്യം, ക്ഷണികത ഇത്യാദി. |
| ൫ കളക | —നിശ്ശേഷത, സാഹസം, അനാസ്ഥ ഇത്യാദി. |
| ൬-൭ കൊടുക്ക, തരുക | —പരാർത്ഥപ്രവൃത്തി. |
| ൮ അരുളുക | —ബഹുമാനം. |

ചിലധാതുക്കളുടെ രൂപങ്ങൾ (വ്യം—എ)



| ധാതു | മുററുവിന | | | | പററുവിന | | | | | | | | കൃത്തുക്കൾ |
|---|---|---|---|---|---|---|---|---|---|---|---|---|---|
| | | | ഭാവി | | പേരെച്ചം | | | വിനയെച്ചം | | | | | കൃതികൃത്തു |
| | വർത്തമാനം | ഭൂതം | സാധാരണം | അവധാരകം | വർത്തമാനം | ഭൂതം | ഭാവി | മുൻ | പിൻ | നടു | പാക്ഷിക | തൻ | |
| ഉൾ് | ,, | ഉണ്ട് (വർത്തമാനാർത്ഥം) | ,, | ഉള്ളു | ഉള്ള | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| എൻ | ,, | എന്നു { എന്നാൽ<br>എന്നാൾ<br>എന്നാർ | എന്നും (എന്നാർ) | ,, | ,, | എന്ന | ,, | എന്നു് | എന്നാൻ<br>എമ്മാൻ | എൻക | എങ്കിൽ | ,, | ,, |
| ഇൽ (ല്) | ,, | ,, | ഇല്ല, ഇ[illegible] | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| അൽ (ല്) | ,, | ,, | അല്ല | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| ഒൽ (ല്) | ,, | ,, | ഒല്ല | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| ആര | ,, | ആരു | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| വേൺ് | { വേണുന്നു<br>വേണ്ടുന്നു | (ഭാവ്യർത്ഥം) | വേണം | വേണ്ടു | { വേണുന്ന<br>വേണ്ടുന്ന | വേണ്ടിയ | വേണ്ടു | ,, | ,, | { വേണ്ക<br>വേണ്ടുക | { വേണ്കിൽ<br>വേണ്ടുകിൽ | ,, | ,, |
| തക് | ,, | ,, | തകും | തക്കു | തകുന്ന | തക്ക | തക്കും | ,, | ,, | ,, | ,, | ,, | ,, |
| മിക് | ,, | ,, | മികും | മിക്കു | മികുന്ന | മിക്ക | മിക്കും | ,, | ,, | ,, | ,, | ,, | ,, |
| പോൽ (ല്) | ,, | ,, | ,, | ,, | ,, | ,, | പോൽ | ,, | ,, | ,, | ,, | പോലെ | ,, |
| പുക് | ,, | പുക്കു (പുക്കാൻ, ൾ, ർ.) | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, |
| ഉറു് | ,, | ,, | ,, | ,, | ,, | ഉററ | ,, | ഉററു | ,, | ,, | ,, | ,, | ,, |
| കൻ | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | ,, | .. | കനൽ |

൯ പോക—പരിണാമം, അനവധാനം ഇത്യാദി.

൧൦ വരിക—നിത്യത, ക്രമേണസിദ്ധി ടി

൧൧ പോരുക—പതിവു്.

൧൨ കൂട്ടുക—ക്രിയാസമാപ്തി, ശക്തി, സമ്മതം ഇത്യാദി.

൧൩-൧൪ കഴിക, തീരുക—ക്രിയാവസാനം.

൧൫ ചമയുക—അവസ്ഥ.

൧൬ ഇരിക്ക—തൽക്കാലത.

## ഇവയ്ക്കുദാഹരണങ്ങൾ

൧ എന്റെ കാര്യം ഞാൻ നോക്കിക്കൊള്ളാം.
൨ നിന്ദിച്ചിടാതെ മുനിയായൊരെന്നെ നീ.
൩ വിസ്താരം നിറുത്തിവെച്ചു, ഞാൻ വന്നേക്കാം.
൪ അമാത്യൻ തന്നുവിട്ടു. കള്ളൻ അടിച്ചേച്ചു പോയ്യൂട്ടു.
൫ കള്ളൻ ഓടിക്കളഞ്ഞു.
൬ അവനു ഞാൻ ഉപകാരം ചെയ്തുകൊടുത്തു.
൭ എനിക്കു അവൻ ഉപകാരം ചെയ്തുതന്നില്ല.
൮ മൂലംതിരുനാൾ തിരുഅവതാരം ചെയ്തരുളിയ മഹാരാജാ.
൯ അസത്യം പറഞ്ഞുപോകരുതു്.
൧൦ ഷഷ്ഠീവ്രതം ഞാൻ അനുഷ്ഠിച്ചുവരുന്നു.
൧൧ ഈ പാലയിൽ ഒരു യക്ഷിയുണ്ടെന്നു പറഞ്ഞുപോരുന്നു.
൧൨ അനർത്ഥമെല്ലാം വന്നുകൂടി.
൧൩-൧൪ കുട്ടികൾ പാഠം പഠിച്ചുകഴിഞ്ഞു, പഠിച്ചുതീർന്നു.
൧൫ പലവടിവും വന്നു ചമഞ്ഞു.
൧൬ നല്ല കാലം വന്നിരിക്കുന്നു.

111. കാലാനുപ്രയോഗം ഭൂതാദി കാലത്രയത്തിൽ ചില താരതമ്യങ്ങളെക്കുറിക്കുന്നു.

അനാദ്യന്തമായ കാലത്തിൽ ഇന്നലെ നടന്നതും പണ്ടു കൃതയുഗത്തിൽ നടന്നതും ഭൂതമാകും. അതിന്മണ്ണം നാളത്തേതും കൽക്കിയുടെ കാലത്തു വരാൻ പോകുന്നതും ഭാവി തന്നെ. ഈ വിധം ഒരു അതിരില്ലാത്ത ഭൂതഭാവികൾക്കു *അപരിച്ഛിന്നഭൂതം* എന്നും *അപരിച്ഛിന്നഭാവി* എന്നും പേർ. കാലപ്രത്യയം കുറിക്കുന്ന കാലം ഈ മാതിരി അപരിച്ഛിന്നമായിട്ടുള്ളതാകുന്നു. കാലാനുപ്രയോഗങ്ങൾ ഈ അപരിച്ഛിന്നകാലത്തെ ഒരു വിധം പരിച്ഛേദിക്കും.

112. കാലം താഴെക്കാണിച്ചപ്രകാരം വിഭജിക്കപ്പെട്ടിരിക്കുന്നു.

## കാലം

അനുപ്രയോഗം

1. അപരിച്ഛിന്നം

2. പരിച്ഛിന്നം
   - (൧) സമാപ്തം
     - a) ആവേദകം. ഇട്ടുണ്ട്.
     - b) നിവേദകം. ഇരിക്കുന്നു.
   - (൨) അസമാപ്തം
     - a) പ്രചലത്ത്. കൊണ്ടിരിക്കുന്നു.
     - b) അനുബന്ധി. ഉന്നുണ്ട്.

1. അപരിച്ഛിന്നഭൂതം—ഭൂതകാലത്തിൽ എപ്പോഴെങ്കിലും ഒരു ക്ഷണത്തിൽ നടന്നത്.

ഉദാ—അവൻ പോയി.

2 a) ആവേദകഭൂതം—ഒരു നിർദ്ദിഷ്ടഭൂതകാലത്തിൽ പൂർത്തിയായിരുന്നാലും ശ്രോതാവിനു ജിജ്ഞാസിതവുമായ ക്രിയ.

ഉദാ—അവൻ പോയിട്ടുണ്ടായിരുന്നു.

b) നിവേദകഭൂതം—ഒരു നിർദ്ദിഷ്ടഭൂതകാലത്തിൽ പൂർത്തിയായിരുന്നാലും ശ്രോതാവിന് ഉദാസീനവുമായ ക്രിയ.

ഉദാ—അവൻ പോയിരുന്നു.

a) പ്രചലൽഭൂതം—ഒരു നിർദ്ദിഷ്ടഭൂതകാലത്തിൽ പൂർത്തിയായിട്ടില്ലാത്ത ക്രിയ.

ഉദാ—അവൻ പൊയ്ക്കൊണ്ടിരുന്നു.

b) അനുബന്ധിഭൂതം—ഒരു നിർദ്ദിഷ്ടഭൂതകാലത്തിൽ പൂർത്തിയായിട്ടില്ലാത്തതും അക്കാലംവരെ ഫലാനുബന്ധം (ഫലത്തിന്റെ തുടർച്ച) ഉള്ളതുമായ ക്രിയ.

ഉദാ—അവൻ പോകുന്നുണ്ടായിരുന്നു.

ഭാവിവർത്തമാനങ്ങൾക്കും ഇതുപോലെ വിഭാഗവും ലക്ഷണവും ഉദാഹരണവും ഊഹിച്ചുകൊൾക. ഇവയിൽ അനുബന്ധിയിൽ മാത്രം പ്രാക്പ്രയോഗധാതു വർത്തമാനകാലത്തിലാകുന്നു; ശേഷം മൂന്നിനും മുൻവിനയെച്ചമെന്നറിക. ഉൾധാതു ഖിലമാകയാൽ അതിനു ഭൂതഭാവികളിൽ പൂരണാനുപ്രയോഗം ചേർന്ന് 'ഉണ്ടായിരുന്നു' 'ഉണ്ടായിരിക്കും' എന്നു രൂപങ്ങൾ വരുന്നു.

### ഭാവിവർത്തമാനങ്ങൾക്കേതാനുമുദാഹരണങ്ങൾ

| കാലപരിച്ഛേദം. | വർത്ത | ഭൂതം | ഭാവി. |
|---|---|---|---|
| ആവേദകം | പോയിട്ടുണ്ടു് | പോയിട്ടുണ്ടായിരുന്നു | പോയിട്ടുണ്ടാകും. |
| നിവേദകം | പോയിരിക്കുന്നു | പോയിരുന്നു | പോയിരിക്കും. |
| പ്രചലത്തു് | പൊയ്ക്കൊണ്ടിരിക്കുന്നു. | പൊയ്ക്കൊണ്ടിരുന്നു. | പൊയ്ക്കൊണ്ടിരിക്കും. |
| അനുബന്ധി | പോകുന്നുണ്ടു് | പോകുന്നുണ്ടായിരുന്നു | പോകുന്നുണ്ടാകും. |

113. മൂന്നു കാലങ്ങളിലും എല്ലാ പ്രകാരങ്ങളിലും 'ആയിരിക്കും' എന്നു അനുപ്രയോഗിച്ചാൽ ഊഹം അർത്ഥം തോന്നും.

ഉദാ: — പോകുന്നായിരിക്കും —വർത്തമാനം.
പോയായിരിക്കും —ഭൂതം.
പോകുമായിരിക്കും —ഭാവി.
പോകണമായിരിക്കും —വിധായകം.
പോകാമായിരിക്കും —അനുജ്ഞായകം.

114. ഭാവ്യനുജ്ഞായകവിധായകങ്ങളിൽ 'ആയിരുന്നു' എന്നു അനുപ്രയോഗിച്ചാൽ ക്രിയ നടന്നിട്ടില്ലെന്നു കാണിക്കും.

ഉദാ: — ബാലി രാവണനെക്കൊല്ലുമായിരുന്നു (പക്ഷേ കൊന്നില്ലാ എന്നർത്ഥം)
മഴ പെയ്തെങ്കിൽ വിതയ്ക്കാമായിരുന്നു (മഴ പെയ്തുമില്ല, വിതച്ചുമില്ല എന്നർത്ഥം.)
കള്ളനെ ഉടൻ പിടിക്കണമായിരുന്നു (പിടിക്ക ഉണ്ടായില്ല എന്നർത്ഥം)

115. പൂരണാനുപ്രയോഗം ഖിലധാതുക്കൾക്കു രൂപങ്ങളില്ലാത്തിടത്തു അവയെ ഉണ്ടാക്കിക്കൊടുക്കുന്നു.

| | വർത്ത | ഭൂതം | ഭാവി | വിധായകം. |
|---|---|---|---|---|
| ഉദാ: — | ഉണ്ടു് | ഉണ്ടായി | ഉണ്ടാകും | ഉണ്ടാകണം |

ഇവിടെ ഉൾ ധാതുവിന്റെ ഭൂതാദികളിൽ തനിയെ രൂപമില്ലാത്തതിനാൽ 'ആയി' 'ആകും' ഇത്യാദി ആവുകയുടെ രൂപങ്ങൾ അനുപ്രയോഗമായിച്ചേർത്തിരിക്കുന്നു. പൂരണാനുപ്രയോഗങ്ങൾ എണ്ണത്തിൽ ചുരുങ്ങും.

116. മൂന്നു മാതിരി അനുപ്രയോഗങ്ങൾ പറഞ്ഞതിൽ ഓരോന്നിനേയും ചേർച്ചപോലെ ഒന്നിന്മേൽ ഒന്നായിട്ടു പ്രയോഗിക്കാം.

ഉദാ: — പണിഞ്ഞുതീർന്നിട്ടുണ്ടാകും

ഇതിൽ 'പണിഞ്ഞു' എന്ന പ്രാക്പ്രയോഗത്തിന്മേൽ 'തീർന്നു' എന്ന ഭേദകാനുപ്രയോഗം; അതിന്മേൽ 'ഇട്ടുണ്ടു്' എന്ന കാലാനുപ്രയോഗം, അതിന്മേൽ 'ആകും' എന്ന പൂരണാനുപ്രയോഗം.

117. പ്രാക്പ്രയോഗത്തിന്നു അടുത്തു തന്നെ അനുപ്രയോഗത്തെ പ്രയോഗിക്കണം; എന്നാൽ കവികൾ പിരിച്ചു ദൂരത്താക്കിയും പ്രയോഗിക്കാറുണ്ടു്.

ഉദാ — കണ്ടാലിരിക്കുന്ന ജനങ്ങളുണ്ടോ
കൂപ്പാൻമടിക്കുന്നു തരംവരുമ്പോൾ,

ഇതിൽ ക്രിയ 'മടിക്കുന്നുണ്ടോ' എന്നു്.

പണ്ടുയീബാലിയെക്കണ്ടല്ലോ ഇരിക്കുന്നു,

ഇതിൽ 'കണ്ടിരിക്കുന്നു' എന്നു ക്രിയ.

മുമ്പു വിധായകം അനുജ്ഞായകം എന്ന പ്രകാരങ്ങളുടെ കൂട്ടത്തിൽപറഞ്ഞ രണ്ടെണ്ണവും മുറക്കു 'വേൺ' 'ആവുക' എന്ന ധാതുക്കളുടെ രൂപങ്ങൾ ചേൎന്നുണ്ടാകുന്നവ ആകയാൽ അതുകളെയും അനുപ്രയോഗങ്ങളുടെ കൂട്ടത്തിൽ ചേൎക്കേണ്ടതാണു്. അതിന്മുന്നംതന്നെ അടുത്തു പറയുന്ന നിഷേധരൂപവും ചില ധാതുക്കളെ ചേൎത്തു ഉണ്ടാകുന്നതാകയാൽ അതും ഒരനുപ്രയോഗത്തിന്റെ വകഭേദമെന്നു പറയാം. ആ സ്ഥിതിക്കു ഇതുകളെ മുറയ്ക്കു പ്രകാരാനുപ്രയോഗം എന്നും നിഷേധാനുപ്രയോഗം എന്നും പേരിട്ടു് അനുപ്രയോഗം അഞ്ചുവിധം എന്നാക്കരുതൊ? ശരിതന്നെ, ആകാമായിരുന്നു; പക്ഷേ നിഷേധത്തിലും പ്രകാരത്തിലും ഉപയോഗിക്കുന്ന അനുപ്രയോഗധാതു സാധാരണ ഒരനുപ്രയോഗധാതുവിന്റെ നില കവിഞ്ഞു് ഒരു പടികൂടി അധികം കടന്നു് പ്രത്യയത്തിന്റെ നില അവലംബിച്ചിരിക്കുന്നു. കേൾ+അണം=കേൾക്കണം; കേൾ+ആം=കേൾക്കാം; കേൾ+ആഞ്ഞു=കേൾക്കാഞ്ഞു ഇത്യാദികളിലെല്ലാം മുറയ്ക്കു് അനുപ്രയോഗങ്ങളായ വേൺ ആവുക, ആയുക എന്ന ധാതുക്കളുടെ രൂപങ്ങൾ പ്രത്യയമായിച്ചമഞ്ഞിട്ടില്ലയൊ കാരിതത്തിന്നുള്ള ക്കു് എന്ന ആഗമം വരുന്നതു്? അതിനാൽ വിധായകാനുജ്ഞായകപ്രകാരങ്ങളേയും നിഷേധത്തെയും അനുപ്രയോഗങ്ങളുടെ ശേഖരത്തിൽ ചേൎക്കുന്നതു ശരിയാവുകയില്ല.

# നിഷേധം

118 വാക്യങ്ങൾ വിധി എന്നും നിഷേധം എന്നും രണ്ടു വിധമാകുന്നു. ഒരു സംഗതിയുണ്ടെന്നു പറയുന്നതു *വിധി*; ഒരു സംഗതി ഇല്ലെന്നു പറയുന്നതു *നിഷേധം*. വിധി വാക്യത്തിലെ ക്രിയാപദത്തിൽ 'ആ' 'ഇൽ' 'അൽ' 'ഒൽ' 'ആരു' 'വഹി' എന്ന ഈ ആറു ഖിലധാതുക്കളുടെ ചില രൂപങ്ങളെ അനുപ്രയോഗിച്ചു നിഷേധവാക്യത്തെ ഉണ്ടാക്കുന്നു.

| ഉദാ— വിധി | നിഷേധം |
| --- | --- |
| രാമൻ വരുന്നു | രാമൻ വരുന്നില്ല |
| രാമൻ പോകും | രാമൻ പോകാ |

'ആ' 'ഇൽ' ഇത്യാദി ആറു നിഷേധാർത്ഥധാതുക്കളെ പറഞ്ഞതിൽ 'ആ' തനിയേയും 'ഒലാ' 'വഹിയാ' എന്നും മററും പോലെ മററുള്ളതിൽ കൂടിച്ചേർന്നും വരും. 'അല്ല' 'ഇല്ല' 'അരുതു്' 'ഒലാ' 'വഹിയാ' എന്ന ഇവയുടെ ഭാവിരൂപങ്ങൾ നിപാതങ്ങളായി തീർന്നിട്ടുണ്ടു്.

119. വിധിയെ നിഷേധമാക്കുന്നതിനു മലയാളത്തിൽ രണ്ടു മാർഗ്ഗങ്ങൾ ഉണ്ടു്.

൧-ാമതു മേൽകാണിച്ച നിപാതങ്ങളെ ചേർക്കുക. എങ്ങനെ എന്നാൽ—

നിർദ്ദേശകപ്രകാരത്തിനു 'അല്ല' 'ഇല്ല' എന്നു്.

ഉദാ— രാമൻ വന്നില്ല.
രാമൻ മടയനല്ല.

നിയോജകവിധായകങ്ങൾക്കു 'ഒലാ' 'അരുതു്',

ഉദാ— പോകരുതു, പോകൊലാ

അനുജ്ഞായകത്തിനു 'വഹിയാ'

ഉദാ— പറക വഹിയാ

൨-ാമതു 'ആ' എന്ന ധാതുവിനെ പ്രത്യയംപോലെ ചേർക്ക.

ഉദാ—പോകാത്തു—നിർദ്ദേശക വർത്തമാനം
പോകാഞ്ഞു— ,, ഭൂതം.
പോകാ — ,, ഭാവി

120. 'ആ' എന്ന നിഷേധധാതുവിനു ചില വിശേഷങ്ങളുണ്ടു്; അവയെ താഴെ ചേൎക്കുന്നു.

| | വൎത്ത. | ഭൂതം. | ഭാവി. |
|---|---|---|---|
| മുററുവിന— | ആയുന്നു, അത്തു; | ആഞ്ഞു; | ആയും, ആയാവു, ആ, നിയോജകമദ്ധ്യമബഹുവചനം ആഴ്വിൻ. |
| പേരെച്ചം— | ആത്ത | ആഞ്ഞ | ആ |

വിനയെച്ചം { നടുവിനയെച്ചം -ആയ്ക, ആഴിക. / പിൻവിനയെച്ചം -ആഴ്വാൻ. / പാക്ഷിക ,, -ആയ്കിൽ. }

| ഉദാ— | വിധി | നിഷേധം |
|---|---|---|
| വൎത്ത | —പറയുന്നു | പറയായുന്നു പറയാത്തു |
| ഭൂതം | —പറഞ്ഞു | പറയാഞ്ഞു |
| ഭാവി | —പറയും പറയു | പറയാ, പറയായ്‌വു, പറയായും |
| നിയോ,മദ്ധ്യമ, ബഹു | —പറയിൻ | പറയാഴ്വിൻ |
| മുൻവിനയെച്ചം | —പറഞ്ഞു | പറയാതെ, പറയാഞ്ഞു് |
| നടു ,, | —പറക | പറയായ്ക, പറയാഴിക |
| പിൻ ,, | —പറയാൻ | പറയാഴ്വാൻ |
| സംഭാവക | —പറകിൽ | പറയായ്കിൽ |
| വൎത്ത. പേരെച്ചം | —പറയുന്ന | പറയാത്ത |
| ഭൂതം ,, | —പറഞ്ഞ | പറയാഞ്ഞ |
| ഭാവി ,, | —പറയും | പറയാ |
| കൃതികൃത്തു ,, | —പറച്ചൽ | പറയായ്‌ത്തം |

ഇവയിൽ തടിച്ച അക്ഷരമേ പ്രായേണ നടക്കുന്നുള്ളു.

പ്രയോഗത്തിൽനിന്നും ഉദാഹരണങ്ങൾ—

'പററയുന്നു, ചെയ്യായുന്നു' മ- ഭാ-
'കൂടായുമ്പോൾ' ത- സ-
'ഏതും കളയായ്‌വു' ടി-
'പഞ്ചബാണൻ തന്നുടയ
വഞ്ചനയെ സഹിയാഞ്ഞു്, പദ്മ-
വല്ലായ്‌ത്തം, ഇല്ലായ്‌ത്തം
വാടാവല്ലിക്കുടിലുകൾ മയൂര-
വാടാവിളക്കു്, കൊല്ലാക്കല, മിണ്ടാപ്പൂച്ച,
നോക്കാത്തവർ, പൊതിയാത്തേങ്ങാ, തേടാപ്പൊൻ,

*ഉപദേശം*—'അ' 'ഒല്ലാ' 'അരുതു' ഇവയെ പ്രത്യയംപോലെയും; 'വഹിയാ' എന്നതിനെ അനുപ്രയോഗം പോലെയും;

'അല്ല ഇല്ല'—കളെ നിപാതംപോലെയും ആകുന്നു ചേൎക്കേണ്ടതു്. പ്രത്യയംപോലെ ആകുമ്പോൾ കാരിതങ്ങൾക്കു 'ക്ക' ആഗമം മുതലായ പ്രക്രിയകൾ വരും. എന്നാൽ 'ആ' എന്നതു ചേൎക്കുമ്പോൾ മാത്രമേ ഈ ആഗമമുള്ളു; അതിനെയും കവികൾ വികല്പേനയെ ചെയ്യാറുള്ളു. അതിനാൽ 'കേൾക്കാ' എന്നും 'കേളാ' എന്നും രൂപമാകാം. 'വഹിയാ' അനുപ്രയോഗംപോലെ ആകയാൽ പ്രാക്പ്രയോഗത്തിനു നടുവിനയെച്ചരൂപം വേണം. 'അല്ല-ഇല്ല'കൾ നിപാതംപോലെ ആകയാൽ ആഖ്യാതത്തിന്റെ ഒടുവിലുള്ള അകാര ഉകാരങ്ങൾ ലോപിക്കുന്നു. ഇത്യാദി സൂക്ഷിച്ചുകൊൾക.

---

# സമുച്ചയവികല്പങ്ങൾ

സമുച്ചയമെന്നാൽ കൂട്ടിച്ചേൎക്കുക ഒരേജാതിയിലുള്ള പദങ്ങളെയേ കൂട്ടിച്ചേൎത്തുകൂടു. 'ഉം' എന്ന ഘടകനിപാതമാണു സമുച്ചയത്തിനുപയോഗിക്കുന്നതു്, അതുകൊണ്ടു് 'ഉം' എന്നതിനു സമുച്ചയനിപാതം എന്നു പേർ ഇതിനു മുമ്പും ഉപയോഗിച്ചിട്ടുണ്ടു്.

| | |
|---|---|
| ഉദാ—രാമനും കൃഷ്ണനും | —നാമങ്ങളുടെ സമുച്ചയം |
| സമൎത്ഥനും വിദ്വാനും ആയ രാമൻ | —ഭേദകങ്ങളുടെ ടി |
| അറിഞ്ഞും അറിയാതെയും ചെയ്ത തെററു | —ക്രിയകളുടെ ടി |

സംസ്കൃതം ഇംഗ്ലീഷ് മുതലായ ആൎയ്യഭാഷകളിൽ സമുച്ചയനിപാതത്തെ ഒരിടത്തു് (ഒടുവിലത്തെ പദത്തിൽ) ഉപയോഗിച്ചാൽ മതി. ഭാഷയിൽ സമുച്ചയിക്കേണ്ടുന്ന ഓരോ പദത്തിലും 'ഉം' ചേൎക്കണം. 'അതും ഇതും മറേറതും മറിച്ചേതും' ഇത്യാദി. കവികൾ ചിലപ്പോൾ ആൎയ്യഭാഷകളെ അനുകരിച്ചു സമുച്ചയനിപാതത്തെ ഒരിടത്തുമാത്രമായുപയോഗിക്കാറുണ്ടു്.

ഉദാ—വിധി ഹരിശങ്കരനും തുണയ്ക്കവേണം.
ഭക്തപ്രിയൻ ഭയഹരൻ ഭഗവാൻ മുകുന്ദൻ,

ക്രിയാസമുച്ചയത്തിൽ മാത്രം അല്പം വിശേഷമുണ്ടു്. 'അറിഞ്ഞും അറിയാതെയും' എന്നു മുൻ കാണിച്ച ഉദാഹരണംപോലെ എല്ലാ ഇടത്തിലും സാധിക്കയില്ല. സമുച്ചയിക്കേണ്ടുന്ന ക്രിയ

കളെ എല്ലാം നടുവിനയെച്ചരൂപത്തിലാക്കി ഓരോന്നിലും 'ഉം' ചേൎത്ത് ഒടുവിൽ ചെയ്കയെ ആവശ്യപ്പെട്ട കാലപ്രകാരാദ്യുപാധികൾ ചേൎത്തു പ്രയോഗിക്കണം.

| ഉദാ—ഒററവാക്യങ്ങൾ | സമുച്ചയം. |
|---|---|
| രാമൻ രാജ്യമുപേക്ഷിച്ചു | രാമൻ രാജ്യമുപേക്ഷിക്കയും |
| കാട്ടിൽ ൧൪ വൎഷം താമസിച്ചു | കാട്ടിൽ ൧൪ വൎഷം താമസിക്കയും |
| രാവണനെ നിഗ്രഹിച്ചു | രാവണനെ നിഗ്രഹിക്കയും ചെയ്തു. |

അനുപ്രയോഗം സ്വയമേ ഉള്ളിടത്തു 'ചെയ്ക'യെ ഉപയോഗിക്കാതെ കഴിക്കാം. എങ്ങനെ എന്നാൽ—

| | |
|---|---|
| കളിക്കണം<br>ഉണ്ണണം<br>ഉറങ്ങണം | കളിക്കയും<br>ഉണ്ണുകയും<br>ഉറങ്ങുകയും<br>വേണം. |
| കളിക്കാം<br>ഉണ്ണാം<br>ഉറങ്ങാം | കളിക്കയും<br>ഉണ്ണുകയും<br>ഉറങ്ങുകയും<br>ആം. |
| കണ്ടിട്ടുണ്ട്<br>കേട്ടിട്ടുണ്ട് | കണ്ടിട്ടും<br>കേട്ടിട്ടും<br>ഉണ്ട്. |
| നില്ക്കരുത്<br>ഇരിക്കരുത്<br>കിടക്കരുത് | നില്ക്കയും<br>ഇരിക്കയും<br>കിടക്കയും<br>അരുത്. |



വികല്പത്തിലും സമുച്ചയത്തിനു പറഞ്ഞ വിധികൾ തന്നെ. വികല്പമെന്നാൽ അതോ ഇതോ എന്നു രണ്ടാലൊന്നിനെ എടുക്കുക.

ഉദാ—രാമനോ കൃഷ്ണനോ വന്നത്
സമൎത്ഥനോ വിദ്വാനോ ആയ രാമൻ
അറിഞ്ഞോ അറിയാതെയൊ ചെയ്ത തെററ്
മനുഷ്യൻ ധൎമ്മം അനുഷ്ഠിക്കയോ ധനം സമ്പാദിക്കയോ കാമസുഖം
അനുഭവിക്കയോ മോക്ഷത്തിനു ശ്രമിക്കയോ വേണം
ഉണ്ണുകയോ ഉറങ്ങുകയോ കളിക്കയോ ആം
കണ്ടിട്ടോ കേട്ടിട്ടോ ഇല്ല.

വികല്പത്തിനു ചിലെടത്തു സമുച്ചയതുല്യമായിട്ടും അൎത്ഥം കാണും.

ഉദാ—അസത്യം പറകയോ ജന്തുക്കളെ ഹിംസിക്കയോ അരുത്.

ഇവിടെ രണ്ടാലൊന്നു എന്നല്ല അൎത്ഥം, അസത്യം പറകയാകട്ടെ ജന്തുക്കളെ ഹിംസിക്ക ആകട്ടെ അരുതെന്നാണ്.

'ആകട്ടെ' എന്ന നിപാതവും സമുച്ചയാൎത്ഥകം തന്നെ; ഓരോന്നായിട്ടെടുത്തു ചൂണ്ടിക്കാണിക്കുന്നതാണെന്നു മാത്രം ഇതിന്ന് 'ഉം' ഇനേക്കാൾ ഭേദം.

# പററുവിന

121. ഇതേവരെ പ്രസ്താവിച്ചതെല്ലാം കൃതികളുടെ പ്രധാന ക്രിയയെ കുറിക്കുന്ന രൂപങ്ങളെപ്പററി ആയിരുന്നു. ഇനി അപ്രധാനക്രിയയെ കുറിക്കുന്നവയെ വിവരിക്കേണ്ടതുണ്ട്. കൃതിയുടെ അൎത്ഥം ക്രിയ ആകുന്നു; അതു പ്രധാധമായും അപ്രധാനമായും വരാം. എങ്ങനെയെന്നാൽ, 'ബ്രഹ്മാവു കുംഭകൎണ്ണന്നു വരം കൊടുത്തു' എന്നു പറയുന്നിടത്തു 'കൊടുത്തു' എന്ന ക്രിയ മറെറാന്നിനേയും ആശ്രയിക്കാതെ നിൽക്കുന്നതിനാൽ പ്രധാനമാകുന്നു. 'ബ്രഹ്മാവു കുംഭകൎണ്ണന്നു കൊടുത്ത വരം' എന്നാണു പറയുന്നതെങ്കിൽ അവിടെ 'കൊടുത്ത' എന്ന ക്രിയ വരം എന്ന നാമത്തിന്ന് കീഴടങ്ങുന്നു. 'കൊടുത്ത' എന്നതിന്നു ഏതെങ്കിലും ഒരു നാമത്തെ വിശേഷിപ്പിച്ചാലേ അൎത്ഥത്തിന്നു പൂൎത്തിവരുന്നുള്ളു. അതിനാൽ ഇതു ഒരു നാമത്തിന്നു അംഗമായിപ്പോകുന്നു. ഇതുപോലെതന്നെ 'രാമൻ പള്ളിക്കൂടത്തിൽപോയ് പഠിക്കുന്നു' എന്നിടത്തു 'പോയ്' എന്ന ക്രിയ 'പഠിക്കുന്നു' എന്ന മറെറാരു ക്രിയയ്ക്കു കീഴടങ്ങുന്നു. അതിനാൽ 'പോയ്' എന്നതു 'പഠിക്കുന്നു' എന്നതിന്റെ അംഗമായിട്ടു നിൽക്കുന്നു. ഇങ്ങനെ മറെറാന്നിന്നു അംഗമായിവരുന്ന ക്രിയ അംഗക്രിയ; പ്രധാനമായ ക്രിയ അംഗിക്രിയ. കോടിക്കഴക്കോലിൽ പററികകൾ ചെന്നു പററുംപോലെ അംഗക്രിയകൾ അംഗിക്രിയയിൽ ചെന്നു പററുന്നതിനാൽ അവയ്ക്കു 'പററുവിന' എന്നും അംഗിക്രിയയ്ക്കു 'മുററുവിന' എന്നും തമിഴർ പേരിട്ടിരിക്കുന്നു. അംഗക്രിയ അംഗമാകുന്നതു ഒരു നാമത്തിനോ മറെറാരുക്രിയയ്ക്കോ ആകാമെന്നു മുമ്പിൽ കാണിച്ചല്ലോ. നാമത്തിന്നു അംഗമാകുന്നതു '*നാമാംഗം*' അല്ലെങ്കിൽ '*പേരച്ചം*', ക്രിയയ്ക്കംഗമാകുന്നതു '*ക്രിയാംഗം*' അല്ലെങ്കിൽ '*വിനയച്ചം*'. ഗാൎത്തുവെററ് സായ്പ് പേരെച്ചത്തിന്നു '*ശബ്ദന്യൂനം*' എന്നും വിനയെച്ചത്തിന്നു '*ക്രിയാന്യൂനം*' എന്നും പേരിട്ടിരിക്കുന്നു.

# പേരെച്ചം

122. മുററുവിനയിൽ 'അ' 'ഒരു' എന്ന ചുട്ടെഴുത്തുകളിൽ ഒന്നിനെ ചേർത്താൽ അതു പേരെച്ചമായ് ചമയും.

| ഉദാ—മുററുവിന | പേരെച്ചം | | | |
|---|---|---|---|---|
| പറയുന്നു | പറയുന്ന, | പറയുന്നൊരു | വർത്തമാനം | നിർദ്ദേശകം |
| പറഞ്ഞു | പറഞ്ഞ, | പറഞ്ഞൊരു | ഭൂതം | |
| പറയും | പറയുമ, | പറയുമൊരു | ഭാവി | |
| (പറയാവുന്നു) | പറയാവുന്ന, | -ന്നൊരു | വർത്ത | അനുജ്ഞായകം |
| പറയായി | പറയായ, | -യൊരു | ഭൂതം | |
| പറയാം | (പറയാമ) | - | ഭാവി | |
| (പറയേണ്ടുന്നു) | പറയേണ്ടുന്ന, | -ന്നൊരു | വർത്ത | വിധായകം |
| (പറയേണ്ടി) | പറയേണ്ടിയ, | -യൊരു | ഭൂതം | |
| പറയണം | പറയേണ്ടും, | -ണ്ടുമൊരു | ഭാവി | |
| പറയാത്തു | പറയാത്ത, | -ത്തൊരു | വർത്ത | നിഷേധക നിർദ്ദേശകം |
| പറയാഞ്ഞു | പറയാഞ്ഞ, | -ഞ്ഞൊരു | ഭൂതം | |
| പറയാ | പറയാ- | | ഭാവി | |
| പറയേണ്ടാത്തു | പറയേണ്ടാത്ത, | -ത്തൊരു | വർത്ത | നിഷേധ വിധായകം |
| പറയേണ്ടാഞ്ഞു | പറയേണ്ടാഞ്ഞ | -ഞ്ഞൊരു | ഭൂതം | |
| പറയേണ്ടാ | പറയേണ്ടാ | - | ഭാവി | |
| പറയുന്നില്ല | പറയുന്നില്ലാത്ത, | ത്തൊരു | —വർത്ത | നിഷേധനിർ. |
| പറയരുതു | പറയരുതാത്ത, | -ത്തൊരു— | | നിഷേധവിധാ. |
| പറയവഹിയാ | പറയവഹിയാത്ത, | -ത്തൊരു— | | നിഷേധാനു. |
| പറയൊലാ | പറയൊലാത്ത, | -ത്തൊരു— | | നിഷേധ വിധാ. |

വിധായകാനുജ്ഞായക പ്രകാരങ്ങൾക്കു മുററുവിനയിൽ ഭാവിരൂപമേ നടപ്പുള്ളുവെങ്കിലും പററുവിനയായ പേരെച്ചത്തിൽ അവയ്ക്കു ത്രികാലരൂപങ്ങളുമുണ്ടു്. അതിനാൽ ആ രണ്ടു പ്രകാരങ്ങൾക്കും മുററുവിനയിലുള്ള രൂപങ്ങളെ വലയത്തിനകത്തു കാണിച്ചിരിക്കുന്നു. ഈ രണ്ടു പ്രകാരങ്ങളും 'വേൺ' 'ആ-(വുക)' എന്ന ധാതുക്കളുടെ അനുപ്രയോഗത്താൽ ഉണ്ടാകുന്നവയാകയാൽ ആ ധാതുക്കളുടെ പേരെച്ചരൂപം തന്നെ ഈ പ്രകാരങ്ങൾക്കും പേരെച്ചമായി തീരുന്നു. നിയോജകപ്രകാരത്തിനു മാത്രം പേരെച്ചരൂപമില്ല.

*ഉപദേശം*— (1) ലിംഗപുരുഷവചനപ്രത്യയങ്ങളെ ചേൎക്കു മ്പോൾ പറഞ്ഞതുപോലെ പേരെച്ചപ്രത്യയം ചേൎക്കുമ്പോഴും കാലപ്രത്യയത്തിന്റെ അന്ത്യമായ ഉകാരം ലോപിക്കയും 'ഇ' എന്ന ഭൂതപ്രത്യയത്തിനു യകാരമോ നകാരമോ ആഗമം വരു കയും ചെയ്യുന്നു. അതിനാൽ

| | | |
|---|---|---|
| പറയുന്നു | +അ | =പറയുന്ന |
| പറഞ്ഞു | +അ | =പറഞ്ഞ |
| വിലസി | +അ | =വിലസിയ, വിലസിന |

എന്നു രൂപങ്ങൾ വരുന്നുവെന്നറിക.

*ഉപദേശം*:—(2) ഭാവിയിൽ മുറവിനതന്നെ പേരെച്ചമാ യിട്ടു നടക്കയും ചെയ്യും. 'അ' 'ഒരു' എന്ന പ്രത്യയങ്ങൾ ചേൎക്കു ന്നതു വികല്പേന മതി. അതിനാൽ

വരും കാലം, വരുമക്കാലം
പോകും പോൾ, പോകുമപ്പോൾ

എന്നു രണ്ടു വിധവും പ്രയോഗിക്കാം.

123. പേരെച്ചങ്ങളിൽ ചിലതു വെറും നാമവിശേഷണ (ഭേദക)—ങ്ങളായി തീൎന്നിട്ടുണ്ടു്.

ഉദാ—എന്റെ കെട്ടിയ പെൺ
അവന്റെ പെററ അമ്മ
വെളുത്ത പശു
കറുത്ത പട്ടി.

പേരെച്ചങ്ങളിൽ ലിംഗപ്രത്യയം ചേൎത്താൽ അവ നാമങ്ങ ളായി ചമയും.

ഉദാ—

| | | | |
|---|---|---|---|
| അറിയുന്നവൻ, | അറിയുന്നോൻ | പും | നിൎദ്ദേശക വൎത്തമാനം |
| അറിയുന്നവൾ, | -ന്നോൾ- | സ്ത്രീ | |
| അറിയുന്നതു, | | നപും | |
| അറിഞ്ഞവൻ, | -ഞ്ഞോൻ- | പും | ടി. ഭൂതം |
| അറിഞ്ഞവൾ, | -ഞ്ഞോൾ- | സ്ത്രീ | |
| അറിഞ്ഞതു, | | നപും | |
| അറിയുവവൻ, | -വോൻ; അറിവവൻ, -വോൻ- | പും | ടി. ഭാവി |
| അറിയുവവൾ, | -വോൾ; അറിവോൾ, -വോൾ- | സ്ത്രീ | |
| അറിയുവതു; | അറിവതു | നപും | |

| | | | |
|---|---|---|---|
| അറിയാവുന്നവൻ, | -ന്നോൻ- | പും | അനുജ്ഞായക വർത്തമാനം |
| അറിയാവുന്നവർ, | -ന്നോർ- | സ്ത്രീ | |
| അറിയാവുന്നതു, | | നപും | |
| അറിയായവൻ, | -യായോൻ- | പും | ടി. ഭൂതം |
| അറിയായവർ, | -യായോർ- | സ്ത്രീ | |
| അറിയായതു, | | നപും | |
| അറിയാം (?) | | പും, സ്ത്രീ, നപും. | ടി ഭാവി |
| അറിയേണ്ടുന്നവൻ, | -ന്നോൻ- | പും | വിധായക വർത്തമാനം |
| അറിയേണ്ടുന്നവർ, | -ന്നോർ- | സ്ത്രീ | |
| അറിയേണ്ടുന്നതു, | | നപും | |
| അറിയേണ്ടിയവൻ, | -ണ്ടിയോൻ- | പും | ടി. ഭൂതം |
| അറിയേണ്ടവർ, | -ണ്ടിയോർ- | സ്ത്രീ | |
| അറിയേണ്ടിയതു, | | നപും | |
| അറിയേണ്ടോൻ, | | പും | ടി. ഭാവി |
| അറിയേണ്ടോർ, | | സ്ത്രീ | |
| അറിയേണ്ടുവതു, | | നപും | |
| അറിയാത്തവൻ, | -വർ, -തു- | വർത്ത | നിഷേധകം |
| അറിയാഞ്ഞവൻ, | -വർ, -തു- | ഭൂതം | |

'അവൻ' 'അവർ' എന്നവയെ ചുരുക്കി സാധാരണയിൽ 'ഓൻ' 'ഓർ' എന്നാക്കാറുണ്ടു; ആ രൂപങ്ങളെ ആണ് രണ്ടാമതായി കാണിച്ചിരിക്കുന്നതു്.



# വിനയെച്ചം

124. (1) മുൻവിനയെച്ചം (2) പിൻവിനയെച്ചം (3) നടുവിനയെച്ചം (4) പാക്ഷികവിനയെച്ചം (5) തൻവിനയെച്ചം എന്നു വിനയെച്ചം അഞ്ചുവിധമാകുന്നു.

(1) ഭൂതകാലത്തിലുള്ളതു മുൻവിനയെച്ചം.

ഉദാ:—രാമൻ വന്നു കുളിച്ചു് ഊണു കഴിച്ചു.

ഇതിൽ വരുകയും കുളിക്കയും ഊണു കഴിക്കുന്നതിനു മുമ്പു നടന്നതാകയാൽ 'വന്നു്' 'കുളിച്ചു്' എന്നവ മുൻവിനയെച്ചങ്ങൾ.

(2) ഭാവികാലത്തിലുള്ളതു പിൻവിനയെച്ചം

ഉദാ—രാമൻ ഉണ്ണാൻ പോകുന്നു.

ഇതിൽ ഉണ്ണുക പോയതിന്റെ ശേഷം നടക്കുന്ന ക്രിയ ആകയാൽ 'ഉണ്ണാൻ' എന്നതു പിൻവിനയെച്ചം.

(3) കാലാദി വിശേഷങ്ങളൊന്നുമില്ലാത്ത കേവലക്രിയ നടുവിനയെച്ചം.

ഉദാ:—കള്ളം പറക ശരിയല്ല.

ഇതിൽ 'പറക' എന്നതു നടുവിനയെച്ചം. ഇതു വാക്യത്തിന്റെ കൎത്താവായിട്ടു തന്നെ നിൽക്കുന്നു. നടുവിനയെച്ചത്തിനു മററു വിനയെച്ചങ്ങളെക്കാൾ അൎത്ഥത്തിലും പ്രയോഗത്തിലും വളരെ ഭേദമുണ്ടു്. ഇതു കാലാദ്യുപാധികളിൽ ഒന്നിന്റേയും സ്പൎശമില്ലാത്തതാകയാൽ വാസ്തവത്തിൽ അംഗമെന്നും അംഗിയെന്നും പറയപ്പെടാവുന്നതല്ല. ഇതു പരബ്രഹ്മം പോലെ അപരിച്ഛിന്നമാകുന്നു. ഇതു മറെറാരു ക്രിയക്കു കീഴടങ്ങുന്നതും തനിയേ നിൽക്കാൻ ശേഷിയില്ലാത്തതുകൊണ്ടു മാത്രമാകുന്നു. എന്നാൽ നിയോഗം, ആജ്ഞ, മുതലായ അൎത്ഥങ്ങളൊന്നും തോന്നിക്കുന്നതിനു മനസ്സില്ലാത്തിടത്തു ഇതിനെ പ്രധാന ക്രിയ ആയിട്ടു തന്നെ ഉപയോഗിക്കാറുമുണ്ടു്. ഉദാ:—'ആൎയ്യേ! വേഷം ധരിച്ചു കഴിഞ്ഞെങ്കിൽ ഇങ്ങോട്ടു വരികതന്നെ.' ഇവിടെ 'ഇങ്ങോട്ടുവാ' എന്നായാൽ ആജ്ഞയും, 'വരൂ' എന്നായാൽ വിധിയും 'വരാം' എന്നായാൽ അനുജ്ഞയും തോന്നിയെന്നു വരാം. ഈ മാതിരി ഉപചാരത്തോടുകൂടി പറയുന്ന സ്ഥലങ്ങളിൽ നിയോജകപ്രകാരത്തിന്റെ മദ്ധ്യമപുരുഷന്റെ സ്ഥാനത്തു ഇതിനെ പ്രയോഗിക്കാറുണ്ടു്. 'കള്ളംപറകയാൽ ശിക്ഷകിട്ടി' ഇത്യാദികളിലെപ്പോലെ ഇതിനെ നാമംപോലെയും ഉപയോഗിക്കാം.

(4) പാക്ഷിക വിനയെച്ചം ഒന്നു ഒരുപ്രകാരം വരുന്ന പക്ഷം എന്നുള്ള അൎത്ഥത്തെക്കുറിക്കുന്നു.

ഉദാ—'ഇന്നത്തേടം കഴിച്ചീടുകിലിവിടെ ജയിച്ചീടിയേൻ'

'കഴിക്കുന്നപക്ഷം' എന്നൎത്ഥം.

(5) തൻവിനയെച്ചം 'ഒന്നു ഒരുവിധം ഇരിക്കുമ്പോൾ' എന്നൎത്ഥത്തെ കുറിക്കും.

ഉദാ—ജ്യേഷ്ഠയിരിക്കെ കുരുവംശത്തിൽ
ശ്രേഷ്ഠൻ ഞായെന്നവനുടെ ഭാവം

ജ്യേഷ്ഠനിരിക്കുമ്പോൾ എന്നൎത്ഥം.

125. ഭൂതാഖ്യാതം (ഭൂതകാലത്തിലെ മുറവിന) തന്നെ മുൻവിനയെച്ചമാകുന്നു; അതിൽ 'ഉ' പ്രത്യയത്തിന്റെ ഉകാരത്തെ സംവൃതമാക്കുകയും, 'ഇ' പ്രത്യയത്തിനു അപ്പുറം വരുന്ന ദ്ധത്തെ ഇരട്ടിക്കയും മാത്രം ഭേദം വേണം.

| ഉദാ—ഭൂതാഖ്യാതം. | മുൻവിനയെച്ചം. |
|---|---|
| വന്നു | വന്ന് |
| കണ്ടു | കണ്ട് |
| കേട്ടു | കേട്ട് |
| ഓടി | ഓടി (ച്ചെന്നു) |
| ഇളകി | (പ്പോയി) |

പറന്നുചെന്നങ്ങു കരേറിക്കുട്ടിൽ;
ക്കുട്ടിൽ കരേറിപ്പിടികൂടിമെല്ലെ.

126. ഭാവിരൂപത്തിലോ ധാതുവിൽ തന്നെയോ 'ആൻ' എന്ന പ്രത്യയം ചേർത്താൽ പിൻവിനയെച്ചം ഉള്ളവാകും.

| ഉദാ—ധാതു. | ഭാവി. | പിൻവിനയെച്ചം. |
|---|---|---|
| വര് | വരും | വരുവാൻ, വരാൻ |
| പോ | പോകും | പോകുവാൻ, പോവാൻ |

അനുസ്വാരത്തിനു സന്ധിയിൽ പറഞ്ഞിട്ടുള്ള വകാരാദേശം വന്ന് 'വരു + ആൻ' എന്നതു 'വരുവാൻ' എന്നായിത്തീരുന്നുവെന്നറിക. കാരിതങ്ങളിൽ 'ക്കു' ആഗമത്തിന്റെ സ്ഥാനത്തു വികല്പേന 'പ്പു' കൂടി ആഗമം വരുന്നതിനാൽ മൂന്നു വിധം രൂപം വരും. എങ്ങിനെയെന്നാൽ—

| ധാതു. | | പിൻവിനയെച്ചം. | |
|---|---|---|---|
| കേൾ | —കേൾക്കുവാൻ, | കേൾക്കാൻ, | കേൾപ്പാൻ. |
| പിടി | —പിടിക്കുവാൻ, | പിടിക്കാൻ, | പിടിപ്പാൻ. |
| ചേര് | —ചേർക്കുവാൻ, | ചേർക്കാൻ, | ചേർപ്പാൻ. |

ണകാര-നകാരാന്തങ്ങൾക്കും മകാരാഗമവികല്പത്താൽ മൂന്നു രൂപം വരും. എങ്ങിനെയെന്നാൽ—

| | | | | |
|---|---|---|---|---|
| കാണ് | — | കാണുവാൻ, | കാണാൻ, | കാണ്മാൻ. |
| തിന്നു | — | തിന്നുവാൻ, | തിന്നാൻ, | തിന്മാൻ. |

127. ധാതുവിൽ 'ഉക' എന്ന പ്രത്യയം ചേർത്താൽ അതു നടുവിനയെച്ചമാകും.

| ഉദാ—ധാതു. | നടുവിനയെച്ചം. |
|---|---|
| ഇളക് | ഇളക്കുക. |
| കേൾ | കേൾക്കുക. |
| ഓട്ടു | ഓട്ടുക. |

*വിശേഷവിധി* (1) ധാതു സ്വരാന്തമോ ചില്ലന്തമോ ആയിരുന്നാൽ അതിനു പ്രത്യയം 'ക' എന്നു മാത്രമായാലും മതി; എന്നാൽ ഈ 'ക' പ്രത്യയത്തെ കാരിതങ്ങളിൽ ഇരട്ടിച്ചു 'ക്ക' എന്നാക്കണം.

| ഉദാ:—ധാതു. | നടുവിനയെച്ചം. | |
|---|---|---|
| പറ | പറക, | പറയുക. |
| കേൾ | കേൾക്ക, | കേൾക്കുക. |
| നിൽ | നിൽക്ക, | നിൽക്കുക. |
| പിടി | പിടിക്ക, | പിടിക്കുക. |
| പൊടി | പൊടിക, | പൊടിയുക. |

*വിശേഷവിധി* (2) പ്രാക്ക് പ്രയോഗമായി നിൽക്കുന്ന ഒരു വ്യഞ്ജനാന്ത ധാതുവിനു നടുവിനയെച്ചം ഉണ്ടാക്കുമ്പോൾ പ്രത്യയം 'അ' എന്നു മാത്രം മതിയാകും.

ഉദാ:—വര് — വരവേണ്ടും.
ചെല് — ചെല്ലവേണ്ടും.
കൊണ്ടാട് — കൊണ്ടാടത്തക്കരൂപം തരിമേപനതം.

128. ധാതുവിലോ നടുവിനയെച്ചത്തിലോ 'ൽ' പ്രത്യയം ചേർത്താൽ പാക്ഷികവിനയെച്ചമാകും. നടുവിനയെച്ചത്തിൽ ചേർക്കുമ്പോൾ ക(=ക്+അ) എന്നുള്ള അതിന്റെ ഒടുവിലുള്ള അകാരത്തെ ലോപിപ്പിക്കയും വേണം.

| ഉദാ:—ധാതു. | പാക്ഷികവിനയെച്ചം. | |
|---|---|---|
| വരു | —വരിൽ. | വരുകിൽ. |
| കേൾ | —കേൾക്കിൽ, | കേൾക്കുകിൽ. |
| പോ | —പോകിൽ, | പോകുകിൽ |
| പതിഞ്ഞീട് | —പതിഞ്ഞീടിൽ, | പതിഞ്ഞീടുകിൽ |

129. ധാതുവിൽ 'ഏ' എന്നോ 'അവേ' എന്നോ പ്രത്യയം ചേർത്താൽ തൻവിനയെച്ചമുണ്ടാകും.

| ഉദാ:—ധാതു | തൻവിനയെച്ചം. | |
|---|---|---|
| പറ | പറയേ, | പറകവേ. |
| നിൽ | നിൽക്കേ, | നിൽക്കവേ. |
| ചെയ് | ചെയ്യേ, | ചെയ്യുവേ. |

# കൃൽപ്രകരണം

130. നാമത്തിനും ക്രിയക്കും ഉണ്ടാകുന്ന രൂപഭേദങ്ങളെ എല്ലാം വിവരിച്ചുകഴിഞ്ഞു. ഇനി നാമത്തിൽ നിന്നു ജനിക്കുന്ന ക്രിയകളെ 'നാമധാതു' എന്നൊരിനമായി വിവരിച്ചതുപോലെ ക്രിയകളിൽ നിന്നുണ്ടാകുന്ന നാമങ്ങളേയും നാമങ്ങളിൽ നിന്നു ജനിക്കുന്ന മററു നാമങ്ങളേയും പററി പറയേണ്ടതുണ്ട്. ക്രിയകളിൽ നിന്നുണ്ടാകുന്ന നാമങ്ങൾക്കു '*കൃത്തുകൾ*' എന്നും നാമങ്ങളിൽ നിന്നുണ്ടാകുന്ന മററു നാമങ്ങൾക്കു '*തദ്ധിതങ്ങൾ*' എന്നും സംസ്കൃത വ്യാകരണാനുസാരേണ പേരുകൾ ചെയ്തിരിക്കുന്നു.

131. ക്രിയാകൃത്ത്*എന്നും കാരകകൃത്ത് എന്നും കൃത്തുകൾ രണ്ടുവിധം. ഒന്നാമത്തേതു കേവലമായ ക്രിയാസ്വരൂപത്തെ കുറിക്കുന്നു. ഇതിനു 'ക്രിയാനാമ'മെന്നും ചിലർ പേർ കൊടുത്തിട്ടുണ്ട്. രണ്ടാമത്തേതിൽ ക്രിയയെ നടത്തുന്ന കർത്തൃകർമ്മാദികാരകങ്ങളിൽ ഒന്നു പ്രത്യയത്തിൻെറ വാച്യമായി നിൽക്കുന്നു.

| ഉദാ:—ധാതു. | ക്രിയാകൃത്ത്. | കാരകകൃത്ത്. |
|---|---|---|
| വള | വളവു | വളവൻ |
| ഉരുൾ | ഉരുളിച്ച | ഉരുളൻ. |

ഇതിൽ 'വളവു' 'ഉരുളിച്ച' രണ്ടും ആ ക്രിയകളുടെ പേരുകളാകുന്നു. വളയുന്നതു (വളയുക എന്ന ക്രിയയുടെ കർത്താവു) വളവൻ; ഉരുളുന്നത് (ഉരുളുക എന്ന ക്രിയയുടെ കർത്താവു) ഉരുളൻ എന്നു അർത്ഥമാകുന്നു.

132 ക്രിയാകൃത്തുകളെ കുറിക്കുന്നതിന്.

| | | | | | | | |
|---|---|---|---|---|---|---|---|
| 1. | അൽ | 4. | വ് | 7. | ത്ത് | 10. | മ |
| 2. | തൽ | 5. | ച | 8. | ത്തം | 11. | വി |
| 3. | പ്പ് | 6. | തി | 9. | അം | 12. | മാനം |

എന്നു 12 പ്രത്യയങ്ങളുണ്ട്. ഇവയെ ചേർക്കുമ്പോൾ താലവ്യാദേശം, ഉപാന്ത്യസ്വരത്തിനു ദീർഘം മുതലായ ചില പ്രക്രിയകളും ചെയ്യേണ്ടിവരും.

| ഉദാ:— | ധാതു | ക്രിയ. | ധാതു | ക്രിയ |
|---|---|---|---|---|
| 1 അൽ— | തൊഴ | തൊഴകൽ | കോൺ | കോണൽ |
| | തേക് | തേകൽ | കത്ത് | കത്തൽ |
| | ഏങ്ങ് | ഏങ്ങൽ | കാ | കാവൽ |
| | മൂട് | മൂടൽ | കൂവ് | കൂവൽ |

* ക്രിയാകൃത്തിനു ചിലർ ഭാവരൂപം എന്നു പേർ ചെയ്തിട്ടുണ്ട്. അതും സ്വീകാര്യം തന്നെ. നാമകരണത്തിൽ ഐകരൂപ്യത്തിനു വേണ്ടി ചെയ്ത പേരാണ് ക്രിയാകൃത്ത് എന്നതു്.

2. തൽ—കെട്ട് കെട്ടൽ.

3. പ്പ്—തേ-തേപ്പ്; കിട-കിടപ്പ്; പാർ-പാർപ്പ്.

4. വ്—അറി-അറിവ്; നോ-നോവ്; നിന-നിനവ്; അള-അളവ്.

5. ച്*—ചേർ-ചേർച്ച; വീഴ്-വീഴ്ച; അകൽ-അകൽച; അരുള്-അരുൾച്ച.

6. തി—അറു-അറുതി; പൊറു-പൊറുതി.

7. ത്ത്—നെയ്-നെയ്ത്ത്; കൊയ്-കൊയ്ത്ത്; ഉഴുത്-ഉഴുത്ത്; ഓത്-ഓത്ത്; പൂശ്-പൂച്ച് (താലവ്യാദേശം;) പാട്-പാട്ട്-(സന്ധികാര്യം;) കൂട്-കൂട്ട്; മാർ-മാററ്.

8. ത്തം—നട-നടത്തം; പിടി-പിടിത്തം; വെളി-വെളിച്ചം; വെട്ടം; കോട്ട്-കോട്ടം. ഏറ്-ഏററം.

9. അം—നീർ-നീളം; എണ്-എണ്ണം; ആൾ-ആഴം; കൾ-കള്ളം.

10. മ—ഓർ-ഓർമ്മ; കൂർ-കൂർമ്മ; തെളി-തെളിമ.

11. വി—കേൾ-കേൾവി, കേളി; മറ-മറവി; വേൾ-വേൾവി, വേളി.

12. മാനം—തീര്-തീരുമാനം; ചേര്-ചേരുമാനം; വര്-വരുമാനം.



ഉപദേശം—ഇച്ചൊന്ന 12 പ്രത്യയങ്ങളിൽ

(1) 'അൽ' മിക്ക ധാതുവിലും ചേരും.

ഉദാ:—ചെയ് ചെയ്യൽ.

(2) 'പ്പ്' കാരിതങ്ങൾക്കു കൊള്ളാം.

ഉദാ:—നിൽപ്പ്, നിരപ്പ്, തരിപ്പ്.

(3) 'അം' ടകാരാന്തങ്ങൾക്ക്; ടകാരത്തെ ഖരാദേശം ചെയ്തു കകാരവുമാക്കണം.

ഉദാ:—ഇണക്കം, അടക്കം, പൊക്കം.

(4) 'ച', ര ല ള ഴാന്തങ്ങൾക്കും.

ഉദാ:—തളർച്ച ഉണർച്ച, വളർച്ച.
അകൽച്ച നികൽച്ച, അയൽച്ച
ഉരുൾ(ളി)ച്ച, വിരൾ(ളി)ച്ച
താഴ്ച, വീഴ്ച, കാഴ്ച.

(5) 'തൽ' 'വ്' താലവ്യസ്വരാന്തങ്ങൾക്കു; താലവ്യത്തിൽ ചേരുമ്പോൾ 'തൽ' എന്നതിനെ താലവ്യാദേശംകൊണ്ടു 'ചൽ' എന്നുമാക്കണം.

---

* ചിലടത്തു ഉച്ചാരണസൌകര്യത്തിനു വേണ്ടി പ്രത്യയത്തെ 'ഇച്ച' എന്നാക്കാറുണ്ട്. ഉരുളിച്ച, വിരളിച്ച ഇത്യാദി.

ഉദാ:—കരച്ചൽ, പിഴിച്ചൽ, മറിച്ചൽ.
അറവ്, മറവ്, തെളിവു

133. ധാതുരൂപംതന്നെ ചിലടത്തു കൃതികൃത്തായിട്ടു കാണും.

ഉദാ:—കളി, കുളി, കടി, വിത, പൊട്ടി, പണി.

ചിലടത്തു ഉപാന്ത്യസ്വരത്തെ നീട്ടുകമാത്രം ചെയ്യുണം.

ഉദാ:—പട്ട്—പാട്ട | ഉൺ—ഊൺ | കെട്ട്—കേട്ട്
തിൻ—തീൻ | ചുട്ട്—ചൂട്ട് | പൊര്—പോര്

134. കാരകകൃത്തുകളെ ഉണ്ടാക്കുന്നതിന് 'അ' എന്നും 'ഇ' എന്നും രണ്ടു പ്രത്യയങ്ങളുണ്ട്. ഇവയിൽ ഇന്ന പ്രത്യയം ഇന്ന ധാതുവിന് എന്നു വേർതിരിക്കുന്നതു പ്രയാസം; പ്രത്യയം ചേക്കുമ്പോം ചിലടത്തു വിശേഷപ്രക്രിയകളും വേണ്ടി വരും.

| ധാതു. | കാരകകൃത്തിന്റെ രൂപം | പുല്ലിംഗം. | സ്ത്രീ |
|---|---|---|---|
| ഉദാ—മൊണ | മൊണയ | മൊണയൻ | മൊണച്ചി |
| ചതി | ചതിയ | ചതിയൻ(വൻ) | ചതിച്ചി |
| കോട | കോട | കോടൻ | (പുന്നപുംസകതുല്യം) |
| ഉരുൾ | ഉരുള | ഉരുളൻ | ടി |
| തെണ്ടു | തെണ്ടി | തെണ്ടി | (ലിംഗഭേദമില്ല) |
| മൊണ്ട് | മൊണ്ടി | മൊണ്ടി | ടി |

'ഇ' എന്ന പ്രത്യയം നാമങ്ങളോടു സമാസിച്ചിട്ടാണ് അധികം നടപ്പ്. എങ്ങനെ എന്നാൽ—

| | | |
|---|---|---|
| മരംചാടി | മരത്തിൽ ചാടുന്നവൻ | —ൾ,—ത്തു. |
| കാട്ടോടി | കാട്ടിലോടുന്നവൻ, | —ൾ,—ത്തു. |
| മീൻകൊല്ലി | മീനിനെ കൊല്ലുന്നവൻ, | —ൾ,—ത്തു. |
| കാററാടി | കാററിലാടുന്നവൻ, | —ൾ,—ത്തു. |
| വായാടി | വാകൊണ്ടാടുന്നവൻ, | —ൾ,—ത്തു. |

കൃതികൃത്തിൽ പറഞ്ഞതുപോലെ ധാതുരൂപം തന്നെ കാരകകൃത്തായി നടക്കുന്നതും ഉണ്ട്. എങ്ങനെ എന്നാൽ—

| ധാതു. | അർത്ഥം | കാരകകൃത്തു. |
|---|---|---|
| വള | വളയുന്നതു | വള. |
| പിടി | പിടിക്കപ്പെടുന്നതു | പിടി |
| ഉരുൾ | ഉരുളുന്നതു | ഉരുൾ. |
| ചുരുൾ | ചുരുളുന്നതു | ചുരുൾ. |

കൃതികൃത്തിനെത്തന്നെ ചിലപ്പോൾ കാരകകൃത്തിന്റെ അർത്ഥത്തിൽ ഉപയോഗിച്ചുകാണും.

| ധാതു. | കൃതികൃത്തു. | അൎത്ഥം. |
|---|---|---|
| ഉദാ—വേൾ | വേളി | വേൾക്കപ്പെട്ടവൾ |
| പകര് | പകൎച്ച | പകരപ്പെട്ടതു |
| മാറ് | മാററം | മാറപ്പെട്ടതു |
| നട് | നാട്ടു | നടാനുള്ള ഇടം |

# തദ്ധിതപ്രകരണം

135. തദ്ധിതങ്ങളിൽ പ്രധാനമായിട്ടു (1) തന്മാത്രം (2) തദ്വത്തു് (3) പൂരണി എന്നു മൂന്നുവക പ്രത്യയങ്ങളുണ്ടു്. സൌന്ദൎയ്യം, സാമൎത്ഥ്യം മുതലായ ഗുണങ്ങൾ ധൎമ്മങ്ങൾ; ആ ഗുണങ്ങളുള്ള സുന്ദരൻ, സമൎത്ഥൻ മുതലായ ദ്രവ്യങ്ങൾ ധൎമ്മികൾ. ഒരു ധൎമ്മത്തെ കുറിക്കുന്നതു തന്മാത്രം; ഒരു ധൎമ്മിയെ കുറിക്കുന്നതു തദ്വത്തു. ഇത്രാമത്തേതു എന്നു ഒരു സംഖ്യയെ പൂരിപ്പിക്കുന്നതു പൂരണി.

| | | | |
|---|---|---|---|
| ഉദാ—പുതു | -പുതുമ | | തന്മാത്രം |
| മേൽ | -മേന്മ | | |
| വെൾ | -വെണ്മ | | |
| കര | -കരയൻ | -കരയുള്ള എന്നൎത്ഥം | തദ്വത്തു് |
| മൂപ്പു | -മൂപ്പൻ | -മൂപ്പുള്ള ടി | |
| മിടുക്കു | -മിടുക്കൻ | -മിടുക്കുള്ള ടി | |
| ഒന്നു് | -ഒന്നാമൻ | | പൂരണി |
| രണ്ടു് | -രണ്ടാമൻ | | |
| പത്തു് | -പത്താമൻ | | |

136. A. ശുദ്ധഭേദകങ്ങൾക്കും ആകാരാന്തനിഷേധകങ്ങൾക്കും, കോയിലാദിഗണത്തിൽ ചേൎത്തിട്ടുള്ള ശബ്ദങ്ങൾക്കും 'മ' എന്നു തന്മാത്രപ്രത്യയം വരും.

| ഭേദകം. | തന്മാത്രം. | ശബ്ദം | തന്മാത്രം |
|---|---|---|---|
| ഉദാ—പുതു | -പുതുമ | കോയിൽ | -കോയിമ്മ |
| പഴ | -പഴമ | അടി | -അടിമ |
| വെൾ | -വെണ്മ | ആൺ | -ആണ്മ |
| വരാ | -വരായ്മ | ചേരാ | -ചേരായ്മ |

കോയിലാദിഗണമാവിതു—കോയിൽ, ആൾ, അടി, തൊഴ, ആൺ, പെൺ (രണ്ടും വികല്പേന) ഇത്യാദി.

B. ശേഷം ശബ്ദങ്ങൾക്കൊക്കെയും 'ത്തം' എന്ന തന്മാത്ര പ്രത്യയം.

| | |
|---|---|
| ഉദാ—മടയ | മടയത്തം |
| മണ്ട | മണ്ടത്തം |
| ചണ്ടി | ചണ്ടിത്തം |
| വിഡ്ഢി | വിഡ്ഢിത്തം |

137. 'അ' എന്ന തദ്ധിതപ്രത്യയം

| | ശബ്ദം. | തദ്ധിതരൂപം. | പും. | സ്ത്രീ. |
|---|---|---|---|---|
| ഉദാ— | മടി | മടിയ | മടിയൻ | മടിച്ചി |
| | കര | കരയ | കരയൻ | |
| | മിടുക്ക് | മിടുക്ക | മിടുക്കൻ | മിടുക്കി |
| | തടി | തടിയ | തടിയൻ | തടിച്ചി |
| | ചെറുമ | ചെറുമ | ചെറുമൻ | ചെറുമി |

തദ്ധിതപ്രത്യയത്തിന 'അവിടെയുള്ള' 'അവിടെ ഉണ്ടാക്കിയ' ഇത്യാദ്യർത്ഥങ്ങളും കാണും. എങ്ങനെയെന്നാൽ—

തെക്കുള്ളവൻ,-ൾ,—തു—തെക്കൻ
കോട്ടാറുണ്ടാക്കിയതു —കോട്ടാറൻ
കിഴക്കുനിന്ന വരുന്നതു —കിഴക്കൻ (കാറു)

138. 'ആം' എന്ന പൂരണിതദ്ധിതം സംഖ്യാവാചി ശബ്ദങ്ങൾക്കു വരും.

| സംഖ്യാ. | പൂരണി. | പും | നപും. |
|---|---|---|---|
| ഉദാ—ഒന്ന് | ഒന്നാമ | ഒന്നാമൻ | ഒന്നാമതു |
| രണ്ട് | രണ്ടാമ | രണ്ടാമൻ | രണ്ടാമതു |
| പത്ത് | പത്താമ | പത്താമൻ | പത്താമതു |
| നൂറ് | നൂറാമ | നൂറാമൻ | നൂറാമതു |

ഇതിൽ 'ഒന്നാമൻ' എന്നോ 'ഒന്നാമി' എന്നോ വരേണ്ടുന്ന സ്ത്രീലിംഗം ഉപയോഗിക്കാറില്ല. അതിലേക്കു പൂരണിതദ്ധിതാന്തങ്ങളുടെ നപുംസകരൂപത്തിൽ 'എ' എന്ന വിഭക്ത്യാഭാസം ചേർത്തുണ്ടാകുന്ന രൂപത്തിൽ സ്ത്രീലിംഗം ചേർക്കുകയാണു പതിവ്. അങ്ങനെ ഉണ്ടാകുന്ന രൂപത്തിനു മൂന്നു ലിംഗവും വരും. എങ്ങനെ എന്നാൽ—

| സംഖ്യ. | വിഭക്ത്യാഭാസം. | പും. | സ്ത്രീ. | നപും. |
|---|---|---|---|---|
| ഒന്നു | ഒന്നാമത്തെ | ഒന്നാമത്തേവൻ | ഒന്നാമത്തേവൾ | ഒന്നാമത്തേതു |

## അഭ്യാസം ൧൫.

താഴെ കാണുന്ന വാക്യങ്ങളിലെ ധാതുക്കളുടെ ലിംഗപുരുഷവചനങ്ങളെ പറയുക—

1) കാമി......കുശലപ്രശ്നങ്ങളോതീടിനാൻ,— — മേഘ.
2) പാർത്ഥന്മാരുടെ മുഖമേററവും തെളിഞ്ഞുതെ. — മ-ഭാര.
3) ഉല്പലേക്ഷണ ഭൃത്യന്മാരവരോടു ചൊന്നാർ, — ടി
4) ഏവം രുഗ്മിണി ചൊല്ലിനാൾ. — ശ്രീ-കൃ-ച.
5) നിൻതിരുവടി ചൊന്നവ കേൾപ്പാൻ. — കണ്ണശ്ശരാ.
6) വന്ദിച്ചേൻ ഗണനായകനാകിന
   വാനോർ കോനോടു... — കണ്ണശ്ശരാമാ
7) ഇവിടെ വസിപ്പോമിന്നിനിനാമും. — ടി
8) പാഥോധിപൂരെ...വീണിതാ കേണിടുന്നേൻ — മയൂര.
9) ഘോരരൂപിണിയായ താടക വീണാനല്ലോ. — അദ്ധ്യാ-രാമാ-
10) ഖണ്ഡകാരണ്യേ വന്നു വാഴുന്നിതവർ ബലാൽ — ടി

## അഭ്യാസം ൧൬



താഴെ എഴുതുന്ന വാചകങ്ങളിലെ കൃതികൾ ഖിലധാതുക്കളോ, നാമധാതുക്കളോ, മുററുവിനയോ, പററുവിനയോ, പേരെച്ചമോ, വിനയെച്ചമോ എന്നും തരം തിരിച്ചുപറയുക, അനുപ്രയോഗങ്ങളേയും ചൂണ്ടിക്കാണിക്കുക.

1) എന്നാൽ കഥ പറഞ്ഞു രസിപ്പിക്കാനല്ല കാളിദാസൻ ഇതിൽ ഉദ്യമിച്ചിരിക്കുന്നതു്.
2) പേടിച്ചോട്ടംപടി ഝടുതിയൊന്നുച്ചലിപ്പിച്ചിടേണം
3) വണ്ടും ഞണ്ടും വടിവൊടു കളിക്കുന്ന കചങ്ങളേയും
4) നന്മവന്നീടുന്നാളേ നല്ലതുതോന്നീള്ളു— — ഭാര.
5) പററലരൊച്ചകേട്ടുററടുത്തീടിനാൻ— — ടി.
6) രണ്ടുതേരുകൊട്ടത്തുട്ടാ-
   നന്ദർകോനതികൌതുകാൽ — ശ്രീ-കൃ-ച
7) ഞാൻ ഒരു ഗ്രന്ഥമെഴുതിവരുന്നു
8) വെന്തുപോയവരെല്ലാമിങ്ങനെ ചമഞ്ഞവാ-
   റെന്തൊരുകഷ്ടമതു ചിന്തിച്ചാൽ ചിത്രം ചിത്രം
9) ശ്രീകൃഷ്ണനമ്പൊടു വസിച്ചരുളുന്നദിക്കിൽ
   ശോകേന ചെന്നു,
10) പൊയ്യല്ലുള്ളലിവുള്ളവന്നു
   കനിവേറുമെന്നതു നിസ്സംശയം.

# ആകാംക്ഷാകാണ്ഡം

## കാരകപ്രകരണം

139. ആകാംക്ഷ എന്നാൽ ശബ്ദങ്ങൾക്ക അന്യോന്യമുള്ള ബന്ധമാകുന്നു. ഒരു ക്രിയയ്ക്കു നാമപദങ്ങളോടുള്ള ആകാംക്ഷ *കാരകം*. ഏതേതെല്ലാം കൂടി ഒരു ക്രിയയെ നടത്തുന്നുവൊ അതാതെല്ലാം ആ ക്രിയയുടെ കാരകങ്ങൾ എന്നു പറയപ്പെടുന്നു.

'അച്ഛന്റെ നിയോഗത്താൽ പതിന്നാലുവൎഷം രാമൻ കാട്ടിൽ താമസിച്ചു' എന്ന ഉദാഹരണത്തിൽ 'രാമൻ' 'നിയോഗം' 'വൎഷം' 'കാട്' ഇതൊക്കെയും ഉണ്ടെങ്കിലേ 'താമസിച്ചു' എന്ന ക്രിയയ്ക്കു പൂൎത്തി വരുന്നുള്ളു. അതിനാൽ രാമാദികളെല്ലാം 'താമസിക്ക' എന്ന ക്രിയയ്ക്കു കാരകങ്ങൾ.

140. കൎത്താ, കൎമ്മം, കരണം, കാരണം, സാക്ഷി, സ്വാമി, അധികരണം എന്നു കാരകങ്ങൾ ഏഴെണ്ണമുണ്ട്. ഇവയിൽ കൎത്താവിനെ കൎത്തരിപ്രയോഗത്തിൽ നിൎദ്ദേശികയും, കൎമ്മണിപ്രയോഗത്തിൽ പ്രയോജികയും; കൎമ്മത്തെ കൎത്തരിപ്രയോഗത്തിൽ പ്രതിഗ്രാഹികയും, കൎമ്മണിപ്രയോഗത്തിൽ നിൎദ്ദേശികയും; കരണകാരണങ്ങളെ സൎവ്വത്ര പ്രയോജികയും; സാക്ഷിയെ സംയോജികയും; സ്വാമിയെ ഉദ്ദേശികയും; അധികരണത്തെ ആധാരികയും കുറിക്കുന്നു. ഈ സംഗതിയെത്തന്നെ താഴെ പട്ടികയിൽ ചേൎത്തിരിക്കുന്നു.

| കാരകം. | വിഭക്തി. | പ്രയോഗം. |
|---|---|---|
| കൎത്താ | നിൎദ്ദേശിക | കൎത്തരിപ്രയോഗത്തിൽ |
| | പ്രയോജിക | കൎമ്മണി ,, |
| കൎമ്മം | പ്രതിഗ്രാഹിക | കൎത്തരി ,, |
| | നിൎദ്ദേശിക | കൎമ്മണി ,, |
| കരണം<br>കാരണം | പ്രയോജിക | പ്രയോഗഭേദമില്ല. |
| സാക്ഷി | സംയോജിക | ,, |
| സ്വാമി | ഉദ്ദേശിക | ,, |
| അധികരണം | ആധാരിക | ,, |

ഇതിൽ നിന്നു്, സംബന്ധിക ഒഴികെയുള്ള വിഭക്തികളെല്ലാം കാരകങ്ങളെ കുറിക്കുമെന്നു വരുന്നു. കൃതികൃത്തായിട്ടു് നാമമായിപ്പോയ ക്രിയകളുടെ കർത്താവിനെ കാണിക്കുന്നതിനു് സംബന്ധിക ഉപയോഗപ്പെടുന്നതിനാൽ ഈ വിഭക്തിയും സർവഥാ കാരകമാകാത്തതെന്നു പറഞ്ഞുകൂടാ. ഇനി കാരകങ്ങൾക്കു മുറയ്ക്കു് ലക്ഷണവും ഉദാഹരണവും—

141. എല്ലാ ക്രിയകളെയും ഫലം, വ്യാപാരം എന്നു രണ്ടംശമായിപ്പിരിക്കാം. നടക്കുക എന്ന ക്രിയയിൽ പാദപ്രക്ഷേപം (കാലുകൾ എടുത്തു മുന്നോട്ടു വയ്ക്കുക) വ്യാപാരവും, അതിനാലുണ്ടാകുന്ന ദേശാന്തരസംസർഗ്ഗം (മറെറാരിടത്തു ചെല്ലുക) ഫലവും ആകുന്നു. അതിന്മണ്ണം, അടിക്കുക എന്ന ക്രിയയിൽ ഒരു വസ്തുവിനെ മറെറാരുവസ്തുവിൽ ഘടിപ്പിക്ക വ്യാപാരം; അതിനാൽ ആ വസ്തുക്കൾക്കു തങ്ങളിൽ ഉണ്ടാകുന്ന സമ്മർദ്ദം ഫലം. ഇങ്ങനെ എല്ലാ ക്രിയകൾക്കും ഫലവ്യാപാരങ്ങൾ പറയാം. ഇതിൽ,

വ്യാപാരത്തിനു് ആശ്രയമായ കാരകം '*കർത്താ*'
ഫലത്തിനു് ആശ്രയമായ കാരകം '*കർമ്മം*'

ധാതുവിന്റെ അർത്ഥത്തെ രണ്ടംശമാക്കിയതിൽ പ്രധാനം വ്യാപാരമാകുന്നു. അതു് ഏതു കാരകത്തെ ആശ്രയിച്ചു നിൽക്കുന്നുവോ അതു കർത്താ; ഫലം ഏതിനെ ആശ്രയിച്ചു നിൽക്കണമെന്നു് കർത്താ വിചാരിക്കുന്നുവോ അക്കാരകം കർമ്മം. ഫലവ്യാപാരങ്ങൾ രണ്ടും ഒരു കാരകത്തെ തന്നെ ആശ്രയിച്ചു നിന്നു എന്നും വരാം. അങ്ങനെ ഉള്ള ക്രിയയ്ക്കു് കർമ്മമില്ല; ഈ വക ക്രിയകളാണു് അകർമ്മകങ്ങൾ.

ഉദാ—(൧) രാമൻ നടക്കുന്നു.
(൨) ആശാൻ ശിഷ്യരെ വടികൊണ്ടു് അടിച്ചു.

ഇതിൽ ൧-ൽ നടക്കുകയുടെ വ്യാപാരമായ പാദപ്രക്ഷേപവും ദേശാന്തരസംസർഗ്ഗരൂപമായ ഫലവും രാമനെത്തന്നെ ആശ്രയിച്ചുനിൽക്കുന്നതിനാൽ 'രാമൻ' കർത്താ; കർമ്മമില്ല. ൨-ൽ വടിയെ ശിഷ്യരിൽ ഘടിപ്പിക്കുന്നതു് ആശാൻ ആകുന്നു; അതിനാൽ 'ആശാൻ' കർത്താ. കർത്താവായ ആശാന്റെ വിചാരം അടി ക്രിയയുടെ ഫലമായ വേദന എന്നു സാധാരണ നാം പറഞ്ഞുവരുന്ന സമ്മർദ്ദം ശിഷ്യരെ ആശ്രയിച്ചു നില്ക്കണമെന്നാകയാൽ 'ശിഷ്യർ' കർമ്മം. സമ്മർദ്ദം വാസ്തവത്തിൽ ശിഷ്യരിലുണ്ടാകുന്ന

തുപോലെ തന്നെ വടിയിലും ഉണ്ടാകും; എന്നാൽ അതു് ആശാന്റെ വിവക്ഷിതമല്ല. അതുകൊണ്ടു് വടി കർമ്മമാകുന്നില്ല. ഈ മാതിരി സ്ഥലങ്ങളിൽ വടിക്കു കർമ്മമാകാതെയിരിപ്പാൻവേണ്ടിയാണു് ലക്ഷണത്തിൽ 'കർത്താ ക്രിയാഫലം ഏതിനെ ആശ്രയിച്ചുനിൽക്കണമെന്നു് വിചാരിക്കുന്നുവോ' എന്നു പറഞ്ഞതു്. ആശാനു നേരേമറിച്ചു്, വടിയിൽ സമ്മർദ്ദം ഉണ്ടാകണമെന്നായിരുന്നു വിചാരമെങ്കിൽ 'വടിയെ ശിഷ്യരെക്കൊണ്ടടിച്ചു' എന്നു പറയേണ്ടിവരുമായിരുന്നു. എന്നാൽ ഇതു് അധികം സംഭവിക്കാറില്ല. അപൂർവമായി സംഭവിക്കുന്നിടത്തു നാം വടിയെ കർമ്മമാക്കാറുമുണ്ടു്. എങ്ങനെയെന്നാൽ—

വടിയെ തൂണിൽ അടിച്ചു് ഒടിക്കുന്നു.

142. ഒരു ക്രിയയെ നടത്തുന്നതിൽ കർത്താവിനു് ഉപകരണമായിട്ടു് ഏററം ഉപകാരപ്പെട്ട കാരകം '*കരണം.*'

ഉദാ—ആശാൻ വടിയാൽ (വടികൊണ്ടു്) ശിഷ്യരെ അടിക്കുന്നു.

ഇതിൽ സമ്മർദ്ദം ശിഷ്യരിൽ ജനിപ്പിക്കുന്നതിനു ഉപകാരപ്പെടുന്നതു് വടിആകയാൽ അതു കരണം. കരണാർത്ഥത്തെ കുറിക്കുന്നതിനു് പ്രയോജികാവിഭക്തിയേക്കാൾ നല്ലതു് 'കൊണ്ടു്' എന്ന ഗതിയാകുന്നു. എങ്കിലും കവികൾ പ്രയോജികയേയും ചിലപ്പോൾ ഉപയോഗിക്കാറുണ്ടു്. എങ്ങനെ—'കത്തിയെ നാവിനാൽ നക്കി'—കേരളവർമ്മ രാമായണം.

143. തക്കശാസ്ത്രപ്രസിദ്ധമായ ഹേതുതന്നെ '*കാരണം.*'

ഉദാ—മഴയാൽ ഉഷ്ണം ശമിക്കുന്നു.

ഇതിൽ ഉഷ്ണശാന്തിക്കു ഹേതു മഴയാകയാൽ മഴ കാരണം.

144. കർത്താവിനു ക്രിയയെ നടത്തുന്നതിൽ എതിരാളിയായി നിന്നു സഹായിക്കുന്ന കാരകം '*സാക്ഷി*'.

ഉദാ—ശിവൻ ശക്തിയോടു ചേരുന്നു.

ഇവിടെ ചേരുക എന്ന ക്രിയയെ നിർവഹിക്കുന്നതിൽ കർത്താവിനു് ഒരെതിരാളിയുടെ സഹായം ആവശ്യപ്പെടുന്നു; ആയതു് 'ശക്തി' ആകയാൽ 'ശക്തി' ഇവിടെ സാക്ഷി. കർത്താവിനു എതിരാളി ആകയാൽ സാക്ഷിയെ കർത്താവുതന്നെ ആക്കുകയും ചെയ്യാം. എങ്ങനെയെന്നാൽ—

ശിവൻ ശക്തിയുമായിച്ചേരുന്നു.

ശിവൻതാനും ശക്തിയും ഒരുമിക്കുന്ന വിധത്തിൽ ചേരുന്നുവെന്നർത്ഥം. 'ആയി' എന്ന അവ്യയം ഈ മാതിരി അന്വയത്തെ ദ്യോതിപ്പിക്കുന്നു.

വേറെ ഉദാഹരണങ്ങൾ—

കുന്തം ജൈത്രോട്ടിടപെട്ടു
കണ്ണോടുകൊള്ളുന്നതു പ്രതികക്ഷരോടായി
അവരോടു കഥയെ ധരിപ്പിച്ചു
മൂവടി മഹാബലിയോടിരന്നു
സൌമിത്രിയോടു വില്ലുവാങ്ങി.

145. A. കർത്താവു് കർമ്മമെതിന്നു് ഉതകണമെന്നുവിചാരിക്കുമ്പോൾ അതാരെന്നു 'സ്വാമി'

ഉദാ—ധാർമ്മികൻ ബ്രാഹ്മണനു പശുവിനെ കൊടുക്കുന്നു

ഇതിൽ ധാർമ്മികൻ പശുവിനെ കൊടുക്കുന്നതു ബ്രാഹ്മണനു ഉപകരിക്കണമെന്നുള്ള വിചാരത്തിൻപേരിലാകയാൽ 'ബ്രാഹ്മണൻ' സ്വാമി.

വേറെ ഉദാഹരണങ്ങൾ—

രോഗി തലയ്ക്കു എണ്ണ തേയ്ക്കുന്നു
വേലക്കാരൻ ചെടിക്കു വളമിടുന്നു
കള്ളൻ ഭിത്തിക്കു വെള്ള തേയ്ക്കുന്നു
രാമൻ പുത്രനു ധനം നേടുന്നു

B. വ്യധികരണവിധിയിൽ ഉദ്ദേശ്യമായ കാരകവും 'സ്വാമി'തന്നെ.

നാം ഏതിനെപ്പററി സംസാരിക്കുമ്പോൾ അതു ഉദ്ദേശ്യം; അതിന്നു് എന്തുണ്ടാകുന്നു എന്നു പറയുമ്പോൾ അതു വിധേയം. ഇങ്ങനെ വാക്യത്തിൽ ഉദ്ദേശ്യം വിധേയം എന്നു രണ്ടു ഭാഗങ്ങൾ. 'കാക്ക കറുത്തതാകുന്നു' എന്നു പറയുന്നിടത്തു നാം സംസാരിക്കുന്നതു കാക്കയെപ്പററി ആകയാൽ 'കാക്ക' ഉദ്ദേശ്യം; കാക്കയെപ്പററി പറയുന്ന 'കറുത്തതാകുന്നു' എന്നതു വിധേയം. ഇതിൽ ഉദ്ദേശ്യമായ കാക്കയും, വിധേയമായ 'കറുത്തതു' എന്നതു് ഒരേ വിഭക്തി (നിർദ്ദേശിക)യിൽ ആകയാൽ ഇതു സമാനാധികരണമായ വിധി. വാക്യം 'കാക്കയ്ക്കു കറുപ്പുണ്ടു്' എന്നാക്കിയാൽ അതു വ്യധികരണവിധി. ഇതിൽ ഉദ്ദേശ്യമായ 'കാക്ക' സ്വാമി,

വേറെ ഉദാഹരണങ്ങൾ—

രാമനു പുത്രനുണ്ടായി
പുരയ്ക്കു തീപിടിക്കുന്നു
പഴത്തിനു പാകം വരുന്നു
കരിമ്പിനു മധുരമുണ്ടു്

146 കൎത്താവു ക്രിയയ്ക്കു് ആധാരമായി കല്പിക്കുന്ന കാരകം *അധികരണം*.

ഉദാ — പായിലിരിക്കുന്നു
കഴുത്തിൽ കയറി
തെറുകയിൽ ചുംബിച്ചു.

ഇനി കാരകങ്ങൾക്കു പുറമേയും ചില അൎത്ഥങ്ങൾ വിഭക്തികൾക്കുള്ളവയെ ചൊല്ലുന്നു —

147. നിർദ്ദേശമൎത്ഥത്തിലും നിർദ്ദേശിക വരും. നിർദ്ദേശമെന്നാൽ ഒരു വസ്തുവിനെ ചൂണ്ടിക്കാണിക്കുക.

ഉദാ — രാവണൻ എന്ന രാക്ഷസൻ.
സിംഹം ഒരു മൃഗമാകുന്നു.
മുഖമാകുന്ന താമര.

ഇവയിൽ തടിച്ച പദങ്ങൾക്കു നിർദ്ദേശമൎത്ഥത്തിൽ നിർദ്ദേശിക.

148. അകൎമ്മകക്രിയകൾക്കു അവയുടെ കൃതികൃത്തിലേ രൂപം കൎമ്മംപോലെ നില്ക്കും.

ഉദാ — ഞാൻ ഒരു ചാട്ടം ചാടി
അവൻ ഒരു ഓട്ടം ഓടി
ഇവൻ ഒരു വീഴ്ച വീണു.

149. തുല്യാൎത്ഥപദങ്ങളുടെ യോഗത്തിൽ സംയോജികയും ഉദ്ദേശികയും വരും.

ഉദാ — അവനോടു തുല്യൻ, അവനു തുല്യൻ.

A. ദിക്, ദേശം, കാലം, സംഖ്യ ഇവയ്ക്കു വ്യവസ്ഥചെയ്യുമ്പോൾ അവധിയായി നില്ക്കുന്ന പദത്തിനു ഉദ്ദേശിക വരും.

ഉദാ — മേരുവിനു മേൽക്കു അസ്തഗിരിക്കു കിഴക്കു — ദിക്
കള്ളനെ കഴുത്തിനു പിടിക്കുന്നു — ദേശം
പത്തു ദിവസത്തിനു മുമ്പു — കാലം
ബ്രഹ്മാവിനു ൬൭-ാമൻ ദശരഥൻ — സംഖ്യാ

B. കാലാദ്ധ്വാക്കളെ പരിച്ഛേദിക്കുന്നിടത്തു ആധാരമൎത്ഥത്തിലും ഉദ്ദേശികവരും.

ഉദാ — പത്തുമണിക്കു തപാൽ വരുന്നു — കാലപരിച്ഛേദം
ഓണത്തിനു ദ്വാദശി വരുന്നു — ,,
മുണ്ടു മുഴത്തിനു മുറിക്കുന്നു — അദ്ധ്വപരിച്ഛേദം
പാന്ഥൻ അടിക്കടിക്കു തിരിഞ്ഞുനോക്കുന്നു — ,,

C. * പ്രയോഗിക്കാതെ തന്നെ അൎത്ഥാൽ സിദ്ധിക്കുന്ന പിൻവിനയെച്ചത്തിന്റെ കൎമ്മത്തെ കുറിക്കുന്നതിനും ഉദ്ദേശിക വരും.

ഉദാ—പൂവിനു പോകുന്നു —പൂപറിക്കാൻ എന്നൎത്ഥം.
ഭിക്ഷയ്ക്കു തെണ്ടിനടന്നു —ഭിക്ഷ വാങ്ങാൻ ടി
തപസ്സിന്നാരംഭിച്ചു —തപസ്സു ചെയ്യാൻ ടി
ചൂതിനു തുനിഞ്ഞു —ചൂതുകളിപ്പാൻ ടി

150. നിൎദ്ധാരണമൎത്ഥത്തിലും പ്രയോജികാധാരികകൾ വരും. നിൎദ്ധാരണമെന്നാൽ കൂട്ടത്തിൽ നിന്നു ഒന്നിനെ വേൎതിരിക്കയാകുന്നു.

ഉദാ—
{ തുവലാലൊന്നു പറിച്ചു.
{ തുവലിൽ ഒന്നു പറിച്ചു.
{ ബ്രഹ്മസ്വത്താലോഹരി
{ ബ്രഹ്മസ്വത്തിലോഹരി.
{ രണ്ടാലൊന്നു
{ രണ്ടിലൊന്നു

151. A. താരതമ്യം അൎത്ഥത്തിലും ആധാരിക വരും.

ഉദാ—ഇതു അതിൽ ശതഗുണം നന്ന്.
കൃഷ്ണനിൽ മൂന്നുമാസം മൂത്തതു ബലഭദ്രൻ.
എന്നിലും പ്രിയം ഭൂമിയോ വല്ലഭ.

B. ആധാരിക കാലപ്രകാരങ്ങളെയും കുറിക്കും.

ഉദാ—ബലിയുടെ രാജ്യഭാരത്തിൽ.
(ബലി രാജ്യംഭരിച്ചകാലത്തു എന്നൎത്ഥം)
ഉച്ചത്തിൽ പാടുന്നു.
(ഉച്ചപ്രകാരത്തിൽ എന്നൎത്ഥം)

152. നാമങ്ങൾക്കു തമ്മിലുള്ള സംബന്ധത്തെ കുറിക്കുന്നതിനു സംബന്ധികാവിഭക്തി വരും.

ഉദാ—രാജാവിന്റെ ആൾ സ്വസ്വാമിഭാവസംബന്ധം.
വസിഷ്ഠന്റെ ശിഷ്യൻ ഗുരുശിഷ്യഭാവ ടി
രാമന്റെ പുത്രൻ പിതൃപുത്രഭാവ ടി
മരത്തിന്റെ കായ് ജന്യജനകഭാവ ടി
ഇതിന്റെ കാരണം കാൎയ്യകാരണഭാവ ടി
ഇത്യാദി.

---

* പ്രയോഗിക്കാതെ അൎത്ഥത്താൽ സിദ്ധിക്കുമെന്നുവെച്ചു വിടുന്ന പദത്തിനു അൎത്ഥസിദ്ധം (Eng. understood) എന്നു പേർ; ഉദാഹരണത്തിൽ പറിക്കാൻ ഇത്യാദികളെ അൎത്ഥസിദ്ധം എന്നു പറയാം.

കൃതികൃത്തു കൃതിയുടെ രൂപമാണെങ്കിലും നാമമായിപോകുന്നതിനാൽ അതിൻെറ കത്താവിനെ കുറിക്കുന്നതിനും സംബന്ധികതന്നെ.

| | | |
|---|---|---|
| ഉദാ—രാമൻെറ വരവു | രാമൻ വരുന്നതു എന്നു കത്താ. | |
| കുട്ടികളുടെ കളി | കുട്ടികൾ കളിക്കുന്നതു | ടി |
| അവൻെറ നോട്ടം | അവൻ നോക്കുന്നതു | ടി |
| ഹനുമാൻെറ ചാട്ടം | ഹനുമാൻ ചാടുന്നതു | ടി |
| ഇലകളുടെ ഇളക്കം | ഇലകൾ ഇളകുന്നതു | ടി |

കൃതികൃദ്രൂപമായിരിക്കുന്ന കൃതി സകമ്മകമായാൽ അതിന്റെ കമ്മത്തെ കുറിക്കുന്നതിനും സംബന്ധികതന്നെ.

ഉദാ—കുട്ടികൾക്കു പഠിച്ചതിൻെറ ഓമ്മ വേണം- പഠിച്ചതിനെ ഓക്കുക എന്നു കമ്മം.

വ്യാകരണത്തിൻെറ അറിവു അത്യാവശ്യമാകുന്നു—വ്യാകരണത്തെ അറിക എന്നു കമ്മം.

ചോറിൻെറ ഊൺ ചോറുൺ-ചോറിനെ ഉണ്ണുക ടി

എന്നാൽ മലയാളത്തിലെ കൃതിക്കൃദ്രൂപങ്ങളുടെ കമ്മത്തെ കുറിക്കുന്നതിന് ഇങ്ങനെ സംബന്ധിക ഉപയോഗിക്കുന്നതു അപൂവ്വമാണ്. സംസ്കൃതധാതുക്കളിലാകട്ടെ ധാരാളവുമാണ്. ബാലിയുടെ വധം; ഈശ്വരൻെറ സ്മരണ. കായ്യത്തിൻെറ ജ്ഞാനം ഇത്യാദി അപ്പോഴും സകമ്മകകൃതികളുടെ കൃതികൃത്തുപയോഗിക്കുന്നിടത്തു് അതിൻെറ കത്താവിനേയും കമ്മത്തേയും സംബന്ധികകൊണ്ടു് കുറിക്കേണ്ടതായിവരുന്നു. അങ്ങനെ വരുന്നിടത്തു കത്താവിനെ കുറിക്കുന്നതിന് ഉദ്ദേശികയെ ഉപയോഗിച്ചുംകൊണ്ടു കമ്മത്തിനു സംബന്ധിക ഉപയോഗിക്ക എന്നാണേപ്പാടു്. രാമനുള്ള വ്യാകരണത്തിൻെറ അറിവു ഇത്യാദി.

153. ദിക്ക്, ദേശം, കാലം, പ്രകാരം, പരിമാണം ഇവ അത്ഥമായുള്ള ശബ്ദങ്ങളെ വിഭക്തി ഒന്നും കൂടാതെയും പ്രയോഗിക്കാം.

ഉദാ—തെക്കു, വടക്കു, കിഴ്, മേൽ—ദിക്കു്
മന്നിടമെല്ലാം നിറഞ്ഞ കീത്തി—ദേശം
൧൦൭൦-ാമാണ്ടു മീനമാസം ൨൫-ാനു- എഴുതിയതു—കാലം
അപ്രകാരം, അതിനുണ്ണം, ആ വിധം—പ്രകാരം
നാഴിയരി, ഒരുനാഴികവഴി—പരിമാണം

# സമാസപ്രകരണം

154. പദങ്ങളെ കൂട്ടിച്ചേർക്കയാകുന്നു *സമാസം*. അന്യോന്യസംബന്ധത്തെ കുറിക്കുന്നതിനു വിഭക്തി മുതലായ പ്രത്യയങ്ങളെ ചേർത്ത് ഒരു വാചകമെഴുതുന്നതിനു പകരം ആ വാചകത്തിനു വേണ്ടുന്ന ശബ്ദങ്ങളെ ഒന്നായ് കൂട്ടിച്ചേർത്തു പറഞ്ഞാൽ സമാസമായി. ഏതെല്ലാം പദങ്ങൾ കൂടിച്ചേർന്നു ഒരു സമാസമുണ്ടാകുന്നുവോ ആ പദങ്ങളെല്ലാം ആ സമാസത്തിന്റെ '*ഘടകങ്ങൾ*' എന്നു പറയുന്നു. രണ്ടു പദം ചേർന്നുണ്ടാകുന്ന സമാസത്തിൽ ഒന്നാം പദം *പൂർവപദം*; രണ്ടാം പദം *ഉത്തരപദം*; മൂന്നു പദം ചേർന്ന സമാസത്തിൽ ഒന്നാം പദം പൂർവപദം; രണ്ടാം പദം *മദ്ധ്യമപദം*; മൂന്നാം പദം ഉത്തരപദം. മൂന്നിലധികം പദം ചേർന്ന സമാസത്തിൽ ഒന്നാം പദം രണ്ടാം പദത്തെ അപേക്ഷിച്ച് പൂർവപദം; രണ്ടാം പദം മൂന്നാം പദത്തെ അപേക്ഷിച്ച് പൂർവപദവും, ഒന്നാം പദത്തെ അപേക്ഷിച്ച് ഉത്തരപദവും ആകും. ഇങ്ങനെ നടുവിലുള്ള പദങ്ങൾ എല്ലാം ചിലപ്പോൾ പൂർവപദവും ചിലപ്പോൾ ഉത്തരപദവും വിവക്ഷപോലെ ആകും. സമാസത്തിന്റെ അർത്ഥത്തെ വിവരിക്കുന്ന വാചകത്തിനു *വിഗ്രഹം* എന്നു പേർ.

| | സമാസം | വിഗ്രഹം. |
|---|---|---|
| ഉദാ— | തലവേദന | തലയിലെ വേദന |
| | താമരക്കണ്ണൻ | താമരപോലുള്ള കണ്ണുള്ളവൻ |
| | പിടിപെടുക | പിടിയിൽ പെടുക |

155. ഘടകപദങ്ങളുടെ ജാതിഭേദം പ്രമാണിച്ചു സമാസങ്ങളെ ആറായി വിഭജിക്കാം.

1. ക്രിയാംഗം ക്രിയയോടു —കൊണ്ടാടുക, രക്ഷിച്ചുകൊൾക
2. നാമം ക്രിയയോടു —കൈവെടിയുക, നിലവിളി
3. നാമാംഗം നാമത്തോടു — പെറമ്മ, കെട്ടിയ പെൺ
4. നാമം നാമാംഗത്തോടു—തേരോട്ടം വാണി
5. നാമം നാമത്തോടു —പൊൻകുടം, തലവേദന
6. ഭേദകം നാമത്തോടു —വെൺചാമരം, ചെമ്പരത്തി.

156. ഘടകപദങ്ങളുടെ പ്രാധാന്യം പ്രമാണിച്ചു സമാസങ്ങളെ താഴെ കാണിക്കുന്നപ്രകാരം വിഭജിച്ചിരിക്കുന്നു—

1. പൂർവപദാർത്ഥപ്രധാനം (*അവ്യയീഭാവൻ*) ഉപഹരി.
   (ഹരിയുടെ സമീപം എന്നു പൂർവപദാർത്ഥം പ്രധാനം)

2. ഉത്തരപദാർത്ഥപ്രധാനം *തൽപുരുഷൻ*—തലവേദന.
   (തലയിലെ വേദന എന്നു ഉത്തരപദാർത്ഥം പ്രധാനം.)

A. ,, *കർമ്മധാരയൻ* —നീലക്കാർ

(നീലമായ കാർ എന്ന ഉത്തരപദാർത്ഥം പ്രധാനം.)

B. ,, *(ദ്വിഗു)* —ത്രിലോകി

(മൂന്നുലോകങ്ങൾ എന്ന ഉത്തരപദാർത്ഥം പ്രധാനം.)

3. അന്യപദാർത്ഥപ്രധാനം *ബഹുവ്രീഹി* —താമരക്കണ്ണൻ

(താമരപോലുള്ള കണ്ണുള്ളവനെന്നു അന്യപദാർത്ഥം പ്രധാനം.)

4. സർവ്വപദാർത്ഥപ്രധാനം *ദ്വന്ദ്വൻ* —അച്ഛനമ്മമാർ

(അച്ഛനമമ്മയും എന്നു എല്ലാ പദാർത്ഥവും പ്രധാനം)

ഇവയിൽ അവ്യയീഭാവനും ദ്വിഗുവും സംസ്കൃതത്തിലെ ഉള്ളു; അതിനാൽ ആണു് അവയെ വലയത്തിനകത്തിട്ടിരിക്കുന്നതു്. അവയ്ക്കുമാത്രം ഉദാഹരണവും സംസ്കൃതപദമാണെന്നു നോക്കുക. കർമ്മധാരയനും ദ്വിഗുവും തൽപുരുഷന്റെ ഉപപിരിവുകളെ ആകുന്നുള്ളു. 'ഷോഢാ സമാസാഃ സാക്ഷേപാൽ' എന്ന സമാസചക്രവചനം സ്ഥൂലദൃഷ്ട്യാ ചെയ്തിട്ടുള്ളതാകുന്നു.

157. (1) എല്ലാ വിഭക്തികളുടേയും ഗതികളുടേയും വിഭക്ത്യാഭാസങ്ങളുടേയും അർത്ഥത്തിൽ ഒരു പൂർവ്വപദം ഉത്തരപദത്തോടു സമാസിച്ചു തൽപുരുഷനുണ്ടാകും.

ഉദാ—

| അർത്ഥം | സമാസം | വിഗ്രഹം |
|---|---|---|
| നിർദ്ദേശിക | ഭേദമാവുക | ഭേദം ആവുക |
| പ്രതിഗ്രാഹിക | പാക്കുവെട്ടി | പാക്കിനെ വെട്ടുന്നതു |
| സംയോജിക | പന്തൊക്കാ | പന്തിനോടൊക്കുന്നതു |
| ഉദ്ദേശിക | കൊടിമരം | കൊടിക്കുള്ള മരം |
| പ്രയോജിക | ഇൗട്ടിപ്പെട്ടി | ഇൗട്ടിയാലുള്ള പെട്ടി |
| സംബന്ധിക | മരപ്പൊടി | മരത്തിന്റെ പൊടി |
| ആധാരിക | മരക്കേററം | മരത്തിൽ കേറുക |
| വിഭക്ത്യാഭാസം | 'എ'തലവേദന | തലയിലെ വേദന |
| ഗതി-'നിന്നു' | നാട്ടുനീങ്ങി | നാട്ടിൽനിന്നു നീങ്ങി |

ഇവയ്ക്കു 'നിർദ്ദേശികാതൽപുരുഷൻ' 'പ്രതിഗ്രാഹികാതൽപുരുഷൻ' 'വിഭക്ത്യാഭാസതൽപുരുഷൻ' 'ഗതിതൽപുരുഷൻ' ഇത്യാദി പേരുകൾ.

(2) സമാനാധികരണമായ വിശേഷണം വിശേഷ്യത്തോട്ട ചേൎന്നുണ്ടാകുന്ന തൽപുരുഷന്ന 'കൎമ്മധാരയൻ' എന്നുപേർ.

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—കൊന്നത്തെങ്ങ് | കൊന്നയായ തെങ്ങ് |
| പൊണ്ണത്തടിയൻ | പൊണ്ണയായ തടിയൻ |
| നീലക്കരിമ്പ് | നീലമായ കരിമ്പ് |

(3) ഒന്ന മറ്റേതു തന്നെ എന്ന അഭേദം അൎത്ഥത്തിൽ രണ്ടു വിശേഷ്യങ്ങൾ തങ്ങളിൽ സമാസിക്കുന്നതു 'രൂപകതൽപുരുഷൻ'.

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—അടിമലർ | അടിതന്നെയാകുന്ന മലർ |
| മയക്കുരുന്ന് | മയം ,, കുരുന്ന് |
| മൊഴിമധു | മൊഴി ,, മധു |

(4) പ്രയോഗിക്കാതെ തന്നെ അൎത്ഥംകൊണ്ടു സിദ്ധിക്കുന്നതായ മദ്ധ്യമപദം ലോപിച്ചിട്ടുള്ള തൽപുരുഷൻ 'മദ്ധ്യമപദലോപി.'

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—വെണ്ണക്കൃഷ്ണൻ | വെണ്ണപ്രിയനായ കൃഷ്ണൻ |
| തീവണ്ടി | തീയാലോടിക്കപ്പെടുന്നവണ്ടി |
| മഞ്ഞുതൊപ്പി | മഞ്ഞിനെ തടുക്കുന്നതൊപ്പി |



(5) മുൻവിനയെച്ചവും, ധാതുവും ക്രിയയോടു സമാസിക്കുന്നതു 'ക്രിയാതൽപുരുഷൻ.'

ഉദാ—ചെയ്തുകൊൾക; പറഞ്ഞുപോയി; തേച്ചുകുളി.
നിറകുടം; അരകല്ലു; എരിതേങ്ങാ.

(6) കാരകം ക്രിയയോടു സമാസിക്കുന്നതു 'കാരകതൽപുരുഷൻ'.

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—തപസ്സിരിക്ക | തപസ്സിൽ ഇരിക്ക |
| വേളികഴിക്ക | വേളിയെ കഴിക്ക |
| തേനൊലും | തേൻ ഒലിക്കുന്ന |

158. (1) 'അതുള്ളവൻ,-ൾ,-തു' എന്ന അന്യപദാൎത്ഥം പ്രധാനമായിട്ടു വിശേഷണം വിശേഷ്യത്തോടു സമാസിക്കുന്നതു 'സാധാരണബഹുവ്രീഹി.'

| സമാസം. | വിഗ്രഹം. |
|---|---|
| ഉദാ—മധുരമൊഴി | മധുരമായ മൊഴിയുള്ളവൻ-ൾ, തു. |
| നാന്മുഖൻ | നാലു മുഖമുള്ളവൻ |
| രണ്ടുവിധം | രണ്ടു വിധങ്ങളോടുകൂടിയതു |
| നെട്ടുകണ്ണി | നെട്ടിയ കണ്ണുള്ളവൾ |

(2) ഉപമാവാചകമായ മദ്ധ്യമപദമുള്ള ബഹുവ്രീഹി 'ഉപമാഗർഭം'.

ഉദാ—

| സമാസം. | വിഗ്രഹം. |
|---|---|
| കഞ്ജനേർമിഴി | കഞ്ജത്തിനു നേരായ മിഴിയുള്ള |
| വണ്ടാർതൊഴും കുഴലി | വണ്ടുകൾ തൊഴുന്നതായ കുഴലുള്ളവൾ |

(3) ഉപമാവാചകമായ മദ്ധ്യമപദം ലോപിച്ചതു 'ഉപമാലുപ്തം'.

ഉദാ—

| സമാസം. | വിഗ്രഹം. |
|---|---|
| മതിമുഖി | മതിയെപ്പോലുള്ള മുഖമുള്ളവൾ |
| താമരക്കണ്ണൻ | താമരപോലെയുള്ള കണ്ണുള്ളവൻ |

(4) ഉപമാനപദം ലോപിച്ചതു 'ഉപമാനലുപ്തം'.

ഉദാ—

| സമാസം. | വിഗ്രഹം. |
|---|---|
| പേടക്കണ്ണി | പേടയുടെ കണ്ണുപോലെ കണ്ണുള്ളവൾ |

ഇവിടെ പേടയുടെ കണ്ണു ആകുന്ന ഉപമാനം ലോപിച്ചിരിക്കുന്നു.

159. (1) അതും ഇതും എന്നു സമുച്ചയാർത്ഥത്തിൽ സാധാരണ നാമങ്ങൾ സമാസിക്കുന്നതും (2) അതോ ഇതോ എന്നു വികല്പം അർത്ഥത്തിൽ സംഖ്യകൾ സമാസിക്കുന്നതും 'ദ്വന്ദ്വൻ'.

ഉദാ—

| | സമാസം. | വിഗ്രഹം. |
|---|---|---|
| ൧) | അച്ഛനമ്മമാർ | അച്ഛനും അമ്മയും |
| | ആന കുതിര തേർ കാലാളുകൾ | ആനയും കുതിരയും തേരും കാലാളുകളും |
| ൨) | രണ്ടു മൂന്നു | രണ്ടോ മൂന്നോ |
| | പത്തു നൂറു | പത്തോ നൂറോ |

ശുദ്ധഭേദകങ്ങൾ നാമത്തോടു ചേർന്നുള്ള കർമ്മധാരയൻ * നിത്യസമാസമാകുന്നു.

ഉദാ—നന്മുത്തു, പൂനിലാവു്, കാരിരുമ്പു്, ചെങ്കനൽ, തിരുമുഖം; തൂമൊഴി ഇത്യാദി

ഇവയിൽ നൽ മുതലായ ഭേദങ്ങളെ ഒരിക്കലും പിരിച്ചു പ്രയോഗിക്കാറില്ല.

---

* നിത്യം അനിത്യം എന്നു രണ്ടുമാതിരി വിഭാഗംകൂടി സമാസത്തിനു ചെയ്യാം. സമാസിച്ചല്ലാതെ വിഗ്രഹിച്ചുപയോഗിച്ചുകൂടാത്തതു നിത്യസമാസം; ശരിയായി വിഗ്രഹിച്ചും ഉപയോഗിക്കാവുന്നതു് അനിത്യസമാസം.

160. സമാസങ്ങൾക്കു രണ്ടുവിധം വിഭാഗം പറഞ്ഞതിനു പുറമെ ഒരുവിധം വിഭാഗം കൂടിയുണ്ടു്. സമാസഘടകങ്ങളായ നാമങ്ങൾക്കുള്ള ലിംഗവചനപ്രത്യയങ്ങൾക്കു ലോപമുള്ളതു് ലുപ്തം; ലോപമില്ലാത്തതു് അലുപ്തം. ശുദ്ധമലയാളപദങ്ങളെക്കൊണ്ടുള്ള സമാസം മിക്കതും അലുപ്തമായിരിക്കും; സംസ്കൃതപദം ചേർന്നുള്ളതു് പ്രായേണ ലുപ്തമാകുന്നു.

ഉദാ—

അലുപ്തം {
- ഉമ്പർകോൻ — വചനത്തിനു ലോപമില്ല.
- ദേവകൾദേവൻ " "
- ഉണ്ണൻതിരുവടി — ലിംഗത്തിനു് "
- കളങ്ങര " "

ലുപ്തം {
- മന്നവഹിയോഗം — ലിംഗവചനങ്ങൾക്കു ലോപം.
- കാട്ടാളവീരനു — " "
- അലർശരപരിതാപം " "

ഇനി സമാസം സംബന്ധിച്ചു ചില പ്രക്രിയകളുള്ളവയെ ചൊല്ലേണ്ടതുണ്ടു്.

161. സംബന്ധികാതൽപുരുഷനിൽ പൂർവ്വപദം വ്യഞ്ജനാന്തവും ഉത്തരപദം വ്യഞ്ജനാദിയും ആയിരുന്നാൽ അവയുടെ മദ്ധ്യേ 'ഇൻ' എന്ന ആഗമം ചേർക്കണം.

| ഉദാ— സമാസം | വിഗ്രഹം. |
|---|---|
| കുന്നിൻമകൾ | കുന്നിന്റെ മകൾ |
| കാറ്റിൻമകൻ | കാറ്റിന്റെ മകൻ |

പ്രത്യു—(ഉത്തരപദം വ്യഞ്ജനാദിയല്ലെങ്കിൽ)

| | |
|---|---|
| നെഞ്ചകം | നെഞ്ചിന്റെ അകം |
| കാലടി | കാലിന്റെ അടി |

(പൂർവ്വപദം വ്യഞ്ജനാന്തമല്ലെങ്കിൽ)

| | |
|---|---|
| തീക്കനൽ | തീയുടെ കനൽ |
| കൈവിരൽ | കൈയുടെ വിരൽ |

(സംബന്ധികാതൽപുരുഷനല്ലെങ്കിൽ)

| | |
|---|---|
| കാട്ടുപോത്തു | കാട്ടിലെ പോത്തു |
| പാക്കുവെട്ടി | പാക്കിനെ വെട്ടുന്നതു്. |

A. പൂർവ്വപദം ഓഷ്ഠ്യ ആകാരാന്തമായിരുന്നാലും ഇൻ ആഗമം വേണം. എന്നാൽ ഇതിൽ ഇകാരം ലോപിപ്പിച്ച 'ൻ' എന്ന മാത്രമെ സാധാരണ ഉപയോഗിക്കാറുള്ളു.

ഉദാ—കായാ(വ്) + പൂ = കായാവിൻപൂ = കായാമ്പൂ.
മാ(വ്) + കാ = മാവിൻകാ = മാങ്കാ = മാങ്ങാ.
പിലാ(വ്) + മുട്ട = പിലാവിൻമുട്ടു് = പിലാമ്മുട്ടു്.

പ്രത്യു—(ആകാരം താലവ്യമെങ്കിൽ)

മാങ്ങാ + കറി = മാങ്ങാക്കറി.
തിരുവാ + മൊഴി = തിരുവാമൊഴി.

162. 'തിരു' എന്നതിനു ദൃഢം പരമായാൽ 'തൃ' എന്നാദേശം.

ഉദാ—തൃപ്പാദം, തൃക്കൈയ്, തൃശ്ശൂർ.
പ്രത്യു—തിരുവോണം, തിരുമുഖം, തിരുനാൾ.

---

### അഭ്യാസം ൧൫

---

താഴെ കാണുന്ന വരികളിൽ നിന്നു് സമസ്തപദങ്ങളെ തിരഞ്ഞെടുത്തു വിഗ്രഹിച്ചു അവ ഏതേതു സമാസങ്ങൾക്കു ഉദാഹരണങ്ങളാണെന്നു പറക—

൧ കോടക്കാർ കൊണ്ടിരുളിയലുമീയംബരം.
൨. ഉമ്പർകോനുടയ കൊമ്പനാനയുടെ കുംഭവും.
൩. തിയിൽപ്പതിപ്പാൻ തുനിയുന്നൊരിയ്യൽ-
പാററയ്ക്കുതുല്യം മലരമ്പനപ്പോൾ.
൪. ചന്ദ്രോദയം പാർത്തെഴുമാഴിപോലെ.
൫. മങ്ങാത്തിളംചെന്തളിർ കാതിൽ നിന്നും,
൬. ഇയിക്കഴിഞ്ഞില നമുക്കനർത്ഥം
മനക്കരുന്നിൽ ഭയമുണ്ടെന്നിക്കും.
൭. ബാണാസുരന്റെ സുതയങ്ങുഷയെന്നുപേരാ-
മേണാങ്കബിംബമുഖി കന്യകയന്നൊരുന്നാൾ.
൮. കണ്ടാൾ കിനാവിലനിരുദ്ധനെ ദൈവഗത്യാ-
വണ്ടാർമണിക്കുഴലി പിന്നെയുണർന്നു കേണാൾ.
൯. കാർമുകിൽ വർണ്ണന്തന്നാനനകാന്തികൾ
ണ്ടായായർനാരിമാരെന്നപോലെ.
൧൦. അഗ്നിശകടംതന്നിൽ കരേറിദ്രുതം.
൧൧. തോഴിമാരും വചനങ്ങൾ നീ പറകടോ തൃപ്പാദപങ്കേരുഹം.
൧൨. കൊണ്ടാടത്തക്കരൂപം തളിരമൃചനതം.
൧൩. നിറകുളമുണ്ടെന്നാലും
കാകൻ കുംഭോദകം കുടിക്കുന്നു.
൧൪. വിളക്കുവെച്ചു മണിഭിത്തിതോറും.
൧൫. പത്തുനൂറുനവസുന്ദരാംഗികൾ വിളക്കെടുത്തു പിറകേമുദാ.
൧൬. വണ്ടിൻ പോതക, കേതകീസുമമതിനുള്ളത്തില്ലല്ലോരുതേൻ
൧൭. കണ്ണുനീർതൂകിന ദേവകിതന്നുടെ
൧൮. തന്നുടെ രൂപം നേരെ കാട്ടിനാൻ മഹാഗിരി-
സന്നിഭം ശോഭനം വിംശതിമഹാഭുജം.
൧൯ എൻതോഴക്കയൽവാഴിശങ്കരമുടിത്തിങ്കൾകിടാവിൻനിലാ-
വാട്ടംമേടകളോടുമേവുമളകസ്ഥാണങ്ങുപോകേണ്ടതും

൨൦ ഉയൎത്തി രത്നോജ്ജ്വലകുണ്ഡലദ്വയം
പ്രവൃത്തനൃത്തോത്സവമാം വപുർമ്മുഖം
൨൧ നീലോല്പലദളശ്യാമളവിഗ്രഹൻ
നീലോല്പലദലചലലോലവിലോചനൻ

# സാമാന്യവിധിപ്രകരണം

163. ആകാംക്ഷയെന്നു വച്ചാലെന്താണെന്നു മുൻ വിവരിച്ചിട്ടുണ്ടല്ലോ. ശബ്ദങ്ങൾക്കു തമ്മിലുള്ള ആകാംക്ഷയ്ക്കു എല്ലാം പൂൎത്തിവരുന്ന വിധത്തിൽ ഒരു സംഗതിയെ വിവരിക്കുന്ന പദങ്ങളുടെ കൂട്ടത്തിനു *വാക്യം* എന്നു പേർ. എല്ലാ വാക്യങ്ങളേയും രണ്ടംശമാക്കി പിരിക്കാം. * *ആഖ്യ* എന്നും *ആഖ്യാത*മെന്നും. നാം ഏതിനെപ്പററി സംസാരിക്കുന്നുവോ ആ വസ്തു *ആഖ്യ*യാകുന്നു, ആ വസ്തുവിനെപ്പററി നാം എന്തു സംസാരിക്കുന്നുവോ ആ സംഗതി *ആഖ്യാതം* ആകുന്നു. ഇവ രണ്ടും ചേൎന്നിട്ടത്രേ വാക്യം ഉണ്ടാകുന്നതു്.

ഉദാ.—(വീട്ടിൽവെച്ചു കളിച്ചുനടക്കയാൽ പാഠംപഠിക്കാനിടയാകാഞ്ഞ രാമൻ)

{ (പള്ളിക്കൂടത്തിൽ ചെന്നപ്പോൾ വാദ്ധ്യാരുടെ പ്രഹരമേററു) }

ഇവിടെ ഒററവലയത്തിലുള്ള ഭാഗമത്രയും ആഖ്യ; ഇരട്ടവലയത്തിലുള്ള ഭാഗം ആഖ്യാതം.

കൎത്താവായി നിൽക്കുന്ന നാമമോ നാമസദൃശമായ മറെറാന്നോ തന്നെയാണ് ആഖ്യയാകുന്നതു്. സൎവ്വനാമങ്ങളും, വാക്യ

---

* മുമ്പ 145 (B) ഇൽ ഉദ്ദേശ്യം എന്നും വിധേയം എന്നും പറഞ്ഞതു തന്നെ ആണ ഈ ആഖ്യ, ആഖ്യാതമെന്നുള്ള വിഭാഗം. എന്നാൽ സമാനാധികരണവിധിയിലെ ഉദ്ദേശ്യത്തേയേ ആഖ്യയെന്നു പറയാറുള്ളു. വ്യധികരണവിധിയിലെ ഉദ്ദേശ്യത്തെ ആഖ്യയെന്നു പറയാറില്ല. നിൎദ്ദേശികാവിഭക്തിയിലേ ആഖ്യ ഇരിക്കയുള്ളു; ഉദ്ദേശ്യം ഉദ്ദേശികാവിഭക്തിയിലും വരും എന്നു മാത്രമല്ല, വിശേഷ്യമായ നാമത്തെ മാത്രം ആണ ഉദ്ദേശ്യം എന്നു പറക; ആഖ്യ ആകട്ടെ വിശേഷണവിശിഷ്ടമായ കൎത്തൃനാമമാകുന്നു. ആഖ്യ ആഖ്യാതമെന്ന വിഭാഗം വ്യാകരണത്തിനു പ്രത്യേകമായുള്ളതാണ്; ഉദ്ദേശ്യവിധേയവിഭാഗം സൎവ്വശാസ്ത്രസാധാരണമാകുന്നു. വിശേഷണാംശം വിട്ടിട്ടുള്ള ആഖ്യ അല്ലെങ്കിൽ ഉദ്ദേശ്യം അല്ലെങ്കിൽ അനുവാദ്യം എന്നുപറയുന്നതു വാക്യത്തിന്റെ കൎത്താവു തന്നെ; വിശേഷണാംശം വിട്ടിട്ടുള്ള ആഖ്യാതം അല്ലെങ്കിൽ വിധേയം ക്രിയാപദം തന്നെ. ഈ പാഠഭാരത്തിൽ കൎത്താ ക്രിയാപദം എന്ന പേരുകളെ ആണുപയോഗിച്ചിരിക്കുന്നതു്. ഉദ്ദേശ്യത്തിനു അനുവാദ്യമെന്നും പേരുണ്ടു്.

ങ്ങളും നാമംപോലെ കർത്താവു മുതലായ കാരകങ്ങളായി വരുവുന്നതിനാലാണ് 'നാമസദൃശമായ മറെറാന്ന്' എന്നു പറഞ്ഞതു്.

ഉദാ—പശു പുല്ലുതിന്നുന്നു —നാമം
അവൻ പുസ്തകം വായിക്കുന്നു —സർവ്വനാമം
ഭൂമി ചലിക്കുന്നതു യഥാർത്ഥമാണു —വാക്യം

ഇവിടെ 'പശു' 'അവൻ' 'ഭൂമി ചലിക്കുന്നതു' എന്നിവ കർത്താക്കളാകുന്നു.

ആഖ്യാതമായി വരുന്നതു് ക്രിയയുടെ മുററുവിന രൂപമാകുന്നു.

ഉദാ—ഉത്സാഹികൾ സുഖിക്കുന്നു
കുട്ടികൾ കള്ളം പറയരുതു്
ഈശ്വരൻ നമ്മെ തുണെക്കട്ടെ —ഇത്യാദി.

ക്രിയകളുടെ നടുവിനയെച്ചരൂപം ആഖ്യയായിട്ടും ആഖ്യാതമായിട്ടും പ്രയോഗിക്കമാറുണ്ടു്.

ഉദാ—ദൂതരെക്കൊലചെയ്ക ശാസ്ത്രത്തിൽ വിധിയല്ല —ആഖ്യ.
ആര്യേ! വേഷം ധരിച്ചുകഴിഞ്ഞെങ്കിൽ ഇങ്ങോട്ടു
വരികതന്നെ —ആഖ്യാതം.

164 ആഖ്യയ്ക്കും ആഖ്യാതത്തിനും മേൽച്ചൊന്നപോലെ പരിച്ഛദങ്ങൾ ചെയ്യാം. പരിച്ഛദമെന്നാൽ പരിവാരമെന്നർത്ഥമാകുന്നു. മുൻ കാണിച്ച ഉദാഹരണത്തിൽ "വീട്ടിൽ വച്ചു കളിച്ചു നടക്കയാൽ പാഠം പഠിപ്പാൻ ഇടയാകാഞ്ഞ" എന്നതു 'രാമൻ' എന്ന ആഖ്യയുടെ പരിച്ഛദമാകുന്നു. "പള്ളിക്കൂടത്തിൽ ചെന്നപ്പോൾ വാദ്ധ്യാരുടെ പ്രഹരം" എന്നതു 'ഏററു' എന്ന ആഖ്യാതത്തിന്റെ പരിച്ഛദമാകുന്നു. വാസ്തവത്തിൽ, വിശേഷണപദങ്ങളെല്ലാം ഒന്നിച്ചു കൂട്ടിയതുതന്നെ പരിച്ഛദമായ്ത്തീരുന്നതു്. പേരെച്ചം നാമത്തെ വിശേഷിപ്പിക്കുന്നു; വിനയെച്ചം ക്രിയയെ വിശേഷിപ്പിക്കുന്നു.

ആഖ്യയായ കർത്താവൊഴികെ ശേഷം കാരകമെല്ലാം ക്രിയയുടെ വിശേഷണമാകുന്നു. ഗതിയും അപ്രകാരം തന്നെ. സംബന്ധികയും, 'ഏ' എന്ന വിഭക്ത്യാഭാസവും നാമത്തെ വിശേഷിപ്പിക്കുന്നു.

ഉദാ—രാമന്റെ അച്ഛൻ വരുന്നു
ജലത്തിലെ പോളകൾ ചലിക്കുന്നു

ഏകം നാമത്തിന്റേയും ക്രിയയുടേയും വിശേഷണമാകും

ഉദാ:—പെരുവിരൽ — നാമവിശേഷണം

മുഴുക്കെ പാറിവീണു — ക്രിയാ ,,

165. 'ആവുക' എന്ന അഭേദക്രിയയുടേയും, 'എൻ' എന്ന നിരൂപകക്രിയയുടേയും, പേരെച്ചങ്ങളായ 'ആയ' 'എന്ന' ഈ രണ്ടും വിശേഷണ വിശേഷ്യങ്ങൾക്കു തമ്മിലുള്ള ബന്ധത്തെ കാണിക്കുന്നതിനുവേണ്ടി മദ്ധ്യേ പ്രയോഗിക്കുന്നു.

ഉദാ—രാജാവായ രാമൻ

പണ്ഡിതനാം മനുഷ്യൻ

രാവണൻ എന്ന രാക്ഷസൻ

166. അഭേദ-ക്രിയയായ 'ആവുക'-യ്ക്കു രണ്ടു കർത്താവുണ്ടു്. (1) ആദ്യം പ്രയോഗിക്കേണ്ടുന്ന പ്രധാന കർത്താവു്; ഇതിനു *അനുവാദ്യകർത്താവ്* എന്നു പേർ. (2) പുറകെ പ്രയോഗിക്കേണ്ടുന്ന അപ്രധാനകർത്താവു്; ഇതിനു *വിധേയകർത്താവ്* എന്നു പേർ.

ഉദാ—കൃഷ്ണൻ ഒരു ഇടയച്ചെറുക്കൻ ആകുന്നു

ഇവിടെ കൃഷ്ണൻ അനുവാദ്യകർത്താവ്; ഇടയച്ചെറുക്കൻ വിധേയകർത്താവ്. രണ്ടുപേരുമൊന്നു തന്നെ എന്നു് അഭേദം 'ആകുന്നു'-വിന്റെ അർത്ഥം.

167. 'ഉം' എന്ന ഘടകനിപാതത്തെ ഉപയോഗിക്കുന്നതു് ഒരേ തരത്തിലും വിഭക്തിയിലുമുള്ള പദങ്ങളെ അല്ലാതെ വിജാതീയങ്ങളെ സമുച്ചയിക്കുന്നതിൽ പാടുള്ളതല്ല. 'ഒ' എന്ന വികല്പാർത്ഥത്തിന്റെ പ്രയോഗത്തിലും ഇതിന്മണ്ണം തന്നെ.

ഉദാ—കണ്ടനും ചാത്തനും കേളുവും വന്നു

സമർത്ഥനും യുവാവുമായ വാദ്ധ്യാർ

കുട്ടികൾ രാവിലെ ഉണരുകയും, ഈശ്വരസ്തോത്രം ചൊല്ലുകയും വേണം.

പ്രത്യുദാ—രാമനും കൃഷ്ണനും ഗോവിന്ദൻ മുതലായവർ ഇന്നു രാവിലെ ഇവിടെ വരികയും, വെള്ളപ്പൊക്കം കാണ്മാൻ എന്നെ ക്ഷണിച്ചതിൽ ഞാൻ സമ്മതിക്കാത്തിട്ടു് അവർ തിരികെ പോയുമിരിക്കുന്നു.

168. വാക്യത്തിൽ മനസ്സുപോലെ കർത്തൃകർമ്മക്രിയാദികളെ ക്രമംതെറ്റി പ്രയോഗിക്കാം.

| | | |
|---|---|---|
| ഉദാ—ഹനുമാൻ | സീതയെ | കണ്ടു |
| ഹനുമാൻ | കണ്ടു | സീതയെ |
| സീതയെ | ഹനുമാൻ | കണ്ടു |
| സീതയെ | കണ്ടു | ഹനുമാൻ |
| കണ്ടു | സീതയെ | ഹനുമാൻ |
| കണ്ടു | ഹനുമാൻ | സീതയെ |

എന്നാൽ, പ്രാധാന്യത്തിനുവേണ്ടി കർത്തൃകർമ്മക്രിയാദികളിലൊന്നിനെ ആദ്യം പ്രയോഗിക്കാറുണ്ട്.

ഉദാ—കപിവീരനൊട്ടു കണ്ടേനഹം ദേവിയെ— അദ്ധ്യാ. രാ.
രാക്ഷസനടക്കി ഭുവനത്രയമശേഷം— ഉ. ച. വൃ.

എങ്കിലും ചില പദങ്ങൾക്കു പൌർവ്വാപര്യനിയമമുണ്ട്. ഗതി ഏതു വിഭക്തിയുടെ അർത്ഥത്തെ * വിളക്കുന്നുവോ ആ വിഭക്തിക്കടുത്തു പിന്നാലെ തന്നെ പ്രയോഗിക്കണം.

ഉദാ—വടികൊണ്ടടിച്ചു

പ്രാക് പ്രയോഗത്തിനും അനുപ്രയോഗത്തിനും ഉള്ള പൌർവാപര്യം അവയുടെ അർത്ഥത്തിനു അനുരൂപമാകുന്നു. വിശേഷണം ഏതുമാതിരിയായിരുന്നാലും താൻ വിശേഷിപ്പിക്കുന്ന വിശേഷ്യത്തിന്റെ മുമ്പിൽ നിൽക്കണം എന്നാണു പതിവ്.

ഉദാ—ആ കറുത്ത കാള ചത്തുപോയി
വേഗം പറന്നിട്ടുന്നു

169. A. ലിംഗം പുരുഷൻ വചനം എന്ന് ഈ മൂന്നും പ്രയോഗിക്കുന്നപക്ഷം കർത്താവിനും ക്രിയയ്ക്കും യോജിച്ചിരിക്കണം.

| | |
|---|---|
| ഉദാ—ഞാൻ വന്നേൻ | ഞങ്ങൾ വന്നോം |
| നീ വന്നായ് | നിങ്ങൾ വന്നീർ |
| അവൻ വന്നാൻ } <br> അവൾ വന്നാൾ } | അവർ വന്നാർ |

B. വിശേഷണവും വിശേഷ്യവുമായി നിൽക്കുന്ന നാമങ്ങൾക്കും ലിംഗവചനങ്ങളിൽ പൊരുത്തം വേണം.

ഉദാ—കിഴവൻ ശങ്കരൻ
തടിച്ചവളായ സ്ത്രീ
മടിയന്മാരായ പുത്രന്മാർ
മടിയരായ പുത്രർ

C. സർവ്വനാമത്തിനും അതു പരാമർശിക്കുന്ന നാമത്തിനും തമ്മിൽ പൊരുത്തം വേണം.

---

* ഗതി ഒരു നാമത്തെ കീഴടക്കി അതിന്റെ അർത്ഥത്തിൽ ഭേദം ചെയ്യുന്നതിനു 'വിളക്കുക' എന്നു പേർ.

ഉദാ—രാമൻ എവിടെ? അവനെ വിളിക്കു
സീത ജനകന്റെ മകളാകുന്നു; അവളെ രാമൻ വേട്ടു
എന്റെ പുസ്തകം കളഞ്ഞുപോയി; അതിൽ പല കണക്കുകളും ഞാൻ സൂക്ഷിച്ചിരുന്നു

വചനപ്പൊരുത്ത വിഷയത്തിൽ സമൂഹവാചികളായ നാമങ്ങളെ വ്യക്തിപ്രമാണിച്ചു്, ബഹുവചനമായും, സമൂഹത്തിനുള്ള ഏകത്വം പുരസ്കരിച്ചു് ഏകവചനമായും ഗണിക്കാം.

ഉദാ—പേടിച്ചുമണ്ടിയാർത്തര പ്പടജ്ജനമശേഷവും
നായകൻ പിന്നെയവരെ നയിച്ചാനുഗ്രപൌരുഷൻ
പടവരുന്നുവെന്നു കേട്ടപ്പോൾ തന്നെ അതിനെപ്പേടിച്ചു ജനങ്ങളെല്ലാം ഓടിക്കളഞ്ഞു.

സംസ്കൃതശബ്ദങ്ങളെ മലയാളത്തിലെടുത്തു പ്രയോഗിക്കുമ്പോൾ അവയ്ക്കു സംസ്കൃതഭാഷയിലെ ലിംഗനിയമത്തെ ഗൌനിക്കേണ്ടതില്ല. ചിലർ സ്ത്രീലിംഗത്തിൽ മാത്രം ആദരിയ്ക്കുന്നു.



ഉദാ:—

| സംസ്കൃതം. | മലയാളം. |
| --- | --- |
| ഉന്നതോവൃക്ഷഃ | ഉന്നതമായ വൃക്ഷം |
| മധുരവാക് | മധുരമായവാക്ക് / മധുരയായ വാക്ക് |

നപുംസകവിശേഷണങ്ങളിൽ ബഹുവചനത്തിനു് ഏകവചനം പ്രയോഗിച്ചാൽ മതിയാകും.

ഉദാ—യോഗ്യമായ കാരണങ്ങൾ
ഹീനമായ കൃത്യങ്ങൾ

170. രണ്ടു നാമങ്ങൾ അന്യോന്യം അഭേദേന അന്വയിക്കുന്ന സ്ഥലങ്ങളിലും പ്രാധാന്യേന വിവക്ഷിക്കപ്പെട്ട ഒന്നിനു മാത്രം ആവശ്യപ്പെട്ട വിഭക്തി ചേർത്താൽ മതിയാകും.

ഉദാ—തിരുവിതാംകൂർ മഹാരാജാ മൂലംതിരുനാളുടെ രാജ്യഭാരം.

ഒരു നാമത്തെ സംഖ്യകൊണ്ടോ മറ്റോ വിവരിപ്പാനായി മറ്റൊരു നാമം പ്രയോഗിക്കുന്നിടങ്ങളിൽ ആ നാമത്തിൽ രണ്ടിലും വിഭക്തി വികല്പമായിട്ടു ചേർക്കാം.

ഉദാ—അവരുടെ രണ്ടുപേരുടേയും വരവ്

# യോജന അല്ലെങ്കിൽ അന്വയം

171. പല ജാതികളിലുമുള്ള പുഷ്പങ്ങളെ ഒരു ചരടിൽ തൊടുത്തു ഒരു പൂമാല ചമയ്ക്കുമ്പോലെ പല ഇനങ്ങളിലുമുള്ള പദങ്ങളെ സന്ധിയാൽ ഇരുപുറവും കൂട്ടിച്ചേർത്തു് ഒററയായ് തോന്നത്തക്ക നിലയിൽ ഒരു ശബ്ദപ്രവാഹത്തെ നാം ഉച്ചരിക്കുന്നുണ്ടു്. ഇങ്ങനെ പ്രവാഹരൂപമായി കേൾക്കുന്ന ശബ്ദപരമ്പരയ്ക്കു സംഹിതയെന്നു പേർ. സംഹിത വൃത്തവ്യവസ്ഥയുള്ള പദ്യങ്ങളിലും പാട്ടുകളിലുമേ അധികം പ്രധാനമായി ശോഭിച്ചു കാണൂ. ഗദ്യരൂപവാക്യങ്ങളിൽ പ്രായേണ സന്ധി വിവക്ഷിക്കാറില്ലാത്തതിനാൽ സംഹിതയ്ക്കു് ശൈഥില്യം കാണും. അതിനാൽ ഒരു വാക്യം കേട്ടാൽ അതിലെ പദങ്ങളെ സന്ധിബന്ധങ്ങളിൽ നിന്നു വേർപെടുത്തുകയാകുന്നു വൈയാകരണൻ ആദ്യം ചെയ്യേണ്ടുന്ന പ്രവൃത്തി. ഈ ക്രിയയ്ക്കു പദച്ഛേദമെന്നു പേർ.

ഉദാഹരണം:—

സംഹിത.

"ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ള കാലം?"

പദച്ഛേദം.

ചെറുപ്പകാലങ്ങളിൽ, ഉള്ള, ശീലം, മറക്കും, ഓ, മാനുഷൻ, ഉള്ള, കാലം.

പദച്ഛേദം ചെയ്താൽ പിന്നീടു പദങ്ങളെ തരംതിരിക്കണം; അതാവിതു്, നാമമൊ ഭേദകമൊ കൃതിയൊ നിപാതമൊ എന്നു വ്യവസ്ഥപ്പെടുത്തി നാമമെങ്കിൽ അതിന്റെ വിഭക്തി; കൃതിയെങ്കിൽ അതിന്റെ അംഗാംഗിഭാവകാലപ്രകാരാദി; ഇത്യാദി വിചാരണ ചെയ്കയാകുന്നു. ഇതിനു *ജാതിവിഭാഗം* എന്നു പേർ. ഇതിനുശേഷം പദങ്ങളുടെ അന്യോന്യാകാംക്ഷയെ വിവരിച്ചു കാണിക്കണം. ഈ ക്രിയയ്ക്കു *അന്വയം* എന്നു പേർ. അന്വയം അറിയുന്നതോടുകൂടി വാക്യത്തിന്റെ അർത്ഥബോധവും ഉണ്ടാവുന്നു. മുൻകാണിച്ച ഉദാഹരണപാദങ്ങളിലെ ജാതിവിഭാഗവും അന്വയവും:—

ചെറുപ്പകാലങ്ങളിൽ—രൂപകസമാസം: സാമാന്യനാമം: നപുംസകം: ആധാരികാ: ബഹു: 'ഉള്ള' എന്നതിനെ ആശ്രയിച്ചിരിക്കുന്നു.

ഉള്ള—അംഗക്രിയ: ഉള്ളിന്റെ പേരെച്ചം: അലിംഗം: ശീലത്തിന്റെ അംഗം.

ശീലം—ഗുണനാമം; നപും: ലുപ്തപ്രതിഗ്രാഹിക: ഏക: മറക്കും എന്ന ക്രിയയുടെ കൎമ്മം.

മറക്കും—അംഗക്രിയ: ഭാവി: അലിംഗപുരുഷവചനം 'മനുഷ്യൻ' എന്നതിന്റെ ആഖ്യാതം.

ഓ—ചോദ്യനിപാതം: മറക്കും എന്ന ക്രിയയെ ചോദ്യരൂപമാക്കുന്നു.

മനുഷ്യൻ—സാമാന്യനാമം: പുല്ലിം: നിൎദ്ദേശിക: ഏക: 'മറക്കും' എന്നതിന്റെ കൎത്താവു്.

ഉള്ള—അംഗക്രിയ: ഉള്ളിന്റെ പേരെച്ചം; അലിംഗം: കാലത്തിന്റെ അംഗം.

കാലം—സാമാന്യനാമം; നപും; ലുപ്താധാരിക: ഏക; 'മറക്കും' എന്ന ക്രിയയിൽ ചേരുന്നു.

മേൽ കാണിച്ചപ്രകാരം ഒരു വാക്യത്തിലെ പദങ്ങൾക്കു ജാതിവിഭാഗവും അന്വയവും കാണിക്കുന്ന സമ്പ്രദായത്തിനു 'വ്യാകരിപ്പു' എന്നു ഒരു പേർ പറയാറുണ്ടു്. വ്യാകരിപ്പിനു വിശേഷാൽ ഉദാഹരണങ്ങൾ—



## വ്യാകരിപ്പു

൧. ഈ പ്രസ്താവനയിൽ ഇത്രമാത്രമല്ലാതെ എനിക്കു മറ്റൊന്നും പ്രസ്താവിക്കാനുള്ളതായി തോന്നുന്നില്ല.

1) ഈ—സൎവ്വനാമം, വിവേചകം, 'പ്രസ്താവനയിൽ' എന്നതിനെ ചൂണ്ടിക്കാണിക്കുന്നു.

2) പ്രസ്താവനയിൽ—A ക്രിയാനാമം B നപുംസകലിംഗം ആധാരികൈകവ:, 'പ്രസ്താവിക്കാൻ' എന്ന ക്രിയയിൽ അന്വയിക്കുന്നു.

3) ഇത്രമാത്രം—പാരിമാണികഭേദകം നാമമായുപയോഗിക്കപ്പെട്ടതു്, 'അല്ലാതെ' എന്ന വിനയെച്ചത്തിന്റെ കൎത്താ.

4) അല്ലാതെ—'അല്ല' എന്നു നിഷേധക്രിയയുടെ മുൻവിനയെച്ചം, തൻവിനയെച്ചത്തിന്റെ സ്ഥാനത്തിൽ ഉപയോഗിക്കപ്പെട്ടതു്, 'ഇത്രമാത്രം' എന്ന കൎത്താവിൽ അന്വയിക്കുന്നു.

5) എനിക്കു—ഉ: സൎവ്വനാമം, സാധാരണലിംഗം (ഇവിടെ പുല്ലിംഗം) സംബന്ധികൈകവ: 'തോന്നുന്നില്ല' എന്ന ക്രിയയുടെ സ്വാമി.

6) മററു—സൎവ്വനാമം, അന്യാൎത്ഥകം (ഇവിടെ സാൎവ്വനാമികഭേദകമായി പ്രയോഗിക്കപ്പെട്ടിരിക്കുന്നു), 'ഒന്നും' എന്നതിന്റെ വിശേഷണം.

7) ഒന്നു്—സർവ്വനാമം, വിവേചകം 'തോന്നുന്നില്ല' എന്നതിന്റെ കർമ്മം.

8) ഉം—സമുച്ചയനിപാതം കേവലനിപാതമായുപയോഗിക്കപ്പെട്ടതു്.

9) പ്രസ്താവിപ്പാൻ—കൃതി, കേവലം, കാരിതം, സകർമ്മകം, പിൻവിനയെച്ചം, 'ഉള്ള' എന്ന അംഗക്രിയയുടെ അംഗം.

10) ഉള്ളതു്—നാമം, തദ്ധിതൻ, നപും:, നിർദ്ദേശികൈകവ: 'ആയി' യുടെ വിധേയകർത്താ.

11) ആയി—കൃതി, കേവലം അകാരിതം, അകർമ്മകം, മുൻവിനയെച്ചം, 'തോന്നുന്നു' എന്നതിന്റെ അംഗം.

12) തോന്നുന്നു—കൃതി, കേവലം, അകാരിതം, അകർമ്മകം, അംഗി (മുററുവിന) 'ഒന്നും' എന്ന കർത്താവിനോടു യോജിക്കുന്നു.

13) ഇല്ല—കൃതി, നിഷേധകം, ഖിലം, അലിംഗാദി, നിർദ്ദേശകം, നിപാതംപോലെ ഉപയോഗിക്കപ്പെട്ടതു്, 'തോന്നുന്നു' എന്നതിനെ വിശേഷിപ്പിക്കുന്നു.

൨. അദ്ദേഹത്തിന്റെ (റനേഡയുടെ) സവിശേഷയായ വിദ്യാമന്ദിരചര്യ അദ്ദേഹത്തിനു താൻ പഠിച്ച കാളേജിലെ സീനിയർഫെല്ലോ എന്ന സ്ഥാനത്തെ സമ്പാദിച്ചുകൊടുത്തു.

1) അദ്ദേഹത്തിന്റെ—സാമാന്യനാ: (സർവ്വനാമംപോലെ പ്രയോഗിച്ചുവരുന്നു), പുല്ലിംഗം, സംബന്ധിക, ഏകവ: 'ചര്യയെ' സംബന്ധിക്കുന്നു.

2) സവിശേഷ—ഭേദകം, വിഭാവകം, സ്ത്രീലിംഗം, ഏകവ: 'ചര്യ'യെ വിശേഷിപ്പിക്കുന്നു.

3) ആയ—നിപാതം, 'സവിശേഷാ' 'ചര്യ' എന്നിവയെ സംബന്ധിപ്പിക്കുന്നു.

4) വിദ്യാമന്ദിരചര്യ—വിഭക്ത്യാഭാസതൽപുരുഷൻ, സാമാന്യനാ: സ്ത്രീലിംഗം (ഭാഷയിൽ അലിംഗം), നിർദ്ദേശിക, ഏകവ: സമ്പാദിച്ചുകൊടുത്തു എന്നതിന്റെ കർത്താ.

5) അദ്ദേഹത്തിനു്—ഉദ്ദേശികാവിഭക്തി, 'കൊടുത്തു' എന്നതിന്റെ സ്വാമി.

6) താൻ—സർവ്വനാമം, സ്വവാചി, പുല്ലിംഗം, നിർദ്ദേശിക, ഏകവ: 'അദ്ദേഹ'ത്തെ പരാമർശിക്കുന്നു; 'പഠിച്ച' എന്നതിന്റെ കർത്താ.

7) പഠിച്ച—കൃതി, കേവലം, കാരിതം, സകർമ്മകം, ഭൂതപേരെച്ചം, 'കാളേജിനെ' വിശേഷിപ്പിക്കുന്നു.

8) കാളേജിലെ—സാമാന്യനാ: അലിം: ആധാരികാഭാസം, ഏകവ: 'സീനിയർ ഫെല്ലോ' എന്നതിനെ വിശേഷിപ്പിക്കുന്നു.

9) സീനിയർ ഫെല്ലോ—സാമാന്യനാ: സാധാരണലിംഗം, നിർദ്ദേശികാ ഏകവ: 'സ്ഥാനത്തെ' എന്നതിലെ സ്ഥാനത്തോടു സമാനാധികരണം.

10) എന്ന—അവ്യയം; 'ഫെല്ലോ' 'സ്ഥാനം' ഇവയുടെ അഭേദത്തെ കാണിക്കുന്നു.

11) സ്ഥാനത്തെ—സാമാന്യനാ, നപുംസകം, പ്രതിഗ്രാഹിക, ഏകവചനം, 'കൊടുത്തു' എന്നതിൻെറ കർമ്മം.

(12) സമ്പാദിച്ചു—ക്രിതി, കേവലം, കാരിതം, സകർമ്മകം, മുൻവിനയെച്ചം, 'കൊടുത്തു' എന്നതിൻെറ അംഗം

(13) കൊടുത്തു—ക്രിതി, കേവലം, കാരിതം, സകർമ്മകം ഭൂതം കർത്തരിപ്ര യോഗം, നിർദ്ദേശകപ്രകാരം, 'ചെയ്യ്' എന്ന കർത്താവിൽ ചേരുന്നു.

൩. ഉണ്ടാകും ചെറുകുറ്റം ചിലസമയമഹൊ! സത്വപ
[ഥേ നില്പവർക്കും

(1) ഉണ്ടാകും— ക്രിതി, 'ആകു' എന്ന പൂരകാനുപ്രയോഗം കേവലം, അ കാരിതം, അകർമ്മകം, ശീലഭാവി, കർത്തരി, നിർദ്ദേശകപ്രകാരം; 'കുറ്റം' എന്ന കർത്താവിൽ ചേരുന്നു.

(2) ചെറു്— ഭേദകം, പാരിമാണികം, 'കുറ്റം' എന്നതിനെ വിശേഷിപ്പിക്കുന്നു.

(3) കുറ്റം— സാമാന്യനാ: അലിംഗം നിർദ്ദേശിക, ഏകവ: 'ഉണ്ടാകും' എന്നതിൻെറ കർത്താ.

4) ചില — സാർവ്വനാമികഭേദകം, സമയത്തെ വിശേഷിപ്പിക്കുന്നു.

5) സമയം—സാമാന്യനാ: അലിംഗം, ഏകവ: ലുപ്താധാരിക, 'ഉണ്ടാകും' എന്നതിനോടന്വയിക്കുന്നു.

6) അഹോ—സംസ്കൃതാവ്യയാക്ഷേപകനിപാതം ആശ്ചര്യത്തെ ദ്യോതിപ്പിക്കുന്നു.

7) സത്വപഥേ—കർമ്മധാരയൻ സാമാന്യനാമം; അലിംഗം, ആധാരിക (സംസ്കൃതസപ്തമി) ഏകവ: 'നില്പ്' എന്നതിൻെറ അധികരണം.

8) നില്പവർക്ക്—പേരെച്ചനാമം, സാധാരണലിംഗം, ഉദ്ദേശിക, ബഹു: ഉണ്ടാകും എന്നതിൻെറ സ്വാമി.

9) ഉം—സമുച്ചയനിപാതം നില്പവർക്ക് എന്നതിനെ വിശേഷിപ്പിക്കുന്നു.

൪. താന്താൻനിരന്തരം ചെയ്യുന്നകർമ്മങ്ങൾ
താന്താനനുഭവിച്ചീടുകെന്നേവരൂ.

1) താന്താൻ—(താൻ താൻ വീപ്സയിങ്കൽദ്വിരുക്തി) സർവ്വനാ: സ്വവാചി, സാധാരണലിംഗം, നിർദ്ദേശിക, ഏകവ: 'ചെയ്യുന്ന' എന്നതിന്റെ കർത്താ.

2) നിരന്തരം—സംസ്കൃതാവ്യയം 'ചെയ്യുന്ന' എന്നതിനെ വിശേഷിപ്പിക്കുന്നു.

3) ചെയ്യുന്ന—ക്രിതി, കേവലം, അകാരിതം, സകർമ്മകം, നിർദ്ദേശികപ്രകാരം വർത്തമാനപേരെച്ചം കർമ്മങ്ങൾ എന്നതിനെ വിശേഷിപ്പിക്കുന്നു.

4) കർമ്മങ്ങൾ—സാമാന്യനാ. നപും ലുപ്ത പ്രതിഗ്രാഹിക ബഹുവ. അനുഭ വിച്ചീടുക എന്നതിൻെറ കർമ്മം.

5) താന്താൻ—(1) പോലെ അനുഭവിച്ചീടുക എന്നതിൻെറ കർത്താ.

6) **അനുഭവിച്ചീടുക**—കൃതി കേവലം (ഭേദകാനുപ്രയോഗ സഹിതം) സകർമ്മകം പററുവിന നടുവിനയെച്ചം കർത്തൃപ്രയോഗം താൻതാൻ എന്ന കർത്താവിനോടു യോജിക്കുന്നു.

7) **എന്ന്**—അവ്യയം, ഘടകം, താൻതാൻ അനുഭവിച്ചീടുക വരും എന്നിവയെ ഘടിപ്പിക്കുന്നു.

8) **ഏ**—അവധാരക നിപാതം.

9) **വരും**—കൃതി, കേവലം, അകാരിതം, അകർമ്മകം, അവധാരകഭാവി, കർത്തരിപ്രയോഗം നിർദ്ദേശികപ്രകാരം താൻതാൻ അനുഭവിച്ചീടുക എന്ന അംഗ (നാമ) വാക്യത്തോടു അന്വയിക്കുന്നു.

---

## അഭ്യാസം ൧൮.

താഴെ എഴുതിയ വാക്യങ്ങളെ വ്യാകരിക്കുക.

൧ ഇരുണ്ടുയീണ്ടെന്തിതു? ഹന്ത! നോക്കുവിൻ
കരണ്ടിടുന്നു കരപത്രമെന്നപോൽ
ഇടയ്ക്കിടെപ്പൊന്തിന ദന്തപംക്തിയാ-
ലുടക്കിവാനാമൊരു ചെമ്പുപാളിയെ.

൨ മയതളിരിതികരുതിമദനരിപുനന്ദനൻമന്ദംമഹാനസംപൃക്തനോക്കുംവിധൌ
അതിധവളരുചികലരുമധികതരമന്നവുമത്ഭുതമായോരെരിശ്ശേരിയച്ചാറും
അമൃതമൊടുസദൃശമഹപലപലചരക്കിലങ്ങഞ്ചാറുകൂട്ടം പ്ര[illegible]മനും കണ്ടിതു

൩ ഖിന്നം പാരം വിശക്കുന്നവനുണ്ടോ
അന്നമെന്നിയേ മററൊന്നിൽ കൌതുകം?

൪ രിപുവല്ലഭനമന്തത്തിൽ നൃപർക്കേററം ഭയങ്കരൻ
തപിപ്പിക്കുംപാദമല്ലമുപേക്ഷിച്ചെങ്കിൽമുൾമുന.

൫ ചൊല്ലവേണ്ടിനിയുംകേൾ തതങ്ങൾ തൊണ്ണൂററാറാ-
യുള്ളവററിൻെറ സംഖ്യ പ്രത്യേകമറിവായായ്.

൬ ചെല്ലുംപോലും പ്രതിദിനമവൻ ഹന്ത! മെല്ലെന്നൊരൊററ-
ക്കല്ലുംപൊക്കി സ്വകരമതിനാൽ വച്ചതില്ലസ്ഥലത്തിൽ.

൭ വല്ലഭനുപേക്ഷിച്ചുവല്ലാതെ നടക്കുമ്പോൾ
വല്ലദിക്കിലുമൊരുരക്ഷിതാവുണ്ടായ്‌വരും
അല്ലലും പതുക്കവേ തീർമെന്നതേവരു
വല്ലദുഃഖവും കാലംചെല്ലുമ്പോൾ കുറഞ്ഞുപോം.

൮ വഞ്ചനമനുജയായിട്ടവതരിച്ചിരിക്കുന്ന
വഞ്ചിവലവൈരിയുടെ കൃപസ്ഥിരിപ്പാൻ
വഞ്ചികയായ്‌വന്നാവൂഞാനെന്നിച്ഛിച്ചുവാഴുംകാലം
വഞ്ചിപ്പാട്ടുണ്ടാക്കേണമെന്നരുളിച്ചെയ്തു.

൯ ഉണ്ടാക്കീ നൃപതിക്കു ദാഹവും തളർച്ചയു-
മുണ്ടാമോ ജലമെന്നുതിരിഞ്ഞപ്പോൾ.

൱൰ മുന്നാഞ്ഞിട്ടംകാല്യകുതിച്ചുമുഷ്ടി-
വലത്തുകാലിങ്കലണച്ചുകൊണ്ടു
വളച്ചുവില്ലൊടൊരുകോണിലപ്പോ-
ളമ്പയോങ്ങുന്നതുമങ്ങുപാർത്താൻ.

---

## അഭ്യാസം ൱൯.

താഴെക്കാണുന്ന വാക്യങ്ങളുടെ പദച്ഛേദംചെയ്തു പദങ്ങളുടെ അന്യോന്യാകാംക്ഷയെ കാണിക്ക; അവയിൽ കാരകങ്ങളേയും പറക:—

1) ചങ്ങാതിമാരോടൊരുമിച്ചുമന്ദം
മങ്ങാതവണ്ണം മധുസൂദനൻതാൻ
നാലഞ്ചുഗേഹങ്ങളിൽനിന്നശേഷം
പാലുംകവർന്നാശുഭുജിച്ചുപോന്നാൻ,

2) കത്തുന്നദീപിക വിളക്കതിനെന്നപോലെ
ശുദ്ധിക്കുമായവളുവന്നഴകിന്നുമായി.

3) രാത്രിചാരികളായ രാവണാദികൾതന്നെ
മാർത്താണ്ഡാത്മജപുരം പ്രാപിപ്പിച്ചു.........

4) ഗോകുലനാരികൾ കേഴാതെ നിന്നപ്പോൾ
കോകങ്ങൾ കേണു തുടങ്ങിച്ചെമ്മേ.

5) വ്യാകരണം ഒരു ശാസ്ത്രമാകുന്നു.

---

# അപോദ്ധാരം

172. അനേകം ഉപവാക്യങ്ങളെ കൂട്ടിക്കെട്ടിച്ചമച്ചിരിക്കുന്ന ഒരു പ്രധാനവാക്യത്തെ അഴിച്ചു തരം തിരിക്കുകയാകുന്നു *അപോദ്ധാരം* എന്ന ക്രിയ. ഒരു നാമത്തിനു തുല്യമായ വാക്യം നാമവാക്യം; ഭേദകത്തിനു തുല്യമായതു ഭേദവാക്യം; ഒരു പ്രധാനവാക്യത്തിന്റെ അംഗമായതു അംഗവാക്യം; പല അംഗങ്ങളുള്ളതായ പ്രധാനവാക്യം അംഗിവാക്യം. ഇത്യാദി വിഭാഗങ്ങൾ ശബ്ദങ്ങൾക്കു പറഞ്ഞതുപോലെ വാക്യങ്ങൾക്കും വരും. അംഗവാക്യങ്ങളില്ലാത്ത ഒററ വാക്യത്തിനു *ചൂർണ്ണിക* എന്നു പേർ.

ഉദാ—1) രാമൻ വരുന്നു

2) അക്രൂരനെനിയോഗിച്ചാനക്കാലം ദേവകീസുതൻ

173. അംഗവാക്യങ്ങളുടേയും അംഗിവാക്യങ്ങളുടേയും ചേർച്ചകൊണ്ടുളവാകുന്ന വാക്യം *സങ്കീർണ്ണകം*.

ഉദാ—1) [ബലകൃഷ്ണന്മാർ പരാക്രമം തുടർന്നപ്പോൾ] ജരാസന്ധൻ ഓടി

[അയി ഞാനറിയാതെകണ്ടു ചെയ്തോ-]

രപരാധം സകലം ക്ഷമിക്കവേണം.

ഇവയിൽ കോഷ്ഠാന്തർഗ്ഗതഭാഗങ്ങൾ അംഗവാക്യങ്ങൾ ആകുന്നു. അംഗക്രിയകളായ പറ്റുവിനകളാൽ ഉണ്ടാകുന്ന വാക്യങ്ങൾ അംഗവാക്യങ്ങളായിട്ടേ വരൂ. എന്നാൽ പറ്റുവിനക്കും മുറ്റുവിനക്കും കർത്താവു ഒന്നുതന്നെ ആയിവരുന്ന സ്ഥലങ്ങളിൽ വാക്യഭേദത്തിനു പ്രതീതി ഉണ്ടാകുന്നതല്ല. എങ്ങനെയെന്നാൽ—

ഞാൻ വീട്ടിൽ ചെന്നാൽ ഉടൻ കുളിച്ചു് ഉണ്ടു് പാഠം പഠിപ്പാൻ പോകും

അതിനാൽ ഇവയിൽ അംഗമായി നിൽക്കുന്ന ഭാഗത്തെ ഒരു വാക്യമെന്നു ഗണിക്കുകയേ ആവശ്യമില്ല. ഈ മാതിരിയിൽ ഒരു മുറ്റുവിന കൂടാതെ അന്യോന്യാന്വിതങ്ങളായി നിൽക്കുന്ന പദങ്ങളുടെ കൂട്ടത്തിനു ഒരു *വാചകം* എന്നു പേർ. വാചകത്തിനു ഒരു മുറ്റുവിനയുടേയും ആവശ്യമില്ല. "തിരുവിതാംകൂർ ഗവമ്മെണ്ടിലെ നിയമനിർമ്മാണസഭയുടെ നടപടികൾ" ഇത്യാദികൾ വാചകങ്ങൾ തന്നെ.

174. സമപ്രധാനങ്ങളായ വാക്യങ്ങളുടെ (ചൂർണ്ണികകളുടേയോ സങ്കീർണ്ണകങ്ങളുടേയോ) യോഗംകൊണ്ടുളവാകുന്നതു ഒരു *മഹാവാക്യം*.

ഉദാ— ൧) ഇപ്പുസ്തകം 'കേരളപാണിനീയ'മെന്ന വ്യാകരണഗ്രന്ഥത്തിന്റെ സംക്ഷേപമാണ്; എന്നാൽ ഇടയ്ക്കിടയ്ക്കു ചില ഭേദഗതികളും ചെയ്തിട്ടുണ്ട്; അതുകൊണ്ട് ഇതു കുറേക്കൂടി ഉപയോഗമുള്ളതാകുന്നു.

൨) "ദേഹത്തിൽനിന്നന്യമതാകുമാത്മാ-
വാകുന്നു രാഗാദിഫലം ഭുജിപ്പാൻ,
ലോകത്തിലിച്ചൊല്ലു ഫലിക്കിൽ വാന-
രാകും മരം പൂത്ത പഴങ്ങൾ തിന്നാം."

൩) "ഗൂഢം ചാലെ പിളർന്ന കൊക്കിനുള്ളിൽ
സഹസാ വന്ന മുകുന്ദനെഗ്രഹിച്ചാൻ;
ദഹനസമാനമാം തദംഗം
വഹിയാഞ്ഞിട്ടനസ്സനു സന്ത്യജിച്ചാൻ."

൮) "അഹോമഹാപാപമുരച്ചുപോയ് ഞാൻ
മഹാദയാംഭോനിധി! നീ ക്ഷമിക്കണം;
ഇഹാശ്രിതക്കർത്ഥനനൽകയാം ഭവാൻ
മഹത്തുകൾക്കുത്തമലക്ഷണംശുഭേ!"

# അപോദ്ധാരസംപ്രദായം

ചൂർണ്ണികം:—

(1) എഡ്വേർഡ് ചക്രവർത്തി ഇൻഡ്യാസാമ്രാജ്യത്തെ ഭരിച്ചുവരുന്നു.

കർത്താ—എഡ്വേർഡ് ചക്രവർത്തി

കർമ്മം—ഇൻഡ്യാസാമ്രാജ്യത്തെ

ക്രിയാപദം—ഭരിച്ചുവരുന്നു.

(2) പ്രസിദ്ധനായ കല്ലുകഭട്ടർ മനുസ്മൃതിയുടെ അതിപ്രൗഢമായ ഒരു വ്യാഖ്യാനം ചമച്ചു.

കർത്താ—കല്ലുകഭട്ടർ കർത്തൃവിശേഷണം—പ്രസിദ്ധനായ

കർമ്മം—വ്യാഖ്യാനം; കർമ്മവിശേഷണം—മനുസ്മൃതിയുടെ അതി-

ക്രിയാപദം—പ്രൗഢമായ, ഒരു-ചമച്ചു.

൨. സങ്കീർണ്ണകം:—

1) ബലന്മാർ യുദ്ധം ചെയ്താകിൽ ഫലം സാധുക്കളാന്നിട്ടും.

| വാക്യം. | ജാതി. | കർത്താ | കർത്തൃവിശേഷണം. | കർമ്മം. | കർമ്മവിശേഷണം | ക്രിയാപദം. | ക്രിയാവിശേഷണം |
|---|---|---|---|---|---|---|---|
| (ദ) ബലന്മാർ യുദ്ധം ചെയ്താകിൽ | അംഗം; ഭേദകം—(മ)ൽ 'ആന്നിട്ടും' എന്നതിനെ വിശേഷിപ്പിക്കുന്നു | ബലന്മാർ | ,, | യുദ്ധം | ,, | ചെയ്തു | ആകിൽ (മ) ൽ ചേരുന്നു |
| (മ) ഫലം സാധുക്കളാന്നിട്ടും | അംഗി | സാധുക്കൾ | ,, | ഫലം | ,, | ആന്നിട്ടും | ,, |

2) പത്മസംഭവനിത്ഥമുണർത്തിച്ചതുനേരം
പത്മലോചനൻ ചിരിച്ചരുളിച്ചെയ്തു.

| വാക്യം | ജാതി | കർത്താ | കർത്തൃവിശേഷണം. | കർമ്മം | കർമ്മവിശേഷണം | ക്രിയാപദം | ക്രിയാവിശേഷണം |
|---|---|---|---|---|---|---|---|
| (a) പത്മസംഭവനിത്ഥമുണർത്തിച്ചതുനേരം | അംഗം; ഭേദകം (b) ൽ അരുളിച്ചെയ്തു എന്നതിനെ വിശേഷിപ്പിക്കുന്നു | പത്മസംഭവൻ | ,, | പൃഥ്വീകഷ്ടമായി ഞങ്ങളെ നോക്കണം | ,, | ഉണർത്തിച്ചു | ഇത്ഥം; അതുനേരം (b)-ൽ ചേരുന്നു |
| (b) പത്മലോചനൻ ചിരിച്ചരുളിച്ചെയ്തു | അംഗി | പത്മലോചനൻ | ,, | അടിയിൽ പറയുന്നവ | ,, | അരുളിച്ചെയ്തു | ചിരിച്ചു |

3) ശ്രാന്തരായ് തണൽമരത്തെയൊന്നിനെയണഞ്ഞുപാന്ഥർമരുവീടവേ
സ്വാന്തമോദമൊടൊരുത്തനഞ്ചു കരുതുന്നതിന്നുപലതും ശുഭം.

| വാക്യം | ജാതി | കർത്താ | കർത്തൃവിശേഷണം | കർമ്മം | കർമ്മവിശേഷണം | ക്രിയാപദം | ക്രിയാവിശേഷണം |
|---|---|---|---|---|---|---|---|
| (a) ശ്രാന്തരായ് ..... പാന്ഥർ മരുവീടവേ | അംഗം ഭേദകം (d)ൽ കരുതുന്നു എന്നതിനെ വിശേഷിപ്പിക്കുന്നു | പാന്ഥർ | ,, | ,, | ,, | മരുവീടവേ | ശ്രാന്തരായ്; തണൽമരത്തെയൊന്നിനെയണഞ്ഞു |
| (b) സ്വാന്തമോദമോ . . . ശുഭം | അംഗി | ഒരുത്തൻ | അഞ്ചു | ശുഭം | പലതും | കരുതുന്നു | സ്വാന്തമോദമൊട്ട്; അതിന്നു |

൩. മഹാവാക്യം:—

1) രാവണൻ സീതയേ കട്ടാൻ; രാമൻ ബന്ധിച്ചിതബ്ധിയെ.

| വാക്യം | ജാതി | കർത്താ | കർത്തൃവിശേഷണം | കർമ്മം | കർമ്മവിശേഷണം | ക്രിയാപദം | ക്രിയാവിശേഷണം |
|---|---|---|---|---|---|---|---|
| (a) രാവണൻ സീതയെക്കട്ടാൻ | അംഗി | രാവണൻ | ,, | സീതയെ | ,, | ബന്ധിച്ചിതു | ,, |
| (a) രാമൻ ബന്ധിച്ചിതബ്ധിയെ | അംഗി | രാമൻ | ,, | അബ്ധിയെ | ,, | ക്രിയാപദം | ,, |

ദമനന്റെ സോദരിയാകിയ കന്യക ദമയന്തിക്കു വിവാഹമടുത്തു;
കമലവിലോചനയാളെ നിനച്ചാൽ ഭുവിയിതിലിന്നൊരുപുരുഷനുമില്ല.

| വാക്യം | ജാതി | കർത്താ | കർത്തൃവിശേഷണം | കർമ്മം | കർമ്മവിശേഷണം | ക്രിയാപദം | ക്രിയാവിശേഷണം |
|---|---|---|---|---|---|---|---|
| [a] ദമനന്റെ...<br>.............<br>വിവാഹമടുത്തു | അംഗി | വിവാഹം | ,, | ,, | ,, | അടുത്തു | ദമനന്റെ സോദരിയാകിയ ദമയന്തിക്കു |
| [b] കമലവിലോചനയാളെ ......പുരുഷനുമില്ല | അംഗി | പുരുഷൻ | ഉം,-ഒരു | ,, | ,, | ഇല്ല | കമലവിലോചനയാളെ നിനച്ചാൽ; ഭുവിയിതിൽ; ഇന്നു |

3 വടക്കുദിക്കിൽ ഉണ്ടാക്കപ്പെടുന്ന പുസ്തകങ്ങളെ തെക്കുള്ള വിദ്വാന്മാരും, ഈ ദിക്കിൽ നിർമ്മിക്കപ്പെടുന്നവയെ വടക്കുള്ളവരും പരിശോധിച്ച് അഭിപ്രായങ്ങളെ അന്യോന്യം ഗ്രഹിപ്പിച്ച് ഉഭയസമ്മതപ്രകാരം ഒരു വ്യവസ്ഥ ഏർപ്പെടുത്തണം.

(1076 മേടത്തിലെ ബി.-പോ.)

| വാക്യം | ജാതി | കർത്താ | കർത്തൃവിശേഷണം | കർമ്മം | കർമ്മവിശേഷണം | ക്രിയാപദം | ക്രിയാവിശേഷണം |
|---|---|---|---|---|---|---|---|
| [a] വടക്കുദിക്കിൽ ഉണ്ടാക്കപ്പെടുന്ന പുസ്തകങ്ങളെ തെക്കുള്ള വിദ്വാന്മാർ പരിശോധിച്ചു<br>.............<br>ഒരു വ്യവസ്ഥ ഏർപ്പെടുത്തണം | അംഗി | വിദ്വാന്മാർ | തെക്കുള്ള | വ്യവസ്ഥ | ഒരു | ഏർപ്പെടുത്തണം | വടക്കുദിക്കിൽ.. പുസ്തകങ്ങളെ പരിശോധിച്ചു; അഭിപ്രായങ്ങളെ അന്യോന്യം ഗ്രഹിപ്പിച്ചു; ഉഭയസമ്മതപ്രകാരം |
| [b] ഈ ദിക്കിൽ.........<br>വടക്കുള്ളവർ<br>.............<br>ഒരു വ്യവസ്ഥ ഏർപ്പെടുത്തണം | അംഗി | 1-അവർ, അഥവാ 2-വടക്കുള്ളവർ | 1-എക്കിൽ വടക്കുള്ള 2-എങ്കിൽ, | വ്യവസ്ഥ | ഒരു | ഏർപ്പെടുത്തണം | (a) പോലെ |

# അഭ്യാസം ൧൦

1) താഴെ കുറിക്കുന്ന വാക്യങ്ങളിലെ ആഖ്യയും ആഖ്യാതവും വേർതിരിച്ചുകാണിക്കുകയും അവയുടെ സ്വഭാവത്തെ നിർദ്ദേശിക്കയും ചെയ്ക:—

൧ കുന്തിരിക്കംപിറവുകാലംകഴിപ്പവൻ കുന്തപ്രയോഗമുണ്ടെന്നാൽനടക്കുമോ?

— സ-ഗോ.

൨ കുട്ടിക്കരങ്ങ്ശമിഴിയാമമതന്റെ ചട്ട-
പൊട്ടിക്കയത്തിളക്കമക്കളിർകൊങ്കരണ്ടും
മുട്ടിക്കടിക്കമൊത്തകുംഭിമുഖത്തൊടുള്ള-
കുട്ടിക്കൊന്നാൻ കുതുകമോടിതകമ്പിട്ടുന്നോർ — ചി

൩ വിചാരിക്കുന്നകാര്യങ്ങൾ അതുപോലെ ഫലിക്കാതിരുന്നാൽ തത്ക്കാലം ഇച്ഛാഭംഗംകൊണ്ടുള്ള വൈമനസ്യമുണ്ടാകുന്നതു സഹജമാണ്.

— ഭാ-പോ-വാ-കോ.

൪ ആരംഭിച്ചാൽ ചിലതുവൃത്തങ്ങളില്ലതാൻതെല്ലുപോലും
സൈ്വരം വായിച്ചീടുക പട്ടുകാലത്തിലല്ലാതെ നൂനം. — ആ

൫ പോകയാമെങ്കിൽ വനത്തിനുകൂടവേ
രാഘവൻതന്നെ പിരിഞ്ഞാൽപൊറുക്കുമോ? — അ-രാ.

൬ വരികതവജയമതിസുഖേനപോയ് ചെന്നുടൻ
വല്ലഭാവൃത്താന്തമുള്ളവണ്ണം മുദാ
രഘുപതിയോടഖിലമറിയിക്കതക്കോപേന
രക്ഷോഗണത്തെയുമൊക്കെയൊടുക്കണം — അ-രാ.

2) മുൻചൊന്ന ഉദാഹരണങ്ങളിലെ ആഖ്യാഖ്യാതപരിച്ഛേദങ്ങളെ പ്രത്യേകം എടുത്തുകാണിക്കുക.

3) താഴെക്കുറിക്കുന്നവാക്യങ്ങളിലെ അനുവാദ്യകർത്താവിനെയും വിധേയകർത്താവിനെയും ചൂണ്ടിക്കാണിക്കുക:—

൧ ജാനകിയാകിയവളെന്നുടെപത്നിയല്ലോ — അ രാ.

൨ ക്ലൈവ് ഈകാലത്തിൽ ൨൫ വയസ്സുള്ള ഒരു യുവാവായിരുന്നു — ന-ച.

൩ അതല്ലയോ വാസ്തവമായ അനശ്വരത്വം? — അക.

൪ ധർമ്മിഷ്ഠൻ എന്ന വിശേഷപ്പേരുള്ള ചിൻവാങ് എന്ന ചക്രവർത്തി
സിംഹാസനാരോഹണംചെയ്തു — ന്യാ-ച.

4) താഴെ കൊടുക്കുന്ന ഉദാഹരണങ്ങളിൽ 'ഉം' എന്ന ഘടകനിപാതത്തെ ഉപയോഗിച്ചിരിക്കുന്നതു ശരിയോ തെററോ എന്നു സകാരണം പറക:—

൧ കൃഷ്ണനേയും ഗോവിന്ദനേയും ശങ്കരനേയും ഉത്സവസ്ഥലത്തു കണ്ടു.

൨ ഈ മാസം ൧൦-ാം- സ്ഥലത്തെ ജൂബിലിഹാളിൽവച്ച് എ. എന്ന യോഗത്തിന്റെ ഒരു വാർഷികയോഗം കൊണ്ടാടുന്നതും ആ അവസരത്തിൽ ബി എന്ന ആൾ ഒരുപന്യാസം വായിക്കാമെന്നു ഏൽക്കുകയും ചെയ്തിരിക്കുന്നതിനാലും അന്നു മററു പല മഹാന്മാരും സഭയെ തങ്ങളുടെ സാന്നിദ്ധ്യംകൊണ്ടു അലങ്കരിക്കുമെന്നുള്ളതുനിമിത്തവും, നിങ്ങൾകൂടി വരണമെന്നും അപേക്ഷിക്കയും ചെയ്തുകൊള്ളുന്നു.

വ്സമാനമായ ഔദാര്യത്തോടും മദാന്ധവും ഭ്രാന്തവുമല്ലെങ്കിലും, ഭക്തിശ്രദ്ധകളോടുകൂടിയ മതപ്രതിപത്തിയോടും, തന്റെ അറിവിനനുസരിച്ച്, ഹിന്ദുക്കളുടെ ഹൃദയത്തെ അജ്ഞാനത്തിന്റെ ദ്രോഹത്തിൽനിന്നു മോചിപ്പിച്ചു. യുക്തിക്കുചേർന്നതായ ഒരു മതത്തിന്റെ ഉൽകൃഷ്ടതരങ്ങളായ തത്വങ്ങളെ ഉപദേശിക്കുന്നതിന്ന് അദ്ദേഹം ശ്രമിച്ചു. —ഇ-മ.

10 പട്ടൊന്നണപ്പോട്ടുടുക്കും പുറമതുതെളിയാഞ്ഞിട്ടുഴിക്കും കചഭാരത്ത-
കെട്ടും പെട്ടെന്നഴിക്കും കുറിതൊടുമുടനേ മാച്ചുമീവണ്ണമായി
കഷ്ടം കാലംകഴിക്കുന്നതു കഠിനമെടോ നേരമോ പാതിരാവാ-
യൊട്ടുംതില്ലാതെവേഗംലിയിവരുക ചലാപാംഗി! നീ താംഗമേശേ --ഉ-പി.

11. ഉല്പലത്തിന്നുരമ്യതക്കുറവോ പായൽ പതിഞ്ഞീടിലും
ചൊല്ലാർന്നോരഴകല്ലയോ പനിമതിക്കങ്കം കറുത്തെങ്കിലും
മല്ലാക്ഷീമണിയാൾക്കുവൽക്കലമിതും ശ്രീയേകുമേശോഭാവഹം
നല്ലാകാരമതിന്നലങ്കരണമാമെല്ലാപ്പദാർത്ഥങ്ങളും —അ-ശാ.

12. സ്വാക്ഷിശ്രോത്രാദിഖാനാംവിഷയവിമുഖതാരാജ്യകാര്യേഷ്വപാസ്ഥാ
സാക്ഷിത്വംശർവ്വരീണാംശയനമതിനുമേതസ്യഹിശ്രാന്തയാതേ
ദാക്ഷിണ്യംപൂണ്ടുവേണ്ടുംമൊഴിയൊരുപൊഴുതന്തഃപുരേചൊല്ലുമപ്പോൾ
ഭ്രൂക്ഷിപ്തയ്യോവിലക്ഷീഭവതിമുനിസുതാപേരതുചൊല്ലിസ്സമക്ഷം — അ-ശാ.

13 കാതിൽപൊന്നോലകൈയിൽത്തരിവളയിവയില്ലിക്കുമാരിക്കിദാനീം
പാദത്തിങ്കൽ ചിലമ്പില്ലരിയൊരുമണിമാലാദികണ്ഠത്തിലില്ല
സാദംദേഹത്തിനൊട്ടല്ലഹഹബതവിളർത്തായിദേഹംനിതാന്താ-
ലേതാണെന്നോന്നങ്ങിവൾക്കിന്നഴലതുപറവതല്ലെന്നതുംതോന്നിയിക്കാം — ഉ-ചി.

## ചിഹ്നനം

175. ചിഹ്നനം എന്നതു ഉപവാക്യങ്ങളുടേയും വാചകങ്ങളുടേയും അംഗാംഗിഭാവത്തെ വിശദപ്പെടുത്താൻവേണ്ടി ചില ചിഹ്നങ്ങളെ ഉപയോഗിക്കുകയാകുന്നു. രണ്ടു പുരയിടങ്ങളുടെ അതൃത്തിയിൽനിൽക്കുന്ന വൃക്ഷങ്ങൾ ആ വശത്തുചേരുന്നവെന്നും ഈ വശത്തു ചേരുന്നവെന്നും കുടിയാനവന്മാർക്കു വാദം വരുമ്പോൾ കണ്ടെഴുത്തുകാർ തീർമാനപ്പെടുത്തുന്നതിനു വേണ്ടി ഡിമാർക്കേഷൻ ചെയ്യുംപോലെ വൈയാകരണന്മാർ അങ്ങോട്ടുമിങ്ങോട്ടുമന്വയിക്കാവുന്നവാചകങ്ങളെ ഇന്നതിൽചേരേണ്ടതെന്നു വ്യവസ്ഥപ്പെടുത്താൻ വേണ്ടി ചിഹ്നനംചെയ്യുന്നു. ഒറ്റപ്പദങ്ങളിൽ രൂപഭേദംകൊണ്ടുളവാകുന്നപ്രയോജനം വാക്യങ്ങളിലും വാചകങ്ങളിലും ചിഹ്നനംകൊണ്ടുണ്ടാകുന്നുവെന്നുപറയാം. ഇങ്ങനെ അടയാളങ്ങളെ

ഉപയോഗിച്ചു അന്വയത്തിൽ സന്ദേഹത്തിന്ന ഇടകൊടുക്കാതെ സൂക്ഷിക്കുക എന്ന സമ്പ്രദായം ഇംഗ്ലീഷിൽനിന്നും നാം ഗ്രഹിച്ചിട്ടുള്ള ഒരു ഉപായമാകുന്നു. ഭാഷയിൽ ഇതേവരെ ഇതു നടപ്പായിക്കഴിഞ്ഞിട്ടില്ല. സംഹിതയുടെ അന്ത്യാദ്ഭുതമായ ദാർഢ്യം നിമിത്തം സംസ്കൃതത്തിൽ ചിഹ്നനം ഏർപ്പെടുത്തുന്നതിന്ന വളരെ അസൌകൎയ്യങ്ങളുണ്ട്; എങ്കിലും ബോംബായിലും മററും അച്ചിട്ട സംസ്കൃതപുസ്തകങ്ങളിൽ ഈയിടെ ചിഹ്നനസമ്പ്രദായം ഉപയോഗിച്ചുകാണുന്നുണ്ട്. ഭാഷയിൽ ഏറെ സൌകൎയ്യക്കുറവുകൂടാതെ അടയാളങ്ങളെ ഉപയോഗിക്കാവുന്നതിനാൽ അച്ചുക്കൂടക്കാർ ഇനിയെങ്കിലും ഈ വിഷയത്തിൽ ദൃഷ്ടിവെക്കേണ്ടതാകുന്നു.—

ചിഹ്നങ്ങളാവിതു:—

(൧) അങ്കുശം. (,)-ഇതു് ഒരു അല്പമായ നിറുത്തലിനെക്കുറിക്കുന്നു. വായിക്കുന്ന സമയം ഒരു തോട്ടിയിട്ടു് ഒട്ടുക്കിയാലെന്നപോലെ നിരൎഗ്ഗളമായി പായുന്ന സ്വരം ഒന്നു തടയണം എന്നു ഈ ചിഹ്നം കാണിക്കുന്നു.

(൨) ബിന്ദു. (.)-നിശ്ശേഷമായി നിറുത്തേണ്ടുന്ന ദിക്കിലാണു് ഇതിനെ ഉപയോഗിക്കേണ്ടുന്നതു്. എല്ലാ പ്രധാന വാക്യങ്ങളുടേയും അവസാനത്തിൽ ഈ അടയാളമിടണം.

(൩) രോധിനി. (;) ഇതിനെ അൎദ്ധവിരാമങ്ങളിൽ ഉപയോഗിക്കണം. മഹാവാക്യങ്ങളിൽ ഉള്ള ഉപവാക്യങ്ങളെ വേർതിരിക്കയും മററുമാണു ഇതിൻെറ കൃത്യം.

(൪) ഭിത്തിക. (:)-ഇതു ഒരു ഇടഭിത്തിപോലെ സമനിലയിലുള്ള രണ്ടു ഭാഗങ്ങളെ വേർപെടുത്തുന്നു.

(൫) വലയം. ()-ഇതു ഒരു വാക്യത്തേയോ വാചകത്തേയോ പദത്തേയോ മറെറാന്നിൻെറ മദ്ധ്യേ അതിനോടു വ്യാകരണസമ്മതമായ സംബന്ധംകൂടാതെ ചേൎക്കുന്നു. ഇതിന്ന അകത്തുവരുന്ന ഭാഗത്തിന്ന ഗൎഭവാക്യം എന്നു പേർചെയ്യാം.

(൬) കോഷ്ഠം. [ ]-ഇതു വലയംപോലെ തന്നെ. ഗൎഭവാക്യത്തിനകത്തു വേറെ ഗൎഭവാക്യം വരുന്ന ദിക്കിലും മററും ഉപയോഗം.

(൭) ഉദ്ധരണി. “ ” ഇതു ഗ്രന്ഥകൎത്താവിൻെറ വാക്കുകളിൽനിന്നു വേറെയുള്ളവരുടെ വാക്കുകളെ തിരിച്ചുകാണിക്കുന്നു. ഇതിനെ ഒററയായിട്ടും ഉപയോഗിക്കാം.

(൮) കാകു. (?) ഇ ചോദ്യത്തെ കാണിക്കുന്നു.

(൯) വിക്ഷേപണി. (!) ഇതു വിസ്മയം മുതലായ ചിത്തവിക്ഷേപങ്ങളെ സൂചിപ്പിക്കുന്നു. വ്യാക്ഷേപങ്ങളുടെയും സംബോധനയുടെയും പിന്നിൽ ഇതു ശോഭിക്കും.

(൧൦) ശൃംഖല. (-)-ഇതു ഒരു പദത്തെ രണ്ടു വരികളിലായി മുറിച്ചു എഴുതേണ്ടിവന്നാൽ ഒന്നാം വരിയുടെ ഒടുവിൽ ചെയ്യേണ്ടതു്. ഒരു ചങ്ങല ഇട്ടു പൂട്ടിയതുപോലെ പദത്തിന്റെ രണ്ടു ഭാഗങ്ങളേയും ഇതു ഇണക്കുന്നു. സമാസമദ്ധ്യത്തിലും മററും ഇതിനെ ഉപയോഗിക്കാം.

(൧൧) രേഖ (—)-സംക്ഷേപിച്ചു പറഞ്ഞതിനെ വിവരിക്കുന്ന എടത്തും മററും ഇതു കുറിക്കുന്നു.

(൧൨) വിശ്ലേഷം. (')-ഒരു കൊമ്പു തന്നെ വരിയുടെ മുകളിൽ ചേൎക്കേണ്ടതു്. ഇതു കുറിക്കുന്നതിന്റെ മുമ്പും പിമ്പും ചില അക്ഷരങ്ങൾ ലോപിച്ചുപോയിട്ടുണ്ടു്; അതിനാൽ വാസ്തവത്തിൽ ഇവയ്ക്കു ചേൎച്ച ഇല്ലെന്നു വേൎപാടിനെ സൂചിപ്പിക്കുന്നു.

ഉദാ:— നല്ലോ’ന്നു = നല്ലവണ്ണം, കേട്ടോ’ളൂ = കേട്ടുകൊള്ളൂ — ഇത്യാദി.

(൧൩) പ്രശ്ലേഷം. (ഽ)-ഇതു സംസ്കൃതത്തിലെ ചിഹ്നമാകുന്നു. ഏ-ഓ- ഇത്യാദികളെ അധികം നീട്ടേണമെന്നു കാണിക്കുന്നു. രാമോ (ഽ) സ്തി = രാമോഽസ്തി.

# നിരുക്തകാണ്ഡം

## ശബ്ദോൽപത്തിപ്രകരണം

—(൧)—

മലയാളം ദ്രാവിഡകുടുംബത്തിൽ ചേൎന്ന ഒരു ഭാഷയാകുന്നു. ഈ കുടുംബത്തിൽ മലയാളത്തിനു പുറമെ തമിഴ്, തെലുങ്ക്, കൎണ്ണാടകം, തുളു എന്നു നാലു പ്രധാനഭാഷകളുണ്ട്. ഇവയിൽവെച്ചു മലയാളത്തിനു തമിഴിനോടാണ് അധികം ചേൎച്ച. പഴയ മലയാളത്തിൽ ഉള്ള കൃതികൾക്കു തമിഴിൽനിന്നു ഏറെ വ്യത്യാസം ഇല്ലെന്നുതന്നെ പറയാം. തമിഴിനോടുള്ള ഈ അധികമായ ചേൎച്ചനിമിത്തം മലയാളത്തെ ചിലർ തമിഴിന്റെ ഒരു ഉപഭാഷയായിത്തന്നെ ഗണിക്കാറുണ്ട്. ആദികാലത്തെ കവികൾ തങ്ങളുടെ കൃതികളിൽ തമിഴ്പദങ്ങളേയും രൂപങ്ങളേയും ധാരാളം പ്രയോഗിച്ചിരുന്നു. മലയാളികൾക്കു തമിഴരോടുള്ള സംസൎഗ്ഗം ചുരുങ്ങുകയും മലയാളദേശത്തു സംസ്കൃതവിദ്യാഭ്യാസം പ്രബലപ്പെടുകയും ചെയ്തതോടുകൂടി മലയാളഭാഷയിൽ വളരെ ഭേദഗതികൾ സംഭവിച്ചു. ക്രിയാപദങ്ങളുടെ ലിംഗപുരുഷവചനപ്രത്യയങ്ങൾ ക്രമേണ ക്ഷയിച്ചു; സംസ്കൃതപദങ്ങളെ കവികൾ ധാരാളം ഉപയോഗിച്ചുതുടങ്ങി; സംസ്കൃതപദങ്ങളിലുള്ള അതിഖര-മൃദുഘോഷ-ഊഷ്മവൎണ്ണങ്ങളെ എഴുതിക്കാണിക്കുന്നതിനു തമിഴിലെ അക്ഷരമാല മതിയാകാതെ വന്നതിനാൽ സംസ്കൃതത്തിലെ അക്ഷരമാലയെത്തന്നെ മലയാളത്തിലേക്കു സ്വീകരിച്ചു; കവിതകളെല്ലാം സംസ്കൃതം ഇടകലൎന്ന മണിപ്രവാളമായിച്ചമഞ്ഞു; അക്ഷരസമൃദ്ധിയില്ലാത്ത ഭാഷയെന്നു തമിഴിന്റെനേരെ ഒരു വെറുപ്പും തുടങ്ങി. ഈവിധം പണ്ടു തമിഴിനുണ്ടായിരുന്ന സ്ഥാനം ക്രമേണ സംസ്കൃതത്താൽ ആക്രമിക്കപ്പെട്ടു. എങ്കിലും മലയാളവ്യാകരണം ഇന്നും തമിഴ്വ്യാകരണത്തോടല്ലാതെ സംസ്കൃതവ്യാകരണത്തോടു ഒട്ടും യോജിക്കുന്നില്ല. മണിപ്രവാളകവികൾ ആവശ്യമുണ്ടായിട്ടും ഇല്ലാതെയും സംസ്കൃതപദങ്ങളെ സ്വകൃതികളിൽ കോരിവാരിച്ചൊരിഞ്ഞിട്ടുണ്ടെങ്കിലും ആ പദങ്ങളുടെ രൂപനിഷ്പത്തിക്രമമെല്ലാം തമിഴ്മുറകളെത്തന്നെ അനുസരിക്കുന്നു. സംസ്കൃതത്തിന്റെ ആക്രമം മലയാളഭാഷയുടെ നിഘണ്ടുവിനെ അല്ലാതെ വ്യാകരണത്തെ ഇതുവരെ ബാധിച്ചിട്ടില്ലെന്നു തന്നെ പറയാം. 'ആ നൈഷധനോട്' എന്നതിനു പകരം 'അവനോ

ട്ട് നൈഷധനോട്” എന്നു സംസ്കൃതരീതി (തേന നൈഷധേന) അനുസരിച്ചു വിശേഷണങ്ങൾക്കു വിശേഷ്യത്തോടു ലിംഗവിഭക്തിവചനങ്ങളിൽ പൊരുത്തംചെയ്വാൻ ചില കവികൾ ആരംഭിച്ചുനോക്കിയതു ഫലപ്പെട്ടില്ല. അതിനാൽ സ്ഥൂലദൃഷ്ടിയിൽ മലയാളത്തിലെ സംസ്കൃതപദാധിക്യം കൊണ്ടു് ഈ ഭാഷ സംസ്കൃതത്തിന്റെ ഒരു ഉപഭാഷയാണെന്നു ഭ്രമിച്ചുപോകരുതു്.

മലയാളത്തിലെ ശബ്ദങ്ങളെ ആഗമം പ്രമാണിച്ചു രണ്ടുവകയായിപ്പിരിക്കാം. (൧) തമിഴ്, തെലുങ്കു മുതലായ * സ്വസൃഭാഷകളിൽനിന്നു എടുക്കപ്പെട്ടവ ആയോ അവയോടു സമം തനിക്കു ലഭിച്ചിട്ടുള്ള പൊതുസ്വത്തായോ ഉള്ള ശബ്ദങ്ങൾ *ആഭ്യന്തരങ്ങൾ*. (൨) ദ്രാവിഡകുടുംബത്തിനു പുറമേ ഉള്ള സംസ്കൃതം, ഇംഗ്ലീഷു, അറബി മുതലായ വൈദേശികഭാഷകളിൽനിന്നു സ്വീകരിക്കപ്പെട്ടവ *ബാഹ്യങ്ങൾ*. ഈ രണ്ടുവക ചൊന്നതിൽ ആഭ്യന്തരം എന്ന ഒന്നാംഇനത്തിനു *സ്വന്തം, സാധാരണം, ദേശ്യം* എന്നു മൂന്നു ഉൾപ്പിരിവുകളുണ്ടു്. (൧) മററു ദ്രാവിഡഭാഷകളിൽ കാണാതെ മലയാളത്തിൽ മാത്രം നടപ്പുള്ള ശബ്ദങ്ങൾ സ്വന്തം. (൨) പൊതുസ്വത്തായി മററു ദ്രാവിഡഭാഷകളിലും തുല്യമായുള്ളവ സാധാരണം. (൩) മലയാളത്തിൽ തന്നെ ചില ദേശങ്ങളിൽ മാത്രം നടപ്പുള്ളവ ദേശ്യം. ബാഹ്യം എന്ന രണ്ടാംഇനത്തിനും രണ്ടു ഉൾപ്പിരിവുകളുണ്ടു്. (൧) വർണ്ണങ്ങൾക്കു ഭേദമൊന്നും ചെയ്യാതെ മൂലഭാഷയിൽ ഇരിക്കുന്നതുപോലെ തന്നെ എടുക്കപ്പെടുന്നതു *തത്സമം* (൨) മൂലഭാഷയിൽനിന്നു എടുത്തു സ്വഭാഷാരീതി അനുസരിച്ചു അക്ഷരങ്ങൾക്കു വികാരം വരുത്തീട്ടുള്ളതു *തത്ഭവം*. തത്ഭവത്തിനു വീണ്ടും രണ്ടു വിഭാഗം ആവശ്യമുണ്ടു്. മൂലഭാഷയിലുമുള്ള രൂപം *പ്രകൃതി*. പ്രസ്തുതഭാഷയിൽ ഭേദപ്പെടുത്തീട്ടുള്ള രൂപം *വികൃതി*. ഈ വിഭാഗങ്ങളെ എല്ലാം താഴെ കാണിക്കുന്ന പട്ടിക സംക്ഷേപിക്കുന്നു—

1. ആഭ്യന്തരം
   - (1) സ്വന്തം
   - (2) സാധാരണം
   - (3) ദേശ്യം
2. ബാഹ്യം
   - (1) തത്സമം
   - (2) തത്ഭവം
     - (a) പ്രകൃതി.
     - (b) വികൃതി.

* സ്വസൃഭാഷകൾ=Sister languages.

ഉദാ:—

അഭ്യന്തരം.

| സ്വന്തം | സാധാരണം | ദേശ്യം |
| --- | --- | --- |
| | മഴ തമിഴ്, കർണ്ണാടകം | അപ്പ |
| പനി (=ജ്വരം) | മാടം ടി | താപ്പ |
| മുണ്ടു (=വസ്ത്രം) | വട്ടി ടി | തൊഴുത്തു |
| അണ്ടി | പണം ടി | പൊററ |
| | ഗഡു കർണ്ണാ; തുളു; തെലുങ്കു | കരിക്കറ |
| പോററി | കവടി തമിഴ്, കർണ്ണാ തുളു | കരിങ്കണ്ണി |
| | ചിപ്പി തമിഴ്, തുളു കർണ്ണാ തെലുങ്കു | കരിങ്കന്നൽ |
| വേള (=കഴുത്തു്) | | പഴതാര |

## ബാഹ്യം.

| തത്ഭവം | | തത്സമം |
|---|---|---|
| പ്രകൃതി | വികൃതി | |
| | | സുഖം |
| | | ദുഃഖം |
| ശാസ്താ | ചാത്തൻ | സന്തോഷം |
| ശ്രാദ്ധം | ചാത്തം | വിരഹം |
| അംബാ | അമ്മ | വേദന |
| ശംഖം | ചങ്ക്, ശംഖ് | വിശ്വാസം |
| ഭാണ്ഡാഗാരം | പണ്ടാരം, ഭണ്ഡാരം | സംപത്ത് |
| കൃഷ്ണൻ | കണ്ണൻ | ആപത്ത് |
| സീതാ | ചീത | പ്രയാസം |
| സുബ്രഹ്മണ്യൻ | ചുപ്പൻ, മണിയൻ | വിശ്രമം |
| ഘനം | കനം | വിചാരം |
| ക്ഷാരം | ചാരം | സഭ |
| ദ്രോണി | തോണി | ആലോചന |
| സന്ധ്യാ | അന്തി | രാജാ |
| ഉപാദ്ധ്യായൻ | വാദ്ധ്യാർ | മന്ത്രി |
| രാജാ | അരചൻ | പ്രജ |
| രുധിരം | ഉതിരം | ധനം |
| ഭൂതം | പൂതു് | ദാരിദ്ര്യം |
| നാഡി | നാഴി | സ്നേഹം |
| ശ്രേണി | ഏണി | ദയ |
| ഹിതം | ഇതം | ജീവൻ |
| പിശാചം | പേ | ആയുസ്സ് |
| പര്യങ്കം | പല്ലക്ക | മനസ്സ് |
| യുഗം | നുകം | വിരോധം |
| പക്ഷം | പക്കം | ക്ലാസ്സ് } ഇംഗ്ലീഷ് |
| കുന്തളം | കൂന്തൽ | സ്ലേറ്റ് } |
| Lantern | റാന്തൽ | ജൽദി—പേഷ്യൻ |
| Collector | കൽക്കട്ടർ | |
| Judge | ജഡ്ജി | |
| Hearing | ഇയരങ്കി | |
| Report | റെപ്പട്ട് | |
| Record | റിക്കാട്ട് | |
| Hospital | ആസ്പത്രി | |
| Apothecary | അപ്പോത്തിക്കിരി | |
| Engineer | ഇഞ്ചിനീയർ | |
| Superintendent | സൂപ്രേണ്ടു | |
| Ciuzel (Port) | ചിറതേൽ | |
| France | പറങ്കി | |